A CLOSE TRANSLATION OF THE

SANSKRIT DRAMA

# JANAKEE PARINAYOM.

# ജാനകീപരിണയം

മലയാളനാടകം.

കൊച്ചിസംസ്ഥാനത്ത ബഹുമാനപ്പെട്ട
അപ്പീൽകോടതി വക്കീൽ
ചിറ്റൂർ ചമ്പത്തിൽ
ചാത്തുക്കുട്ടിമന്നാടിയാരാൽ
സംസ്കൃതത്തിൽനിന്ന ശ്ലോകത്തിന്ന ശ്ലോക
മായും, വാക്യത്തിന്ന വാക്യമായും, മലയാള
ത്തിൽ ഭാഷാന്തരപ്പെടുത്തി
"കേരളകല്പദ്രുമം" അച്ചുക്കൂടത്തിൽ
അച്ചടിപ്പിക്കപ്പെട്ടത—൧൦൬൩.
തൃശ്ശിവപേരൂർ.
[കോപ്പി—൧൦൦൦]

PRINTED AT THE K. K. D. PRESS
TRICHOOR. 1888.

A CLOSE TRANSLATION OF THE
SANSKRIT DRAMA

# JANAKEE PARINAYOM.

# ജാനകീപരിണയം

മലയാളനാടകം.

കൊച്ചിസംസ്ഥാനത്ത ബഹുമാനപ്പെട്ട
അപ്പീൽകോടതി വക്കിൽ
ചിറവൂർ ചമ്പത്തിൽ
ചാത്തുക്കുട്ടിമന്നാടിയാരാൽ
സംസ്കൃതത്തിൽനിന്ന ശ്ലോകത്തിന്ന ശ്ലോകമായും, വാക്യത്തിന്ന വാക്യമായും, മലയാളത്തിൽ ഭാഷാന്തരപ്പെടുത്തി

"കേരളകല്പദ്രുമം" അച്ചുകൂടത്തിൽ
അച്ചടിപ്പിക്കപ്പെട്ടത—൧൦൬൩.
തൃശ്ശിവപേരൂർ.
[കോപ്പി—൧൦൦൦]

PRINTED AT THE K. K. D. PRESS
TRICHOOR. 1888.

# പീഠിക.

സംസ്കൃതം ഇംഗ്ലീഷമുതലായ ഭാഷകളിലുള്ളപോലെ നമ്മുടെ മലയാളഭാഷയിൽ വായിക്കുന്നവൎക്ക രസകരങ്ങളായ നാടകാദി ഗ്രന്ഥങ്ങൾ എത്രയും ചുരുക്കമായിരിക്കുന്നതും എല്ലാഭാഷകളും പരിഷ്ക്കു തന്നെ പ്രകാശിക്കുന്ന ഈ കാലത്തിലും നമ്മുടെ മലയാളഭാഷ ബാല്യാവസ്ഥയെ കൈവിടാതിരിക്കുന്നതും മലയാളികൾക്ക ഏററവും വ്യസനകരമാണെന്ന ഞാൻ പറയേണ്ടതില്ലല്ലൊ.

മേൽപറഞ്ഞ സ്ഥിതിയിൽനിന്ന സ്വല്പമായ ഒരു നിവൃത്തിയെങ്കിലും ലഭിക്കേണമെന്നുള്ള വിചാരത്തോടുകൂടി സംസ്കൃതത്തിൽനിന്ന എന്നാൽ കഴിയുന്ന വിധത്തിൽ ഇങ്ങിനെ മലയാളത്തിൽ ഭാഷാന്തരപ്പെടുത്തപ്പെട്ട ഈ 'ജാനകീപരിണയനാടകം' എന്റെ ഉദ്ദേശത്തെ കേവലം നിഷ്പ്രയോജനമാക്കാതെ കേരളീയന്മാർ സ്വീകാരയോഗ്യമായി തീരുന്നതായാൽ ആ സ്വീകാരം എന്റെ ഈ ശ്രമത്തിന്ന വിലയേറിയ ഒരു പ്രതിഫലമായി തീരുമെന്ന ഞാൻ വിചാരിക്കുന്നു.

എന്നാൽ കവിതാവിഷയത്തിൽ ഏററവും എളുപ്പത്തെ കൊടുക്കുന്ന അനേക ശബ്ദങ്ങളും പലവിധ പദങ്ങളും ഉള്ള സംസ്കൃതഭാഷയിൽ മഹാകവിയായ ശ്രീരാമഭദ്രദീക്ഷിതരാൽ രചിക്കപ്പെട്ടതും "നാടകാന്തം കവിത്വം" എന്നുള്ളതുകൊണ്ട കാവ്യം ചമ്പു മുതലായ പ്രബന്ധങ്ങളെക്കാൾ എത്രയും ശ്രേഷ്ഠതയുള്ളതുമായ ഒരു നാടകത്തെ കവിതാവിഷയത്തിൽ അനേകവിധ നിബന്ധനങ്ങളും ഇഷ്ടംപോലെ പദങ്ങൾ ലഭിപ്പാൻ വളരെ പ്രയാസവും ഉള്ള മലയാളഭാഷയിൽ സ്വല്പബുദ്ധിയായ ഞാൻ ഭാഷാന്തരപ്പെടുത്തിയതുകൊണ്ട ഇതിൽ അത്യാവശ്യമായി ചില സംസ്കൃതപദങ്ങളെ ഉപയോഗിക്കേണ്ടിവന്നുപോയതാണെന്നും, പ്രമാദത്താലൊ മററൊ ഇതിൽ വല്ല തെററുകളും വന്നിട്ടുണ്ടെങ്കിൽ അതയാത അത്ര ന്യായ്യമല്ലെന്നും വിചാരിപ്പാൻ അവകാശമുള്ളവരായ മഹാജനങ്ങൾ ഇതിലുള്ള ദോഷങ്ങളെ എല്ലാം ക്ഷമിക്കുമെന്ന ഞാൻ വിശ്വസിക്കുന്നു.

എന്ന ഗ്രന്ഥകൎത്താ.

കൊച്ചി

എളയ തമ്പുരാൻ

തിരുമനസ്സിലെക്കായി

ഈ ജാനകീപരിണയ നാടകത്തെ

സമൎപ്പണം (DEDICATE) ചെയ്യേണ്ടതിന്ന

അനുവാദമുണ്ടാകേണമെന്ന ഗ്രന്ഥകൎത്താവിനാൽ

ചെയ്യപ്പെട്ട അപേക്ഷെക്കു തിരുമനസ്സുകൊണ്ടു

കല്പിച്ചയച്ച മറുപടി.

---

ചമ്പത്തിൽ ചാത്തുക്കുട്ടിക്ക—

ചില അനവസരകൃത്യങ്ങളാൽ ജാനകീപരിണയതൎജ്ജമയെ ആദ്യന്തം അവിച്ഛിന്നമായി സംസ്കൃതത്തോടൊത്തുനോക്കുവാൻ നമുക്ക കഴിഞ്ഞിട്ടില്ലെങ്കിലും ഭാഷപ്പെടുത്തുവാൻ വളരെ പ്രയാസമുള്ളതായി തോന്നിയ പലഭാഗങ്ങളേയും ഒത്തുനോക്കിയതിൽ അൎത്ഥത്തിന്നുംമറ്റും വ്യത്യാസമില്ലെന്നു തന്നെയുമല്ല സംസ്കൃതനാടകത്തിൽനിന്നും അധികമായി ചില വൃത്തനാമങ്ങളും പ്രാസങ്ങളുംകൂടി പ്രയോഗിച്ചുകണ്ടു വളരെ സന്തോഷിക്കുന്നു. അൎത്ഥത്തിന്നു ഭേദം വരാതേയും, കവിതാരീതി കുറയാതേയും, ഭാഷയെന്ന പോലും ഒക്കാലും സംസ്കൃതപദങ്ങളെ പ്രയോഗിക്കുകയുംചെയ്യാതേയും, ഒരു സംസ്കൃതഗ്രന്ഥത്തെ ഭാഷപ്പെടുത്തുക ശക്യമാണെന്ന നമുക്ക ഇതിന്നുമുമ്പിൽ വിചാരിപ്പാനിടവന്നിട്ടില്ല. ഈ തൎജ്ജമയെ പലദിക്കുകളിലുമൊത്തുനോക്കിയതിൽ നമ്മുടെ ദൃഷ്ടിയിലകപ്പെട്ടതായ ദോഷമുള്ള സ്ഥലങ്ങളും ദോഷങ്ങളും എത്രയും ചുരുങ്ങിയിരിക്കുന്നു.

ഈ പുസ്തകത്തെ നമുക്കായി DEDICATE ചെയ്യുന്നത കൊള്ളാമെന്നുള്ള അപേക്ഷയെ നാം വളരെ സന്തോഷത്തോടുകൂടി സ്വീകരിച്ചിരിക്കുന്നു.

എന്ന ഫാസ്സര്　　　　എളയ രാജാ.

ധനു ൨൨-൦൬൩-　　　　രാമവൎമ്മാ.

---

TO

HIS HIGHNESS

# RAMA VURMAH

ELIA RAJAH OF COCHIN

THIS HUMBLE ATTEMPT

AT

MALAYALAM TRANSLATION

IS

WITH KIND PERMISSION

MOST RESPECTFULLY DEDICATED

BY

HIS HIGHNESS' MOST LOYAL SUBJECT

THE TRANSLATOR.

---

യഥാശക്തിരചിതമായ

ഈ മലയാളപരിഭാഷാനാടകത്തെ

ബഹുമാനപ്പെട്ട

കൊച്ചി എളയതമ്പുരാൻ

തിരുമനസ്സിലെ തൃപ്പാദത്തിങ്കൽ

അനുവാദപ്രകാരം

സവിനയം സമൎപ്പിക്കുന്നു.

എന്ന തിരുമനസ്സിലെ ഭക്തിയുള്ള

പ്രജകളിലൊരുവനായ

പരിഭാഷകൻ.

## ഈ പുസ്തകത്തിൽ ഉള്ള വിശേഷ അടയാളവിവരം.

൧. * ഇത ശ്ലോകത്തെയൊ, ശ്ലോകാംശത്തെയൊ കാട്ടുന്നതാണ.

൨. ( ) ഈ അടയാളത്തിനകത്ത നടിക്കെണ്ടുന്ന രസങ്ങളേയും, പ്രവൃത്തികളേയും മറ്റും കാണിച്ചിരിക്കുന്നു.

൩. [ ] ഇതിന്നകത്തുള്ള 'ആത്മഗതം' എന്നത വിചാരത്തെയും, 'സ്വകാൎയ്യമായിട്ട' എന്നത സ്വകാൎയ്യഭാഷണത്തെയും, 'പ്രകാശം' എന്നത മേല്പറഞ്ഞ രണ്ടിലെതെങ്കിലും കഴിഞ്ഞശേഷം വെളിവായി പറയുന്നതിനെയും അറിയിക്കുന്നു.

൪. — ഇത ഒരാളുടെ പേരിന്നശേഷം കാണുമ്പോൾ അയാൾ 'പറയുന്നു' എന്ന (രണ്ടും, മൂന്നും അടയാളങ്ങൾ നിഷ്പ്രയോജനങ്ങളാകാത്തവിധത്തിൽ) വിചാരിക്കണം. ഇത തന്നെ ഒരു വാക്യത്തിന്റെശേഷം കാണുമ്പോൾ ആ വാക്യംമുഴുവനായിട്ടില്ലെന്ന ഓൎമ്മവെക്കേണ്ടതാകുന്നു

൫.———ഇത രണ്ടാൾതമ്മിൽ സംസാരിക്കുമ്പോൾ മറ്റൊരാൾ കേട്ട വേറെ വിധമായൎത്ഥം ധരിക്കുന്ന വാക്കുകളെ കാണിപ്പാൻ അവകളുടെ താഴെ ൪-ാംഭാഗത്തുള്ള ഗദ്യങ്ങളിൽ ഉപയോഗിച്ചിട്ടുണ്ട. എന്നാൽ പദ്യങ്ങളിലുള്ള വാക്കുകളുടെ താഴെ ഉപയോഗിച്ചിട്ടുള്ളത ആ പദ്യങ്ങളുടെ വൃത്തനാമത്തെ അറിയിപ്പാനാകുന്നു.

൬. ⁂ ⁂ ഈ അടയാളത്തിന്നുള്ളിൽ മൂന്നാംഭാഗത്തിൽ എഴുതീട്ടുള്ളത മൂലത്തിലില്ലാത്തതാകുന്നു.

൭. § ഇത ആറാം അങ്കത്തിലുള്ള അന്തൎന്നാടകത്തെ സംബന്ധിച്ച ആണിയറവാക്യം, പ്രവേശം മുതലായ സകലത്തെയും വേർതിരിച്ച കാണിപ്പാനുള്ളതാകുന്നു.

മറ്റുള്ള അടയാളങ്ങൾ സാധാരണങ്ങളാകയാൽ
അവയെ ഇവിടെ കാണിക്കാതിരുന്നതാണ.

ഈ നാടകത്തിൽ ചിലസ്ഥലങ്ങളിൽ ആരംഭിച്ച ഒരു ശ്ലോകം അവസാനിക്കുന്നതിന്നുമുമ്പായി മറ്റൊരുശ്ലോകം ആരംഭിച്ചവസാനിക്കുന്നതാകയാൽ ആ സ്ഥലങ്ങളിലും ആരംഭക്രമത്തെ അനുസരിച്ച നമ്പ്രുകൾ ഇട്ടിരിക്കുന്നതും, സ്ഥലച്ചുരുക്കത്താൽ നമ്പ്രുകൾ ഇട്ടിട്ടില്ലാത്ത ചിലശ്ലോകങ്ങളുടെ നമ്പ്രുകളെ മുമ്പുപിമ്പുള്ള ശ്ലോകനമ്പ്രുകൾനോക്കി അറിയേണ്ടതും ആകുന്നു

ആശ്ചര്യമാശ്ചര്യം! * ചിത്തമെന്നുടെയേതിതു-
ലെത്തിയെന്നാലതിങ്കല ।
സത്തുകൾക്കഭിപ്രായ-
മൊത്തതുംദൈവകല്പിതം ॥ (൭)

(അണിയറയ്ക്കുനേരെ നോക്കീട്ടു) ആര്യേ! ഇവിടെവരു.

(നടീ പ്രവേശിച്ചു) ആര്യ്യ! ഇതാ ഞാൻ വന്നിരിക്കുന്നു.

സൂത്രധാരൻ—മാന്യന്മാരായ ഈ സഭാവാസികളുടെ കല്പന കേട്ടില്ലേ?

നടീ—(ദീർഘശ്വാസത്തോടുകൂടി) കേട്ടു. കേട്ടു. എന്നാൽ അങ്ങയുടെ സഹോദരീപുത്രനായ "കളഹംസനെ" വിവാഹം ചെയ്യുന്നതായി നിശ്ചയിക്കപ്പെട്ടിരിക്കുന്ന എന്റെ പുത്രിയായ "കമലിനിയെ" ദുഷ്ടനായ "മഹാമായ"നെന്ന കശ്മലൻ വ്യാജത്താൽ കളഹംസന്റെ വേഷം ധരിച്ചു അപഹരിപ്പാൻ പോകുന്നതായി കേൾക്കുന്നു. അതുകൊണ്ടു കമലിനിയുടെ മനോരഥം എങ്ങിനെ നിർവിഘ്നമായി ഭവിക്കുമെന്നു ഞാൻ വ്യസനിക്കുന്നു.

സൂത്രധാരൻ—ആര്യേ! വ്യസനിക്കേണ്ട, ഞാൻ "ഭീമബല"നെന്ന നടനെ കമലിനീകളഹംസന്മാരുടെ വിവാഹം നടത്തുവാൻ മദ്ധ്യസ്ഥനായി നിയമിച്ചിട്ടുണ്ടു.

* കളവായൊരവന്റെരൂപമന്യ-
നളവായീടില്ലതെന്നുമാനിയുള്ള ।
കളഹംസവിവൃതിയിൽപടുതാം
കളവല്ലന്നതുതന്നെവേർതിരിക്കും ॥ (൮)

അതിനാൽ ഈ സഭയെ സന്തോഷിപ്പിക്കുവാനായി ഭവതി ഈ വസന്തകാലത്തെത്തന്നെ ഉദ്ദേശിച്ചു സംഗീതം ആരംഭിക്കു.

ഉപ്പാട്ടം- * തൻകൊക്കിനാൽതളിരുകൊത്തിയരുളുവാഴും
പെൺകോകിലത്തെയനസൂയമണഞ്ഞുപുല്കി ।
മാങ്കൊമ്പിലേഷകയിൽവണ്ടുകളെസപക്ഷ-
വൻകാറ്റിനാൽദ്രുതമകറ്റിരമിച്ചിടുന്നു ॥ (൯)

നടീ—അങ്ങിനെയാകട്ടെ- എന്നാൽ മാന്യന്മാരായ ഈ സഭാവാസികളുടെ കല്പനയ്ക്കു അനുരൂപമായ നാടകം ഏതാണെന്നു ഞാൻ ആലോചിച്ചിട്ടും അറിയുന്നില്ല.

സൂത്രധാരൻ—(ചിരിച്ചു) ഭവതി അതിനെ മറന്നുവൊ? ഇയ്യിടെ ഉണ്ടാക്കപ്പെട്ട "ജാനകീപരിണയം" എന്ന നാടകത്തെ ഭവതിക്കു അഭ്യസിപ്പിച്ചിട്ടില്ലേ?

നടീ—(സന്തോഷത്തോടുകൂടി) ഭാഗ്യത്താൽ അങ്ങ എന്നെ ഇപ്പോൾ ഓൎമ്മപ്പെടുത്തി. സമുദ്രത്തിൽനിന്ന ചന്ദ്രനെന്നപോലെ മഹാനുഭാവനായ "യജ്ഞരാമ" ദീക്ഷിതരിൽനിന്നുത്ഭവിച്ച "രാമഭദ്ര" ദീക്ഷിതരല്ലെ ആ നാടകത്തെ നിൎമ്മിച്ചത?

സൂത്രധാരൻ—ആൎയ്യേ! ഭവതി പറയുന്നത സംസ്കൃതനാടകത്തെ കുറിച്ചല്ലെ? ആ നാടകത്തെത്തന്നെ മലയാളികളുടെ വിനോദത്തിനായിട്ടാണ "ചമ്പത്തിൽ ചാത്തുക്കുട്ടി മന്നാടിയാർ" മലയാളത്തിൽ ഭാഷാന്തരപ്പെടുത്തീട്ടില്ലെ. ഞാൻ പറഞ്ഞത അതിനെക്കുറിച്ചാണ. എന്തുകൊണ്ടെന്നാൽ- മലയാളികളാം അധികമുള്ള ഒരു സദസ്സിൽ അതിനെത്തന്നെയാണ ഉപയോഗിക്കേണ്ടത.

നടീ—(ലജ്ജയോടുകൂടി) ഓ! ഞാൻ തെറ്റി ധരിച്ചുപോയി ആൎയ്യ! എന്നാൽ അന്യന്റെ കവിതയെ മറ്റൊരു ഭാഷയിൽ ആക്കുന്നതുകൊണ്ട ഒരു കവിക്ക എന്താണ ഒരു യോഗ്യത സിദ്ധിക്കുന്നത?

സൂത്രധാരൻ—ഇങ്ങിനെ പറയരുതെ!! ഒരു ഭാഷയിലുള്ള കവിതയെ മറ്റൊരു ഭാഷയിലാക്കുന്നതുതന്നെ പ്രയാസമാണ. വിശേഷിച്ചും സംസ്കൃതഭാഷയിലുള്ള കവിതയെ മലയാളഭാഷയിലാക്കുന്നത മഹാ പ്രയാസംതന്നെ.

നടീ—ആൎയ്യ! മലയാളഭാഷയിൽ കവിതക്കു എന്തുകൊണ്ടാണ ഇത്ര പ്രയാസം?

സൂത്രധാരൻ—(ചിരിച്ചു) കേൾക്ക! കവിതാവിഷയത്തിൽ-

* ഒന്നാമത്തുൎയ്യമാം പദങ്ങളിടവിട്ടെങ്ങെങ്കിലും ചേൎത്തിടാം
പിന്നിൽ ചേൎത്തവിശേഷണങ്ങളുടെമുൻ ചേൎക്കാംവിശേഷ്യങ്ങളെ ।
പിന്നെ പ്രാസവുമത്രവേണ്ടവളരെക്കിട്ടും പദം സംസ്കൃതെ
യെന്നാൽ കേരളഭാഷയിങ്കലിതുപോലല്ലസ്ഥിതിയാൽക്ലിഷ്ടം ॥ (൭)

നടീ—ശരിതന്നെ- പ്രയാസമുള്ള പ്രവൃത്തിയാണല്ലൊ യോഗ്യതക്കു കാരണം ॥

സൂത്രധാരൻ—കണ്ടാലും ഇപ്പോൾ-

* ശ്രീരാഘവൻചരിതവൎണ്ണനയാൽപവിത്രം
പാരംപ്രബന്ധമിതഹോകവിയോപ്രസിദ്ധൻ ।
നേരെവസിപ്പവരിലത്രരസജ്ഞരല്ലോ -
താരുള്ളഭാഗ്യപരിണാമമിതൊക്കയുംമേ ॥ (൮)

അതിനാൽ ഭവതി ഗാനം ചെയ്യാലും.

നടീ—അങ്ങിനെതന്നെ- (എന്ന ഗാനം ചെയ്യുന്നു)

* കാന്തകളിഹ ചാർത്തുന്ന
കുന്തളത്തിൽ വകുളപുഷ്പമാലകളെ ।
കാന്തന്മാസുരതാന്തത്തിൽ
ഭ്രാന്തിയകറ്റുന്നതൽഗന്ധം ॥ (൧൦)

അത്രയുമല്ല * സുരതശ്രാന്തകളാകിയ
തരുണികൾമന്ദംതണുത്തുജലങ്ങളുടെ ।
വരുമെന്നവായുവിന്നെശ്രമ
ഹരണേനിമിത്തംസ്തുതിക്കുന്നു ॥ (൧൧)

വേറെ ഒന്നുകൂടി——(എന്നുപകുതിപറഞ്ഞ, പേടിച്ചുവിറയ്ക്കുന്നു)

സൂത്രധാരൻ— * നിൻഭംഗിയേറുന്നൊരുപാട്ടുമൂലം
സ്മരിച്ചുകൊണ്ടിസ്സഭയോണിരിക്കുന്നു ।
ഡംഭമെന്തിക്കേണ്ടോതുനീവൃഥൈവ
കിംഭീതികൈക്കൊണ്ടുവിറച്ചിടുന്നു? ॥ (൧൨)

നടി—അങ്ങ കാണുന്നില്ലേ. ഇതാ ഒരു രാക്ഷസൻ ഇവിടയ്ക്കുതന്നെ വരുന്നു. അതിനാൽ ഞാനെങ്ങിനെ ഭയപ്പെടാതിരിക്കുന്നു? (എന്നു മറെറാരേടത്തു ചെല്ലുന്നു)

സൂത്രധാരൻ—(നോക്കീട്ട) അയ്യേ! ഭയപ്പെടേണ്ട! രാവണാനുചരനായ സാരണൻറെ വേഷത്തെ ധരിച്ചു രംഗത്തിലേക്കു വരുന്ന ഇവൻ എൻറെ സോദരീഭർത്താവായ നടനാണ. അതുകൊണ്ടു മേൽ വേണ്ടുന്ന പ്രവൃത്തികൾക്കു നമ്മളും തയ്യാറായിരിക്കുക.

(എന്നു രണ്ടുപേരും പോയി)

॥ ഇങ്ങിനെ പ്രസ്താവന. ॥

(അനന്തരം സാരണൻ പ്രവേശിക്കുന്നു)

സാരണൻ—(നേരെനോക്കി സന്തോഷത്തോടുകൂടി)

സകലദേവാസുരന്മാരാലും വന്ദിക്കപ്പെട്ട പാദപത്മങ്ങളോടുകൂടിയ "രാവണ" മഹാരാജാവായ സ്വാമിയാൽ വർത്തമാനം അറിവാനായി മിഥിലാപുരത്തിന്ന അയക്കപ്പെട്ട "ശുകൻ" ഇതാവരുന്നു.

(ശുകൻ പ്രവേശിച്ചു) ആര്യനായ സാരണനോ.

സാരണൻ— തന്നോട കല്പിച്ചിട്ടുള്ള കാര്യം സഫലമായോ?

ശുകൻ—അതെല്ലാം ഞാൻ പറയാം. അങ്ങിപ്പോൾ എവിടെക്കാണ പുറപ്പെട്ടത?

സാരണൻ—മഹാരാജാവ എന്നോട കല്പിച്ചു.

ശുകൻ—എങ്ങിനെ?

സാരണൻ—"യാഗഭൂമിയിൽനിന്നു ജനിച്ചു ലോകസുന്ദരിയായ സീതയെ ജനകരാജാവു പുത്രിയാക്കി വളൎക്കുന്നതായി കേൾക്കുന്നു. അവളെ ഇനിക്കുവേണ്ടി ജനകരാജാവിനോടു നീ ചെന്നു ചോദിക്കണം" എന്നു.

ശുകൻ—ആശ്ചൎയ്യം! അപ്രകാരമിരിക്കുന്ന മഹാരാജാവിന്നു പോലും മനസ്സിൽകൂടി അപൂൎവ്വമായി ഒരു വിനയം ആരംഭിച്ചിരിക്കുന്നു. അല്ലെങ്കിൽ—

* വിണ്ണോർനാരികളെപ്പിടിച്ചു ബലമായ്സ്വാന്തഃപുരം ചേൎത്തുതാ-
ണിന്നിപ്രായമതിങ്കൽ മന്നവകുലീനവൃന്ദംവിളങ്ങുംപ്രഭു!
തിണ്ണംജാനകിതന്നെയെന്തുപഹരിപ്പാനാശിനാസ്വാതന്ത്ര്യമ-
ക്കണ്ണൻതന്നുടെകന്യനെന്നുജനകൻതാനിപ്പ്രിയംചൊല്ലുമോ?॥ [൧൨]

സാരണൻ—അതെ.

ശുകൻ—അതു ഇവിടത്തെ വൎത്തമാനം കേൾക്കു.

സാരണൻ—പറയു.

ശുകൻ—

* തപോസിദ്ധസ്സരാഗംഗ്രഹിച്ചെന്നിധിയാംരാമനിൽസംഭവിച്ചു
മന്നൻവംശത്തയോദ്ധ്യജനകനുമതിനൊക്കെട്ടെസമ്മതിച്ചു
എന്നല്ലുള്ളത്തിൽനകത്തുമവരെന്നെയോപ്പെട്ടവൻനിശ്ചയിച്ചു
മുന്നാംസാൎഗ്ഗത്തിനില്ലിച്ചുമുനിയെവിവാഹംനടത്തീടുവാനാം [൧൩]

സാരണൻ—(കോപത്തോടുകൂടി ചിരിച്ചു) കാലത്തിന്റെ വൈചിത്ര്യം അത്ഭുതംതന്നെ. നമ്മുടെ സ്വാമിയിങ്കൽ സാധുത്വവും ജനകങ്കൽ കപടവും പിന്നെയോ?

ശുകൻ—ആ വിശ്വാമിത്രമുനി താൻ യാഗംചെയ്യുന്നു എന്നു വ്യാജം പറഞ്ഞു ഭാൎയ്യാപുത്രന്മാരോടുകൂടി ദശരഥരാജാവിനെ ക്ഷണിച്ചുകൊണ്ടുവരുവാൻ പോയിരിക്കുന്നു. മുമ്പേതന്നെ ക്ഷണിക്കപ്പെട്ട ജനകരാജാവു തന്റെ അനുജനായ കുശധ്വജനെ മിഥിലാപുരത്തിൽ ഇരുത്തി യാഗം കാണ്മാൻ എന്നുള്ള വ്യാജത്താൽ പുത്രികളോടുകൂടി വിശ്വാമിത്രാശ്രമത്തിൽ ചെന്നിരിക്കുന്നു.

സാരണൻ—എന്നാൽ പൂജ്യനായ ഈ മഹൎഷി സീതാരാമന്മാരുടെ വിവാഹത്തെ നടത്തുമെന്നു ഞാൻ വിചാരിക്കുന്നു. എങ്ങിനെയെങ്കിലുമാകട്ടെ ഞാൻ രാജകല്പനയെ അറിയിപ്പാനായി വിശ്വാമിത്രാശ്രമത്തിലേക്കു തന്നെ പോകുന്നു, അവിടെയാണല്ലൊ ജനകൻ വസിക്കുന്നതു.

ശുകൻ—അവിടെ ചെന്നിട്ടു എന്തു പ്രയോജനം?

സാരണൻ—അങ്ങിനെയല്ല,

* ധാതാവിൻറകുലേജനിച്ചവളുടെസ്സമ്പത്തുമേതൊക്കെയി-
ന്നേതന്നാലതു കേൾക്കിലിന്നിഹ മഹാനത്രയോഗ്യൻ പ്രഭു ।
ചോദിച്ചാൽമകളെക്ഷണാലവനു വരിച്ചീടാത്തതാർ ?

ശുകൻ— * * * * എങ്കിലും
സീതാചിത്തവിമോഹമായനവധി ഭക്തിക്കില്ലെന്നമേമൈഥിലൻ ॥ ൧൫

സാരണൻ—(അല്പം ആലോചിച്ച്)

* ലങ്കേശൻറസമൃദ്ധിയുള്ളകലമൊട്ടേത്തിലതെന്നാകിലും
തൻകയ്യാൽഭുവനംജയിച്ചചരിതം കേൾക്കുന്തിരുന്നീടുമോ ।
എങ്കിൽത്തുരനായമാവണനെന്നവിട്ടോറമന്യന്മാർക്കൻ
തങ്കൽ കാമമിവണ്ണമെങ്ങിനെയതാപുത്രിക്കുമോഹോത്ഭവമായ് ॥ ൧൬

(ദീർഘശ്വാസംവിട്ട) അതിനാൽ മുമ്പിൽ സീതയ്ക്കു രാമനിലുണ്ടായിരിക്കുന്ന സ്നേഹബന്ധത്തെ വേർപെടുത്തേണ്ടതും പിന്നെ നമ്മുടെ സ്വാമിയിങ്കൽ ചേർക്കേണ്ടതുമാണ.

ശുകൻ—ഇത ഉണ്ടാകുന്നതല്ല.

സാരണൻ—എന്നാൽ സീതയെ ലഭിക്കുവാൻ ഉപായം എന്താണ? (എന്ന ആലോചന നടിച്ച സന്തോഷത്തോടു കൂടി)

* രാജാരാമവപുസ്സോടൊത്തവരെമുൻവഞ്ചിക്കണംമായയാൽ
വ്യാജന്നാപഥമസിരാക്ഷസർബലാൽകൊല്ലണമെങ്കിലുംസ്ത്രീകളെ ।
രാജസ്സാദികൾകണ്ടുപിമ്പുചതിയിൽസന്തുഷ്ടയാംപുത്രിയാൽ
രാജശേഖരകരന്നായവനിൽസംപ്രീതനാംമൈഥിലൻ (൧൭)

ഞങ്ങളെക്കൊണ്ടു വിശ്വാമിത്രവേഷംധരിച്ച വിദ്യുജ്ജിഹ്വനോടുകൂടി രാമവേഷം ധരിച്ച രാവണമഹാരാജാവിനെ ജനക സമീപത്തിൽ കൂട്ടിക്കൊണ്ടു പോകുന്നതാണ.

ശുകൻ—ആര്യ! അങ്ങയുടെ ആലോചന നന്നായി. എന്നാൽ അയോദ്ധ്യയ്ക്കു ചെന്നിരിക്കുന്ന ആ ക്ഷത്രിയബ്രാഹ്മണൻ തിരികെ വരുന്നതിനെ മുടക്കണം.

സാരണൻ—വത്സ! നീ പറഞ്ഞതു ശരിയാണ. അത താടകയെക്കൊണ്ടല്ലാതെ മറ്റാരാൽ സാധിക്കും. എന്തുകൊണ്ടെന്നാൽ-

* ആശ്രിതമാനകവചബലമു-
ള്ളായവരെല്ലാരിവിടെ നിന്നുപോരാടും ।
മായയൊഴിഞ്ഞഥ കണ്ടാൽ
സ്ത്രീയെന്നോതുംവധിക്കയില്ലവരെ ॥ (൧൮)

ശുകൻ—എന്നാൽ അങ്ങ താടകയെ ആ കാര്യത്തിന്ന പറഞ്ഞയക്കുക. ഞാൻ ഈ വർത്തമാനത്തെ മഹാരാജാവിനോട അറിയിക്കാം. (എന്ന പോയി.)

സാരണൻ—(നേരെനോക്കി അത്ഭുതത്തോടുകൂടി) വിചാരിച്ചുടനെ ആര്യയായ താടകയെ കാണുമാറായല്ലോ. ഇതാ ഇവൾ—

* കാറെല്ലാംകുടൽമാലചാർത്തിയ കപാലോഘാതത്തിനാൽനീക്കി വാ
നോരത്തൊട്ടിയുമാംസലോലകഴുപക്ഷൗഘോതവാതങ്ങളാൽ ।
ഘോരം ചിന്നിയകൂന്തലോടലറിവായേറെപ്പിളർന്നംബരാ—
ന്നാരാതസിമവധ്യകമ്പംവിട്ടൊഴിയുമാകാശത്തിൽനിന്നെത്തിനാൾ

(അനന്തരം മേൽപ്രകാരമുള്ള രൂപത്തോടുകൂടി 'താടകാ' പ്രവേശിക്കുന്നു).

സാരണൻ — (അരികിൽ ചെന്നു) ആര്യേ! ഞാൻ നമസ്കരിക്കുന്നു.

താടകാ—സാരണനോ, എന്നാൽ ദീർഘായുസ്സായി വരിക.

സാരണൻ—എവിടെക്കായിട്ടാണ പുറപ്പെട്ടത്?

താടകാ—വിശ്വാമിത്രമുനിയുടെ ബന്ധുവായും ശിവഭക്തനായുമിരിക്കുന്ന പരശുരാമനാൽ അപേക്ഷിക്കപ്പെട്ട, ശിവഭക്തനായ രാവണമഹാരാജാവിന്റെ കല്പനയാൽ "യാഗം മുടക്കയത" എന്ന പുത്രനായ മാരീചനോടു പറവാനായിട്ടാണ.

സാരണൻ—(ചിരിച്ചു) ക്ഷത്രിയബ്രാഹ്മണനായ ആ വിശ്വാമിത്രന്റെ ഉപായം കേമംതന്നെ. ആര്യേ! യാഗമാണ എന്ന വ്യാജം പറഞ്ഞ സീതാരാമന്മാരുടെ വിവാഹം നടത്തുവാൻ വേണ്ടി ജനകന്റെയും വിശ്വാമിത്രന്റെയും ഉപായമാണിത.

താടകാ—എന്തിനായിട്ട വ്യാജം പറയുന്നു?

സാരണൻ — മഹാരാജാവ സീതയെ ചോദിക്കുമെന്ന വിചാരിച്ചു.

താടകാ—ഇങ്ങിനെയാണെങ്കിൽ മഹാരാജാവിനു വേണ്ടി ഞാൻ തന്നെ ജാനകിയെ അപഹരിച്ചു കൊണ്ടുവരാം.

സാരണൻ—അങ്ങിനെ വേണ്ട!

* ജനകജയെബലാൽഹരിക്കിലൊട്ടും
മനമതവൾക്കരമിക്കയില്ലദേവേ ।
ജനകനൃപനിലുള്ളവൈരവുമോടു-
ലരമതല്ലതുരാക്ഷസേശ്വരന്നും ॥ (൨൦)

എന്നുമാത്രമല്ല, * മോഹത്താൽ പുണരുവതിന്നരക്കനെയത്താൻ
കാമിച്ചോരമ്മരുചിമാദ്രിയിങ്കൽവെച്ചു ।
സ്വാമിക്കന്നടനവളേകിയോരുശാപാൽ
കാമിക്കാത്തവളെയണയാനൊട്ടുകൂടാ ॥ (൨൧)

എന്നാൽ ഇങ്ങിനെ (എന്ന കാതിൽ പറയുന്നു).

താടകാ—(സന്തോഷത്തോടുകൂടി) ഉണ്ണീ! നീയിപ്പോൾ നല്ല വണ്ണം ആലോചിച്ചു.

* ഈവിധമെങ്കിൽസീതാ
രാവണനരികെകയ്യിലാകുമെന്നൂനം।
ആവതുമിതുചതിപ്പാൻ
ഭാവിച്ചവരെച്ചതിപ്പതാണുചിതം॥ (൨൨)

ഞാനും മാരീചനും അവന്റെ അനുചരന്മാരുംകൂടി രാത്രിയിൽ മാർഗ്ഗമദ്ധ്യത്തിൽ കിടന്നുറങ്ങുന്ന ആ മഹർഷിയെ സംഹരിക്കാം. നീയും ലങ്കാപുരത്തിൽചെന്നു മഹാരാജാവിനെ പുറപ്പെടീക്ക.

(എന്നു പോയി)

സാരണൻ— * അടലിലുരസ്സൊലജയമെ-
ന്നടനതിനാൽതാടകയ്ക്കുള്ളുണ്ടായി।
പടയൊടടുത്തിമായാ
പടുവാംമാരീചനുമതമരുളും॥(൨൩)(എന്നുപോയി)

ഇതിനെ പൂർവ്വാംഗം

(അനന്തരം വിദ്യുജ്ജിഹ്വനോടും സാരണനോടുംകൂടി രാവണൻ പ്രവേശിക്കുന്നു.)

രാവണൻ—

* കാണാംസീതയെയെന്നുകണ്ണിണകളുംതേടുന്നുമേകൌതുകം
ക്ഷോണീനാഥനിതെന്നെയെന്നുപുനരാമെന്നാളിനേകൈകളും।
കാണുമ്പോളുപഭോഗ്യമെന്നുകരളുംത്രാപംവെടിഞ്ഞീവിധം
താണാളുള്ളൊരനഗ്ഗ്യരൂപമധുനാകയ്യുംധരിക്കാറുമായ്॥ (൨൪)

എന്നുമാത്രമല്ല,

* ക്ഷോണീശൻശിവചാപകാതരനെന്നുജനകൻതന്നിൽപ്രിയംപൂലമായ്
കാണിക്കാതെതരം ദ്വേഹാസഹമാംത്രക്ഷതചമിന്നിങ്ങിനെ।
ഏണാക്ഷീമണിമൂലമായനുചിതംത്രപംധരിച്ചീടുവാൻ
നാണത്തോടരിമന്നവുംസോദരകളുത്തീടേണ്ടുതാനെങ്ങിനെ॥ ( )

സാരണൻ—മഹാരാജാവേ! മനക്കേടാണെന്നു വ്യസനിക്കേണ്ട.

* മുന്നമങ്ങുദയന്തിയെവേൾപ്പാൻ
ചെന്നദിക്പതികളിങ്ങിനെതന്നെ।
ഇന്നുചെല്ലുകതുപോലെഭവാനും
നന്നമാർഗ്ഗമിതുമൂനമല്ല॥ (൨൫)

വിദ്യുജ്ജിഹ്വൻ— (രോമാഞ്ചത്തോടുകൂടി) [ആത്മഗതം] ദിക്പാലന്മാർ ദമയന്തിയെ എങ്ങിനെയൊ, അതുപോലെ മഹാരാജാവിനു സീതയേയും അപേക്ഷിച്ചാൽകൂടി ലഭിക്കയില്ല. [പ്രകാശം]

* രാമൻതന്നിലതീവരാഗമിയലുംസീതയ്ക്കുമോഹിനിന്റെമേൽ
കാമംചെറുതുമുണ്ടാകയവൊന്നൊരുവിധംപറ്റില്ലുപായങ്ങളാൽ ।
പ്രേമത്തോടുജനകകുലത്തൊടുവളരെക്കാണുന്നതന്നുകൂലമായ് [൨൭]
നാമിന്നാശ്ശുതന്നൊമാറ്റുമുചിതംപ്രാപിക്കവാൻസീതയെ ॥

രാവണൻ—എന്നാൽ അങ്ങിനെയാകട്ടെ, നിങ്ങളുടെ വാക്കിനെ ഞാൻ ലംഘിച്ചിട്ടില്ലല്ലൊ സാരണ! താൻ ചെന്ന യാത്രയ്ക്കായി പുഷ്പകവിമാനത്തെ കൊണ്ടുവരു.

സാരണൻ—കല്പനപോലെ.

(എന്നുപോയി പുഷ്പകവിമാനത്തോടുകൂടി പ്രവേശിച്ചു)

മഹാരാജാവെ! ഇതാ വിമാനത്തെ വരുത്തിയിരിക്കുന്നു.

വിദ്യുജ്ജിഹ്വൻ—

* ബന്ദിസ്ത്രീനടുവിൽപ്പിന്നാൽമലിനമാംമുക്താസരംചുററിലും
നന്നായ്ത്തൂങ്ങിവിളങ്ങിമായയിൽമറഞ്ഞുള്ളൊരാനാനതൊവ ।
വന്നിട്ടന്നുനഭസ്സിൽനിന്നകലുമന്തൻഗന്ധമെന്നോർത്തഹോ
മുന്നേലിഖ്യസാക്ഷിയാമിതിലടിക്കുന്നില്ലകാററുംഭയാൽ ॥ (൨൮)

രാവണൻ—(നോക്കീട്ടു കോപത്തോടുകൂടി ചിരിച്ചു) "ദുർബ്ബലനെന്നപോലെ ചോര വൃത്തിയെ അനുസരിക്കയാൽ ഇപ്പോഴും ഈ രാവണൻ പൂർവ്വസ്ഥിതിയെ വെടിഞ്ഞിരിക്കുന്നു" എന്ന എന്റെ മേലുള്ള വിശ്വാസത്താലായിരിക്കാം ഈ വിമാനവും തന്റെ പൂർവ്വസ്ഥിതിയെ വെടിഞ്ഞിരിക്കുന്നതു, എന്നു തോന്നുന്നു.

എന്തുകൊണ്ടെന്നാൽ—

* ദൂരാൽതന്നെതിരിഞ്ഞുപോംഗ്രഹവിമാനൌഘംസഭേരീഡിണ്ഡിമം
പാരാതങ്ങുമുഴക്കമേസുരവധൂവൃന്ദംസുരന്മാർതൊഴും ।
ഘോരംരാക്ഷസരാകവേ മഖമൊടാഴ്ത്തുംസിദ്ധവിദ്യാധര-
ന്മാരുംവാഴ്‌മിതിങ്കൽമുന്നമധുനാകാണുന്നതില്ലൊന്നുമെ ॥ (൨൯)

വിദ്യുജ്ജിഹ്വൻ—മഹാരാജാവെ! ഇങ്ങിനെ കരുതേണ്ട! ഇഷ്ടമുള്ള രൂപത്തെ ധരിച്ചു വശീകരിക്കപ്പെട്ട ജാനകിയുടെ പാണിഗ്രഹണമഹോത്സവം കഴിച്ചു ജഗദീശനായ വരനെ ലഭിച്ചു എന്നു ജനകൻ സന്തോഷിച്ചശേഷം തിരുമനസ്സിലെ പ്രഭാവംകൊണ്ടു സന്തുഷ്ടയായ ജാനകിയോടുകൂടി തിരുമനസ്സുകൊണ്ടു തിരിയെ എഴുന്നെള്ളുമ്പോഴും ഈ വിമാനവും പൂർവ്വസ്ഥിതിയെതന്നെ പ്രാപിക്കും. അതിനാൽ മഹാരാജാവ ഇതിങ്കൽ ആരോഹണം ചെയ്യണം.

(രാവണൻ വിദ്യുജ്ജിഹ്വസാരണന്മാരോടുകൂടി വിമാനാരോഹണത്തെ നടിക്കുന്നു)

സാരണൻ—കണ്ടാലും തിരുമനസ്സുകൊണ്ടു കണ്ടാലും.

* യാനം ലങ്കയിൽനിന്നുതേ വെളിയിൽ വന്നിട്ടും വിഭോ! ഭീതിയാൽ
മീനാദ്ധ്യങ്ങളുമുള്ളിലാക്കിയിളകുന്നില്ലൊട്ടുമംഭോനിധി।
ആനം ചന്ദനവല്ലിതൻതളിരിളക്കീടുന്നു കാറ്റല്പമായ് [൧൦]
വാനിൽ ഭാസ്കരബിംബവും മണിമയക്കണ്ണാടിപോൽ ഭാസതേ॥

വിദ്യുജ്ജിഹ്വൻ—ഇതിലെന്താണ ഇത്ര ആശ്ചര്യം? കൈലാസപർവ്വതത്തെ എടുത്തു പന്താടുകയും ദേവേന്ദ്രനെ പിടിച്ചു കാരാഗൃഹത്തിലിടുകയും ചെയ്തിട്ടുള്ള മഹാമായാനിപുണനായ രാവണമഹാരാജാവിന്ന

രാവണൻ—(ആലോചിച്ച്)

* കൈലാസത്തിന്മുന്നിലെൻകരബലം കാണിച്ചതോനാളുദി-
ക്പാലന്മാരുടെ മുന്നിലായുധബലം കാട്ടീടിനേൻ മുന്നമേ।
കോലം മാറുവതിന്നു മായയിലെനിക്കുള്ളോരു സാമർത്ഥ്യമി-
കാലം മൈഥിലനോടു കാട്ടണമിതോ കാട്ടീലമുന്നെങ്ങുമേ॥ (൧൧)

സാരണ! അതിനാൽ ഈ വിമാനം വേഗത്തിൽ ഗമിക്കട്ടെ.

സാരണൻ—മഹാരാജാവെ! ഈ വിമാനം അതിവേഗത്തിൽ പൊങ്ങുന്നതിനെ തിരുമനസ്സുകൊണ്ടു കാണുന്നില്ലേ.

* യാനം വേഗേന പൊങ്ങുന്നളവു മലകളോടൊത്ത താരങ്ങളോടും
വാനം പോരുന്നപോലും, ധരയൊടു സമമായാഴിയാൽ ചൂഴ്‌വതൂഴി।
സ്ഥാനാൽ താഴുന്നപോലും, തരുശിലകൾനിരന്നുള്ള പൂർവ്വാപരാളീ
താനേ തോന്നുന്നു ധാത്രീതലമതിലമരും പോലെയും, കണ്ടുകൊൾക

വിദ്യുജ്ജിഹ്വൻ—ഹാ: അതിവേഗമുള്ള വിമാനത്തിന്റെ ഗതികൊണ്ടുതന്നെ നാം പരിപക്വഫലങ്ങളാൽ പരിപൂർണ്ണങ്ങളായും മനോഹരങ്ങളായുമുള്ള പലവിധ വൃക്ഷസമൂഹങ്ങളെക്കൊണ്ടു നാലു ഭാഗവും അലങ്കരിക്കപ്പെട്ടും, അതിശാന്തങ്ങളായ പക്ഷിമൃഗഗണങ്ങളാൽ പൂർണ്ണമായുള്ള സമീപകാനനത്താൽ ചൂഴപ്പെട്ടും, പുണ്യമായുമിരിക്കുന്ന ഈ വിശ്വാമിത്രാശ്രമസ്ഥാനത്തെ പ്രാപിച്ചുവൊ? എന്തുകൊണ്ടെന്നാൽ-

* ചൊല്ലാർന്നുള്ളിപ്പുകൗശികീനദിയിതിൻ വെള്ളം മലത്താഴ്വര-
കല്ലിൽക്കൊണ്ടു തെറിച്ചിതാ നിബിഡമാസ്സാനീരകണങ്ങളിൽ॥
ചെല്ലുന്നു, മദമാർന്ന പക്ഷികളിതിൽ കൂകുന്നു, ലീലാവശാ- [൧൨]
ലല്ലിത്തണ്ടുകൾ തുമ്പികൊണ്ടിഹ വലിച്ചീടുന്നു കാട്ടാനകൾ॥

രാവണൻ—(ആഗ്രഹത്തോടുകൂടി- സാരണനോട)

* ആകണ്ഠംനീരിലാഴ്ന്നുമുനികളുടെജടാഭാരമാടുന്നനേരം
കോകച്ഛദാംബുജാളിപ്പെട്ടിച്ചുഴറിനസിശബ്ദിക്കമിട്ടിക്കിലായി ।
ആകാശംവിട്ടിറങ്ങീടണമവനിയിലിപ്പുഷ്പകംപത്മഗന്ധ
സ്ത്രാകംകാററത്രവീശുന്നിതുജനകസുതാശ്വാസസൌരഭ്യമോടും []

സാരണൻ—മഹാരാജാവെ! അഭിപ്രായംപോലെ ഈ വിമാനം ഇറങ്ങി. അതുകൊണ്ടു നമ്മളും ഇതിൽനിന്നു ജനസഞ്ചാരഹീനമായും മനോഹരമായുമിരിക്കുന്ന ഈ കൌശികീനദീതീരത്തിലിറങ്ങുക. (എല്ലാവരും വിമാനത്തിൽനിന്നു ഇറങ്ങുന്നതായി നടിക്കുന്നു)

രാവണൻ—നോം വരുന്നതുവരെ ഈ വിമാനം ഇവിടെത്തന്നെ അദൃശ്യമായിരിക്കട്ടെ.

സാരണൻ—ഇനി നോം ഈ പ്രദേശങ്ങളിൽ തിരസ്കരിണീവിദ്യകൊണ്ടു ദേഹത്തെമറച്ചു സഞ്ചരിക്കേണ്ടതാണു. എന്തെന്നാൽ-

* മരവിരിമൃഗത്തോലുംകൊമ്പിൽധരിച്ചചുവട്ടിലായ്
പരിചൊടുപുലിത്തോലുംദർഭാസനങ്ങളുമാന്റിഹ ।
മരനിരനിറഞ്ഞെങ്ങുംഹോമഗ്രാവിളങ്ങുകളുലമായ്
കരളുകിളുരതാൻവിശ്വാമിത്രാശ്രമപാരമോത്തമം ॥ (൨൭)

രാവണൻ—സാരണൻ പറഞ്ഞതു ശരിയാണു. എന്തുകൊണ്ടെന്നാൽ- ഇവിടത്തെ ജനശ്രുതിയെ നോം ഗൂഢമായി ഗ്രഹിക്കേണ്ടതാണു.

(വിദ്യുജ്ജിഹ്വൻ കണ്ണടച്ചു തിരസ്കരിണീവിദ്യയെ ധ്യാനിക്കുന്നു)

രാവണൻ—സമിത്തുകളേയും ദർഭകളേയും കയ്യിൽ പിടിച്ചു സമീപത്തിൽ നോക്കിക്കൊണ്ടു രണ്ടു ബ്രഹ്മചാരികൾ ഇവിടെത്തന്നെ വരുന്നു. ഇവരാരാണു?

സാരണൻ—ഇവർ വിശ്വാമിത്രമുനിയുടെ ശിഷ്യന്മാരായിരിക്കണം.

(അനന്തരം രണ്ടു ബ്രഹ്മചാരികൾ പ്രവേശിക്കുന്നു)

ഒന്നാമൻ—അയോദ്ധ്യയിൽ എഴുന്നെള്ളിയിരിക്കുന്ന കുലപതിയായ വിശ്വാമിത്രമഹർഷി അഗ്നിശരണത്തിങ്കൽ അഗ്നിപരിചരണത്തിനായിട്ടു എന്നെ നിയോഗിച്ചിരിക്കുന്നു. അതിനാൽ ഞാൻ ഈ കൌശികീതീരത്തിൽനിന്നു സമിത്തുകളേയും ദർഭകളേയും എടുത്തുകൊണ്ടുപോകുന്നു. (എന്നു ചുററി നടക്കുന്നു)

രണ്ടാമൻ—ജനകമഹാരാജാവിന്റെ പുരോഹിതനായ ശതാനന്ദമഹർഷിയുടെ കല്പനയാൽ ഞാൻ സമിത്തുകളേയും ദർഭകളേയും സമ്പാദിച്ചു ജനകമഹാരാജാവിന്റെ വാസസ്ഥലത്തേക്കുപോകുന്നു.

(എന്നു ചുററി നടന്നുകൊണ്ടു)

സഖേ! സത്യവ്രത! ജനകമഹാരാജാവിന്നു ഇനി എത്രനാൾ

ശ്രീ വിശ്വാമിത്രാശ്രമത്തിൽ താമസമെന്നു? പറയൂ.

സത്യവ്രതൻ—യാഗം ചെയ്യാൻ വിചാരിക്കുന്ന ഞങ്ങളുടെ കുലഗുരുവിന്റെ അവഭൃഥസ്നാനമഹോത്സവം അവസാനിക്കുന്നതുവരെ.

രാവണൻ—സാരണ! വിശ്വാമിത്രന്റെയും ശതാനന്ദന്റെയും ശിഷ്യന്മാരാണിവർ. അതിനാൽ ഇവർ വിശ്വാസത്തോടുകൂടി സംസാരിക്കുന്നതിനെ നോം മറഞ്ഞുനിന്നുതന്നെ കേൾക്കുക.

സാരണൻ—മഹാരാജാവെ! വിദ്യുജ്ജിഹ്വന്റെ തിരസ്കരണീവിദ്യാപ്രയോഗത്തെ തിരുമനസ്സുകൊണ്ടു കാണുന്നില്ലേ? പിന്നെ നോം മറഞ്ഞുനില്ക്കുന്നതെന്തിന്?

രാവണൻ—(സന്തോഷത്തോടുകൂടി) വിദ്യയുടെ മാഹാത്മ്യം അത്ഭുതം തന്നെ, ജനങ്ങൾ നമ്മെ കാണുന്നില്ലെന്നുമാത്രമല്ല, നമ്മുടെ വാക്കുകളെ കേൾക്കുന്നതുമില്ല.

വിദ്യുജ്ജിഹ്വൻ—മഹാരാജാവെ! നമുക്കു ധൈര്യത്തോടുകൂടി സഞ്ചരിക്കാം.

രണ്ടാമൻ—സഖെ സത്യവ്രത! യാഗവിഘ്നം ചെയ്യുന്ന രാക്ഷസന്മാരുടെ ഇടയിൽവെച്ചു വിശ്വാമിത്രമഹർഷി എങ്ങിനെയാണു യാഗമാരംഭിക്കുന്നത്?

സത്യവ്രതൻ—സഖെ ദേവവ്രത! കേൾക്ക.

* പുത്തൻസ്വർഗ്ഗത്തെനിർമ്മിപ്പതിനുമധികമായ്ദേവവൃന്ദങ്ങൾപേടി-
ച്ചൊത്തെല്ലാംവന്നുമുന്നിൽഗ്ഗുണഗണമതുവാഴ്ത്തീടുമിത്താപസന്റെ।
കത്തുംകോപത്തെയെല്ലാംകമലജനുടനേസത്യലോകത്തിൽനിന്നി-
ങ്ങെത്തിത്താനന്നുകയ്യാൽകരമതുതടവിക്കൊണ്ടഹോതീർത്തുമന്നാം॥

അത്ര യോഗ്യനായും മഹാ തപസ്വിയായുമിരിക്കുന്ന ശ്രീ വിശ്വാമിത്രമഹർഷിക്കു രാക്ഷസന്മാരെന്നുള്ള ഭയം എന്തുമാത്രം?

വിദ്യുജ്ജിഹ്വൻ—സാരണ! ബ്രാഹ്മണക്കുട്ടിയുടെ വാക്കിനെ കേട്ടില്ലേ?

സാരണൻ—അതുകൊണ്ടുതന്നെയാണ മഹാരാജാവ ആ വിശ്വാമിത്രമുനിയെ എതൃക്കുവാൻ പലവിധമായാപ്രയോഗങ്ങൾ ശീലമുള്ള മാരീചനെ നിശ്ചയിച്ചത.

വിദ്യുജ്ജിഹ്വൻ—അത നന്നായി. എന്തുകൊണ്ടെന്നാൽ—

* ഒരിക്കൽകാർമേഘപ്രചുരവുമൊരിക്കൽബ്ഭൂധരമ-
ന്നൊരിക്കൽത്തിങ്ങീടുംപൊടിമഴയൊരിക്കൽപ്പുകകളും।
സ്ഫുരിപ്പിച്ചാകാശേരണഭുവിപുരാമായകളറി-
ഞ്ഞിരിക്കുംമാരീചൻഭയമമരകൾക്കേകിബലവാൻ॥ ൨൭

രാവണൻ—(സ്നേഹബഹുമാനങ്ങളോടുകൂടി വിദ്യുജ്ജിഹ്വനോട)

* നിന്മായപോലെമാരീചൻ
തന്മായയറിയുംഭവാൻ ।
സർപ്പംമാത്രമറിഞ്ഞീടും
സർപ്പത്തിൻെറപദങ്ങളെ ॥ (൩൭)

ദേവവ്രതൻ—സ്നേഹിത! "മഹാതപസ്വി" യെന്ന താൻ പറഞ്ഞതു ശരിയാണു. എന്തുകൊണ്ടെന്നാൽ- നോക്കു. കുലപതിയായ ഇദ്ദേഹത്തിൻെറ ആശ്രമപദത്തിൽ-

* ജൃംഭകൊണ്ടിഹപിളൎന്നസിംഹവദനത്തിൽനിന്നുകരിബാലകൻ
തുമ്പികൊണ്ടുബിസതുല്യദംഷ്ട്രയെവലിച്ചിടുന്നുകളിയാലഹോ ।
കമ്പഹീനമൊരുമടിക്കിൽമേയുവതിനമ്മചെന്നളവുപാൎത്തിടാ-
പെമ്പുലിസ്തനപയസ്സുചെന്നിഹകുടിച്ചിടുന്നുവരകന്ദരേ ॥(൩൮)

എന്നുമാത്രമല്ല, .

* മുന്നംതാതനുമമ്മയുംപെരുവിനെപ്പോൽവിറകൂട്ടത്തിലായ്
തന്നെക്കൊല്ലുവതിന്നുകെട്ടുമളവങ്ങിന്നാൎത്തനായേററവും ।
'എന്നെക്കാപ്പതിനാളിതാ'മിതിഭയാൽനോക്കുംശുനശ്ശേഫകൻ
തന്നെക്കാത്തതുമുകൌശികൻ മഹിമയിന്നാരങ്ങറിഞ്ഞീടുവാൻ

വിദ്യുജ്ജിഹ്വൻ—ഈ ബ്രാഹ്മണക്കുട്ടി മാരീചൻെറ മായാബലത്തെ അറിഞ്ഞിട്ടില്ല അതിനാലിങ്ങിനെ പറയുന്നു.

സാരണൻ—ഇരിക്കട്ടെ- അതുകൊണ്ടു ദോഷമെന്താണു? എല്ലാജനങ്ങളും സ്വജനങ്ങളെ സ്തുതിക്കും.

വിദ്യുജ്ജിഹ്വൻ—മാരീചനിൽ ഇങ്ങിനെകൂടി ഒരു സാമൎത്ഥ്യമുണ്ടു. നോക്കു-

* ചെന്നാശ്രമംഗ്രഹിയാതെയഗ്നിശരണേ,പൊട്ടിച്ചുപാത്രങ്ങളെ,-
ക്കൊന്നു തിപക്ഷികളെ,ക്കുടിച്ചുപശുവെ,ത്തിന്നുംഹവിസ്സാകവെ, ।
പിന്നെത്താപസികാംഗനാമിഥുനമുഖംകാട്ടിഭയന്നൽകു,മ-
സ്സുന്ദരൻപുത്രനെയില്ലാതുകവതിനാളെന്നോവനംസമ്മതം ॥ ൩൯

സത്യവ്രതൻ—അതുകൊണ്ടുതന്നെ നിശ്ചയമായി യാഗം ചെയ്വാൻ നിശ്ചയിച്ചുകൊണ്ടല്ലൊ പ്രിയസഖനായ ദശരഥമഹാരാജാവിനെ ക്ഷണിച്ചുകൊണ്ടുവരുവാൻ അയോദ്ധ്യയ്ക്കു എഴുന്നെള്ളിയിരിക്കുന്നു.

സാരണൻ—(കോപത്തോടുകൂടി ചിരിച്ചു)

* മുന്നമേയാഗവിഘ്നംവരാത്തൊന്നഹോ
ധന്യനാംസ്വാമിയേൎക്കുവൻമൂലമായ് ।
അന്നപേക്ഷിച്ചതെല്ലാംമറന്നീമുനി
നന്നുയാഗംതുടങ്ങുന്നുപോൽനിശ്ചയം ॥ (൪൦)

വിദ്യുജ്ജിഹ്വൻ—സാരണ! മൂഢനായ ബ്രാഹ്മണക്കുട്ടിയുടെ വാക്കിനാൽ നീയെന്തിനു കോപിക്കുന്നു. വിശ്വാമിത്രമുനി ദൂരദർശിയായ ആലോചനയുള്ളവനല്ലെ ?

സാരണൻ—പരശുരാമൻ മുഖാന്തരം വിശ്വാമിത്രമുനി സ്വാമിയോടു അപേക്ഷിച്ചതിനെ തന്റെ ശിഷ്യൻകൂടി അറിയാതിരിക്കത്തക്കവണ്ണം ആ മുനി എന്തിനായിട്ടു മറച്ചുവെക്കുന്നു?

വിദ്യുജ്ജിഹ്വൻ— വേണ്ടുന്ന കാൎയ്യങ്ങളെ സാധിപ്പിപ്പാൻ സമൎത്ഥനാണെന്നു തന്റെമേൽ സ്വാമിജനങ്ങൾക്കു വിശ്വാസമുണ്ടാവാൻവേണ്ടി, താൻതന്നെ പറഞ്ഞില്ലെ? 'ജനകരാജാവു വിവാഹം നടത്തുവാൻ മദ്ധ്യസ്ഥനായിട്ടു വിശ്വാമിത്രമുനിയെ നിശ്ചയിച്ചിരിക്കുന്നു' എന്നു

സാരണൻ—(ചിരിച്ചു) കഥയില്ലാത്ത ആ ജനകൻ വിശ്വാമിത്രമുനിയെ ബലവാനാണെന്നുകരുതി മദ്ധ്യസ്ഥനായി നിശ്ചയിച്ചിരിക്കുന്നു. അങ്ങു നോക്കു. വിശ്വാമിത്രന്റെ വിക്രമത്തെ.

* ജന്യത്തിങ്കൽവസിഷ്ഠധേനുവുളവാക്കീടുന്നതുരുഷ്കാദിയാം
സൈന്യംചാപമൊടിച്ചുതേരതുപൊടിച്ചശ്വങ്ങളെക്കൊന്നഹോ ।
സൈന്യത്തെത്തുരത്തിയോട്ടിവന്നളവുടൻഭീത്യാതപസ്സിന്നുമുൻ
ദൈന്യംപൂണ്ടുഗമിച്ചകൌശികനവന്നാണോമഹാവിക്രമി? (൪൧)

ദേവവ്രതൻ— * വൈരാന്ധകമഹാവിസ്സിന്റെ
വൈരവാൽമകൻനാലുപേർ ।
അമഹീപാലനന്ദനന്മാരത്രേ
ബ്രഹ്മചാരികൾസാമ്പ്രതം ॥ (൪൨)

സത്യവ്രതൻ— * താതനാവരിൽവെച്ചേറ്റം
പ്രീതിരാമങ്കലുണ്ടുപോൽ ।
ധാതാവുപോലെശ്രുതനാം
നീതിമാൻഗുണവാനവൻ ॥ (൪൩)

രാവണൻ—(അസൂയയോടുകൂടി) എന്തുപറയുന്നു ബ്രാഹ്മണക്കുട്ടി?

വിദ്യുജ്ജിഹ്വൻ—മഹാരാജാവെ! അങ്ങിനെയാണു ജനശ്രുതി.

സാരണൻ—അതിനാലാണു സീതയ്ക്കു അവനിൽ അനുരാഗമുണ്ടായതു. അതുകൊണ്ടുതന്നെയാണു സീതാവിവാഹത്തിന്നുവേണ്ടി അവന്റെ രൂപം ധരിപ്പാൻ മഹാരാജാവു നിശ്ചയിച്ചതും.

ദേവവ്രതൻ—(തലകുലുക്കിക്കൊണ്ടു) ഞാൻ അറിയും. ജനകമഹാരാജാവിന്റെ സന്നിധിയിൽ ഗുരുവായ ശതാനന്ദമഹൎഷി 'രാമൻ' എന്നു പേരിന്നു അനുഗുണങ്ങളായ അദ്ദേഹത്തിന്റെ ഗുണങ്ങളെ പലപ്പോഴും വൎണ്ണിക്കാറുണ്ടു. എങ്ങിനെയെന്നാൽ—

* വീരൻ ക്ഷത്രിയധർമ്മപൂർണ്ണനമലൻ സർവ്വജ്ഞനത്യുത്തമൻ
ധീമാൻ ഗർവ്വവിവർജ്ജിതൻ ശമധനൻ ശാസ്ത്രാസ്ത്രപാരംഗതൻ ।
പാരം ദീനദയാലു നല്ല നിപുണൻ സർവ്വപ്രിയൻ സത്യവാൻ
ശ്രീരാമൻ ബഹുബുദ്ധിമാൻ വിജയതേ ലോകൈകനാഥൻ വിഭു ॥ [

രാവണൻ—(രോമാഞ്ചത്തോടുകൂടി) [ആത്മഗതം] ഇങ്ങിനെ രാമന്റെ ഗുണങ്ങളെ വർണ്ണിച്ചത പരമാർത്ഥമായിരിക്കുമൊ. [പ്രകാശം] രാജപിണ്ഡംകൊണ്ടുപജീവിക്കുന്ന ഗൌതമപുത്രസന്തതിയായ ശതാനന്ദൻ ജനകസന്നിധിയിൽവെച്ച എന്തൊ കഥയില്ലാതെ പറഞ്ഞതിനെ അനുസരിച്ച ഒരു ബ്രാഹ്മണക്കുട്ടി പറയുന്നു.

വിദ്യുജ്ജിഹ്വൻ—(കോപത്തോടുകൂടി) നോക്കു—സാരണ! നോക്കു—

* അന്നാമസ്സുളവാക്കി രാത്രിയിലഹോ ചാരിത്രഭംഗം ശഠൻ
മുന്നം വാസവനാഗ്രഹിച്ചിതവനെക്കാരാഗൃഹേ രാവണൻ ।
എന്നാൽ മുന്നപകാരിയാം വിളവെ വാഴ്ത്തുന്നൊരാഹല്യാസുതൻ
മന്നൻ മൈഥിലനോടു രാമനെ വൃഥാ വർണ്ണിച്ചതെന്തിങ്ങിനെ? ॥ []

സത്യവ്രതൻ—അതുകൊണ്ടുതന്നെയാണ ഗുണനിധിയായ രാമനിൽ സീതക്കു സ്വതേ അനുരാഗം ഭവിച്ചതിനെ ജനകരാജാവ അഭിനന്ദിച്ചത എന്ന ഞാൻ വിചാരിക്കുന്നു.

സാരണൻ—കഷ്ടം രാമനെ പ്രശംസിക്കുന്ന ശിഷ്യനായ ശതാനന്ദനാണ രാമനിൽ സീതക്കു അനുരാഗത്തെ ഇത്ര കലശലാക്കിത്തീർത്തത.

രാവണൻ— * രാമേ കാമം ജാനകിക്കുണ്ടതാകിൽ
ഹാ മേ ഭേദിക്കുന്നിതേ ക്ഷത്രമർമ്മം ।
കാമം കേൾക്കുന്നോരമന്ദാശ്ചര്യമിത്ഥം
കാമാസ്ത്രത്താലന്ധരാഗേ തഥൈവ ॥ (൨൨)

വിദ്യുജ്ജിഹ്വൻ—(കോപപരിഹാസത്തോടുകൂടി) അഹല്യാപുത്രനെത്തന്നെയാണ മാരീചനെക്കൊണ്ടു മുമ്പെ കൊല്ലിക്കേണ്ടത. പിന്നെ മറ്റുള്ളവരെയും. അല്ലെങ്കിൽ

* സ്വൈരം ഗൌതമനന്ദന
നേരെന്നാലും വിശങ്കമോതട്ടെ ।
പ്രീതിയോടെങ്ങിനെ നിൻ സഖി
കാതുകളാൽ കേട്ടിരുന്നു ജനകൻ? ॥ (൨൩)

ദേവവ്രതൻ—അതങ്ങിനെതന്നെ. എന്നാൽ രാമനെ പ്രശംസിക്കുമ്പോൾ എന്റെ ഗുരുവിനോട ജനകമഹാരാജാവ ഇങ്ങിനെ പറയുമാറുണ്ട.

സത്യവ്രതൻ—എങ്ങിനെ?

(മറ്റുള്ളവർ താല്പര്യത്തോടുകൂടി കേൾക്കുന്നു)

ദേവവ്രതൻ * "കാമികളിലുംനന്ദിനിരാമനെത്താൻ
കാമംഭവാനിങ്ങിനെവാഴ്ത്തിയാലും।
സോമാന്വയംശരചാപയോഗ്യ-
മാമെങ്കിലുംഘടകമാണിതോറം॥" (൨൦) എന്ന

വിദ്യുജ്ജിഹ്വൻ—നല്ലത ജനക! നല്ലത- അങ്ങയുടെ ആലോചന നന്നായി.

രാവണൻ—അദ്ദേഹം യോഗ്യനല്ല.

സാരണൻ—മഹാരാജാവ കന്യകയെ ആഗ്രഹിക്കുമ്പോഴും ഇങ്ങിനെയാണ പേടിക്കുന്നത?

സത്യവ്രതൻ—അതെന്തുകൊണ്ട?

ദേവവ്രതൻ—മഹാരാജാവിന്റെ ശേഷമുള്ള വാക്കിനേയും താൻ കേൾക്ക. എന്തെന്നാൽ-

* "പ്രീതിയോടെന്റെമകളെ-
ച്ചോദിപ്പാൻദശകന്ധരൻ।
ചേതസ്സിലോർന്നതെന്ന
കാതിൽകേട്ടേൻജനശ്രുതി॥" (൨൧). എന്നാൽ-

* ലോകശോത്തമപൌത്രനെന്റെപ്രിയസഖൻശ്രീകണ്ഠഭക്തോത്തമൻ
ലോകേഷുപരാക്രമൻദശമുഖൻതാൻവന്നുചോദിക്കുകിൽ।
നൽകന്നതിങ്ങിനെരാമനിൽപ്രണയമാണ്ടുള്ളോരുമൽപുത്രിയെ
നൽകില്ലെന്നുരചെയ്യുമെങ്ങിനെവൃഥാക്ലേശിക്കമോരായിഞാൻ॥" [

വിദ്യുജ്ജിഹ്വൻ—ജനകൻ ശതാനന്ദനോട പറഞ്ഞ മറുപടി ഉചിതമായി.

രാവണൻ—(കണ്ണീരോടുകൂടി തൊണ്ടവിറച്ചുകൊണ്ട) സഖേ സീരധ്വജ! അങ്ങ വ്യസനിക്കേണ്ട! ഞാൻതന്നെ അങ്ങേക്ക വ്യസനത്തിന്ന സംഗതിവരുത്തുമൊ?

സാരണൻ—മഹാരാജാവെ! തിരുമനസ്സുകൊണ്ട സ്വതേയുള്ള രൂപത്തോടുകൂടി ചെന്നല്ലല്ലൊ കന്യകയെ ചോദിക്കുന്നത. പിന്നെയോ, രാമവേഷം ധരിച്ചല്ലെ അവളെ വിവാഹംചെയ്വാൻ ഇച്ഛിക്കുന്നത.

സത്യവ്രതൻ—(ചിരിച്ചു) ജനകമഹാരാജാവ എന്താണിങ്ങിനെ പറഞ്ഞത. എന്നാൽ കേൾക്ക.

* മുന്നംവാനരനായകന്മതിലാളപ്പെട്ടങ്ങുബാഹുക്കളെ-
ത്തന്നാലൂരിയെടുപ്പതിന്ന കഴിയാതിരുന്നുഴലിച്ചുള്ളും।
മുന്നിൽ,തന്നുടെനാലുകാൽപിറകിലുംദേഹത്തെമോചിച്ചവാ-
നെന്നിപ്പൊട്ടിയകൈകസീതനയനോലോകമഹാവിക്രമി? (൨൩)

* തന്നാണത്തൂകരങ്ങളാൽ സകണ്ഠകംഭേദവാപ്രവാഹതട-
ത്തൈന്ന്യവ്യന്ദ്യമഴിച്ചവേണികളാവലിച്ചംബുക്കളെത്തൊകിയും ।
കന്നൽക്കണ്ണികളോടുകൂടി സുഖമായ് ക്രീഡിച്ചിടുന്നാജ്ഞനൻ [ഇവൃ
മുന്നം പോരിന്നചെന്നാപ്പുള്ളിമുഖനെച്ചേർത്തീലയോബാധനെ?॥

രാവണൻ—അഹോ: ത്രിശങ്കുവിനെ യാഗം ചെയ്യിച്ച താപസാധമനെന്റെ ശിഷ്യശിഷ്യൻ അതിന്ന അനുരൂപമായി പറയുന്നു. അതുകൊണ്ടു ഇവനെ രാക്ഷസന്മാൎക്ക ഭക്ഷണമാക്കേണ്ടതാണ.

ദേവവ്രതൻ—അതിരിക്കട്ടെ. താനിതുകേൾക്ക.

* കട്ടാരാൽ വൎന്ന്യനോത്ഥാൽ ശേഷഭനനഹോ വിസ്മയാൽ ദേവകൾ തത്ര
ഉള്ളുട്ടുവീക്ഷാക്ഷണേകേറിന്നകഗതപ്രാണിവൎഗ്ഗങ്ങളോടും ।
പെട്ടന്നോരാംസ്തുതിക്കുന്നള്ളവൃഷഭമുഖൻ ചെയ്ത ചണ്ഡാട്ടഹാസം
കേട്ടോട്ടംകാസ്രാൽ വീണൊന്നയമനെ ഹസിച്ചീടിനാരാക്ഷസന്മാർ ॥

വിദ്യുജ്ജിഹ്വൻ—നല്ലത ദേവവ്രത! നല്ലത- വാക്കുനിമിത്തം നിന്നെക്കുറിച്ച സന്തോഷിക്കേണ്ടതായിരിക്കുന്നു.

സാരണൻ—ഇവനെ മാത്രമല്ല ഇവന്റെ ഗുരുവിനെക്കുറിച്ചും അങ്ങിനെതന്നെ.

രാവണൻ— * പാരംജനകസംബന്ധി-
യാരെന്നാലും പ്രിയൻമമ ।
ചമ്പകപ്പൂക്കളോചേൎന്നെങ്കിൽ
സമ്പുടങ്ങളുസുഗന്ധിയാം॥ (൩൦)

സത്യവ്രതൻ—നോം ഇങ്ങിനെ വാക്കുകൊണ്ടു വെറുതെ കലഹിച്ചിട്ട പ്രയോജനമെന്താണ. സമയം അതിക്രമിക്കുന്നു. ഗുരുകുലത്തിലേക്കുതന്നെ ഗമിക്കുക. (എന്ന രണ്ടു പേരും പോയി)

രാവണൻ—നമ്മളും കൌശികീനദിയുടെ സമീപകാനനത്തിന്ന അലങ്കാരമായിരിക്കുന്ന ഒരം ചൂതവനത്തിൽകൂടി അവിടെയവിടെ സഞ്ചരിച്ച വൎത്തമാനത്തെ മനസ്സിലാക്കി. ജാനകീജനനത്താൽ സൂചിക്കപ്പെട്ട സുകൃതനിധിയായ ജനകരാജാവിന്റെ സമീപത്തിൽ ചെല്ലുക.

സാരണവിദ്യുജ്ജിഹ്വന്മാർ— തിരുമനസ്സിലെ അഭിപ്രായം പോലെ (എന്ന എല്ലാവരും പോയി)

❀ ഇങ്ങിനെ ഒന്നാമങ്കം ❀



# ജാനകീപരിണയം.

## മലയാളനാടകം.

### രണ്ടാമങ്കം.

(അനന്തരം അത്രിമഹർഷിയും അനസൂയയും പ്രവേശിക്കുന്നു)

അത്രി—അനസൂയേ! യാഗംചെയ്യാൻ ഭാവിക്കുന്ന വിശ്വാമിത്രമഹർഷി എന്നെ ക്ഷണിച്ചിരിക്കുന്നു. അതിനാൽ ഞാൻ ഭവതിയോടുകൂടി അദ്ദേഹത്തിന്റെ ആശ്രമപദത്തെ പ്രാപിക്കയും ചെയ്യു. എന്നാൽ ജനകരാജാവിനോടു കൂടി ഇവിടെ വന്നിരിക്കുന്ന വത്സയായ സീതയ്ക്കു നോം എന്താണ സമ്മാനമായ്ക്കൊടുക്കേണ്ടത്?

അനസൂയാ—എന്റെ കയ്യിൽ ദേവന്മാർ തന്നിട്ടുള്ള പട്ടുവസ്ത്രവും അംഗരാഗവുമുണ്ടല്ലൊ. അതുകളെ ധരിക്കുന്ന കുലസ്ത്രീകൾക്കു യക്ഷരാക്ഷസാദികൾ എന്തുതന്നാൽ കൂടിയും ഭയമുണ്ടാകയില്ല, നിസ്സർഗ്ഗസിദ്ധമായ ശീലവും പോകയില്ല.

അത്രി—ഇതു കൊള്ളാം. രാവണൻ ജാനകിയെ ചോദിപ്പാനായി ഒരുങ്ങിയിരിക്കുന്നു എന്നു കേൾക്കുന്നുണ്ടല്ലൊ.

(മുൻഭാഗത്തുനോക്കീട്ടു) നനഞ്ഞ താമരയിലകളേയും മൃണാളങ്ങളേയും കയ്യിലെടുത്തുകൊണ്ടു പോകുന്ന ഇവളാരാണ?

അനസൂയാ—ഇവൾ ജാനകിയുടെ സഖിയായ സുചരിതയായിരിക്കണം. ഇതുകൊണ്ടു ഞാൻ വിചാരിക്കുന്നു മന്മഥാഗ്നികൊണ്ടോ, കഠിനമായ വെയിൽ കൊണ്ടിട്ടോ, സീതയ്ക്കു ഏറാവും സുഖക്കേടാണെന്നു.

അത്രി—(ഓർമ്മയെ നടിച്ചു) മന്മഥാഗ്നി കൊണ്ടു തന്നെ. എന്തുകൊണ്ടെന്നാൽ, ഞാൻ സമാധിയാൽ കണ്ടിരിക്കുന്നു.

* ബാലാസീതാനൃപസുഭഗനാംഭോജനേത്രപ്പണ്ടുരാജ്യം
കാലേകണ്ടാളൊരുദിനമവൻതന്നെയാത്താനന്ദമൊട്ടു।
ലീലാസ്നാനാദികളിലുമനാസക്തയായാളിമാരാൽ
പാലിക്കപ്പെട്ടവളുഗ്രശയിക്കുന്നതൃഷ്ണമെത്തയിന്മേൽ॥ (൧)

ഇരിക്കട്ടെ. ജനക സമീപത്തിലേക്കു തന്നെ നോം ഗമിക്കുക.

(എന്നു രണ്ടുപേരും പോയി).

ഇങ്ങിനെ പൂർവ്വാംഗം.

(അനന്തരം സാരണവിദ്യുജ്ജിഹ്വന്മാരോടുകൂടി രാവണൻ പ്രവേശിക്കുന്നു.

രാവണൻ—

* മുന്നംമൈഥിലയാഗഭൂമിയതിൽനിന്നുൽഭൂതയായാദരാവും
തന്നംഗപ്രഭകൊണ്ടഹോരതിയെയുംനിന്ദിക്കുമക്കന്യയെ !
ഇന്നെൻകണ്ണിനുകാണ്മതിന്നുകഴിവുണ്ടായീടുമെന്നോർത്തുടൻ
വന്നെൻമാനസതാരിലത്ഭുതമിതാതിങ്ങുന്നസന്തോഷവും ॥ (൧)

അതിനാൽ സാരണ! നാം ഏതു വഴിയിൽ കൂടിയാണ് വിശ്വാമിത്രാശ്രമത്തിലേക്കു പോകേണ്ടതു്? പറയൂ.

സാരണൻ—വികങ്കത വനത്തിന്നു തെക്കായും പലാശവനത്തിന്നു വടക്കായുമുള്ള ഈ വഴിയിൽ കൂടി തന്നെ.

വിദ്യുജ്ജിഹ്വൻ—മഹാരാജാവേ! ഇങ്ങിനെ ഇങ്ങിനെ

(എല്ലാവരും ചുററിനടക്കുന്നു).

രാവണൻ—സാരണ! കൗശികീനദിയുടെ തീരത്തിലുമുണ്ടോ നന്ദനവനം?

സാരണൻ—ഇല്ല ഇല്ല,

* കൂകുന്നുമലമേലോട്ടമത്രകപിലിൻകൂട്ടംസ്ഥലങ്ങളിൽ
സ്തോകംമെല്ലെവിടർന്നിടുന്നബകുളപ്പൂഗന്ധമേകുന്നിതാ !
ആകാരംക്രമുകങ്ങൾവാഴകൾപരപ്പേറത്തെങ്ങുമൊട്ടി—
ക്കേകുന്നുകളുകളേവം മുനിവരന്തന്നാശ്രമം താനിദം ॥ (൨)

വിദ്യുജ്ജിഹ്വൻ—മഹർഷിയുടെ ആശ്രമപദത്തിന്റെ രമണീയത ആശ്ചര്യം തന്നെ. ഇവിടെ—

* ഏററംപൊങ്ങുംകമുങ്ങിൻഫലനികരംപഴുത്താശുവീഴുന്നമന്ദം
കാററുംവീശുന്നകായിൻഘനമൊടുഹവല്ലന്തെങ്ങുമാട്ടുന്നരംഭാ !
ചുററുംതേന്മാമ്പഴംമാഞ്ചുവടതിലധികംവീണിരിക്കുന്നതെങ്ങും
കററക്കാർവേണികൊങ്കത്തടമൊടിടയുമേണാക്ഷികേരങ്ങളുമാലെ ॥ ൩

(അണിയറയിൽ)

ചിത്രമെഴുതുവാൻവേണ്ടി ചിത്രസാമാനങ്ങളെ കൊണ്ടുവരുവാനായി പ്രിയസഖിയായ "ശീലവതി"യും ശീതോപചാരത്തിന്നു വേണ്ടി താമരയിലകളെ കൊണ്ടുവരുവാനായി "സുചരിത"യും എപ്പോൾ ഗമിച്ചുവോ അതുമുതൽ നിർജ്ജനസ്ഥലമെന്നു കരുതി ബലവാനായിരിക്കുന്ന കാമദേവൻ എന്നെ ബാധിക്കുന്നു, ഗതിയെന്തു ?

രാവണൻ—(കേട്ടിട്ടു) * കളമായുള്ളതളിർതിന്നി—
ട്ടുളവാംപഞ്ചമകോകിലത്തിന്റെനാദം ।
നളിനശരൻതൻഭോഗാ—
വലിപാഠംപോലെകേൾക്കുന്നു ॥ (൪)

സാരണൻ—മഹാരാജാവെ ! സ്പഷ്ടങ്ങളായ അക്ഷരങ്ങളാൽ മനോഹരമായിരിക്കുന്ന ഇത കിളിയിന്റെ ശബ്ദമല്ല, എന്നാൽ കിളി ശബ്ദിക്കുകയാണെന്നു ഞാൻ വിചാരിക്കുന്നു.

(പിന്നെയും അണിയറയിൽ)

ഭഗവൻ കാമദേവ! പ്രിയജനത്തെ ചിത്രത്തിലെഴുതി ഒരു പ്രാവശ്യമെങ്കിലും കണ്ടിട്ട, അനന്തരം അങ്ങെക്കായ്ക്കൊണ്ടു എന്റെ പ്രാണനെ നൽകാം. അതിനാൽ ഒരു ക്ഷണനേരം ക്ഷമിക്കണെ.

രാവണൻ—(കേട്ടിട്ട) പ്രിയവിരഹത്തെ സഹിപ്പാൻ കഴിയാതെ പരവശയായി ദീനയായിരിക്കുന്ന ഒരു സ്ത്രീ വിലാപിക്കുകയാണ, സാരണ! എന്നാൽ ഇവളാരാണെന്നു നാലുഭാഗത്തും ചെന്നുനോക്കു.

* ഇവളുടെ ശബ്ദം കിളികലി
ലിവശബ്ദിക്കുന്നപോലെ ബഹുമധുരം ।
ഇവളുടെ രൂപവുമോർത്താൽ
ഭുവനമനോഹാരിയായിരിക്കേണം ॥ (൩)

സാരണൻ—കല്പനപോലെ.

(എന്നു ചുററിനടന്നു വന്നു അത്ഭുതത്തോടുകൂടി) മഹാരാജാവെ! ഇങ്ങിനെ ശബ്ദിച്ചതാരാണെന്നു ഒരേടത്തും ഒന്നും കാണുന്നില്ല.

രാവണൻ—(ആശ്ചര്യത്തോടുകൂടി താൻ തന്നെ എണീട്ടു നോക്കീട്ടു) ഹെ: ഒരേടത്തും ഒന്നുമില്ല, ഇതെങ്ങിനെ? ഇതു വലുതായ ആശ്ചര്യം തന്നെ.

(പിന്നെയും അണിയറയിൽ)

* അനുനയമോടർത്ഥിച്ചും
മനസിജനരയൻ മമാധിനൽകീടുന്നു ।

സാരണൻ—പിന്നെയും ആളില്ലാത്ത വാക്കു.

രാവണൻ—ആശ്ചര്യം! മേഘമില്ലാത്ത മഴയൊ.

വിദ്യുജ്ജിഹ്വൻ—താപസന്മാരുടെ ആശ്രമവ്യാപാരത്തിന്റെ മാഹാത്മ്യം ഇന്നവിധമെന്നു നിശ്ചയിപ്പാൻ കഴിയാത്തതാണല്ലൊ.

(പിന്നെയും അണിയറയിൽ)

* ഇനിയൊരുഗതിമമവിഷമമൊ

എല്ലാവരും—(കേട്ടിട്ട) നമുക്കു കാണുവാൻ പാടില്ലാത്ത ഒരു സ്ത്രീ കാമവികാരത്താൽ കരയുന്നു നിശ്ചയം.

(മൃണാളങ്ങളെയും താമരയിലകളെയും കയ്യിലെടുത്തുകൊണ്ടു 'സുചരിതാ' പെട്ടന്നനവെ തിരനീക്കി പ്രവേശിച്ചു)

തോഴി! ഇങ്ങിനെയുള്ള ദുർവ്വാക്കുകളെ പറയരുതെ!!

(അനന്തരം തളിർകിടക്കയിലിരുന്നുകൊണ്ടു 'സീതാ' പ്രവേശിക്കുന്നു)

സീതാ— * പനിമതിസമകാന്തവക്ത്രദൎശനസുഖമെ ॥ (൭)

(എന്നു മൂൎഛിക്കുന്നു)

സുചരിതാ—തോഴി! ആശ്വസിക്ക ആശ്വസിക്ക.

(എന്നു താമരയിലകൊണ്ടു വീശുന്നു)

രാവണൻ—

* ഫുല്ലാക്ഷീപ്രിയനെക്കുറിച്ചുവിലാപിച്ചുമോഹിച്ചതാ-
ണല്ലെങ്കിൽസഖിവീൎത്തുമേകമലിനീപത്രത്തിനാലന്തികേ ।
ഇല്ലൊട്ടുംമദനാൎത്തയാകുമിവളെക്കണ്ടീടുവാൻഭാഗ്യമി
ല്ലെന്നാലതുനന്നപോട്ടുമിവളെക്കണ്ടാലുമാഹാവശ്യവും ॥ (൮)

സാരണൻ—അവളെ കാണുന്നില്ല, സഖിയെ കാണുന്നുമുണ്ടു. ഇതു ആശ്ചൎയ്യം തന്നെ.

വിദ്യുജ്ജിഹ്വൻ—ക്രമത്തിലതും മനസ്സിലാകും.

സുചരിതാ—ഹാ കഷ്ടം! കഷ്ടം! ഇവളുടെ സന്താപം അതികലശലായിരിക്കുന്നു, അതുകൊണ്ടു ഞാൻ ചന്ദനത്തുള്ളികളുടെ രസത്താൽ ഇവളെ നനെക്കാം.

(എന്നു കൈകൊണ്ടു ചന്ദനത്തുള്ളികളെ കുടയുന്നു).

രാവണൻ— * സുന്ദരിയുടെമുഖമോദം
തന്നിലെമാൎത്തുവമിതാള്ളുകവരുന്നു ।
എന്നോൎത്താസഖികയ്യാൽ
ചന്ദനതുള്ളിതെളിക്കുന്നു ॥ (൯)

സുചരിതാ—(നനച്ചു) തോഴി! ഈ ചന്ദനച്ചാറു നിനക്കു സുഖമായിരിക്കുന്നുവൊ?

സീതാ—(പണിപ്പെട്ടാശ്വസിച്ചു) ഞാൻ എത്രകാലം ഇങ്ങിനെസഖികളെ ബുദ്ധിമുട്ടിക്കേണ്ടിവരും.

സുചരിതാ—തോഴി! നിന്റെ വല്ലഭൻ നാളെ വരുമെന്നു കേൾക്കുന്നു.

സാരണൻ—ആരാണിവളുടെ വല്ലഭൻ?

രാവണൻ— പുണ്യം ചെയ്തവനാരൊ അവൻതന്നെ.

സീതാ—ഇന്നു ജീവിച്ചിരിക്കുന്നവളല്ലെ നാളത്തെ ദിവസത്തിനെ അപേക്ഷിക്കേണ്ടതു.

രാവണൻ— * ഏവന്നുലഭിപ്പൂകഞ്ജാക്ഷികുചതോ
ഭവൻ ഉത്സാഹംപാരമേകുന്നവോമാൽ ।
അവൻധന്യനെന്നാകിലുംധന്യനല്ലി-
നിവന്നമൃഗാക്ഷ്യാമുപേക്ഷാനിമിത്തം ॥ (൧൦)

സുചരിതാ—തോഴി! ഇങ്ങിനെ വിചാരിക്കരുതെ! ചിത്രത്തിലെഴുതപ്പെട്ട വല്ലഭനെ നോക്കിക്കൊണ്ടു കുറെ ദിവസം കഴിച്ചുകൂട്ടു.

(അനന്തരം ചിത്രസാമാനങ്ങളെടുത്ത ശീലവതി പ്രവേശിക്കുന്നു)

ശീലവതി—തോഴി! ഇതാ ചിത്രപ്പലക. ഇതാ ചിത്ര സാമാനങ്ങളും. (എന്നു കൊടുക്കുന്നു).

സുചരിതാ—പ്രിയസഖി! നീ ഒരുവിധം ധൈര്യപ്പെട്ടു ചിത്രമെഴുതു.

(സീതാ നാട്യത്താൽ ചിത്രപ്പലകയെ വാങ്ങി മോഹസ്തംഭം നടിക്കുന്നു)

സുചരിതാ—തോഴി! നീയെന്തു വിചാരിക്കുന്നു?

ശീലവതി—സുചരിതേ! എന്താണു ചോദിപ്പാനുള്ളത്? സ്വപ്നത്തിങ്കൽ ഏതൊരു മഹാനുഭാവനെ മന്മഥൻ കാണിച്ചു കൊടുത്തുവൊ അദ്ദേഹത്തിനെ തന്നെ.

സാരണൻ—മഹാരാജാവേ! ഭാഗ്യത്താൽ തിരുമനസ്സുകൊണ്ടു വർദ്ധിക്കുന്നു, ലോകങ്ങളിൽ മഹാനുഭാവൻ തിരുമനസ്സുകൊണ്ടല്ലാതെ വേറെ ആരാണ്?

രാവണൻ—ഇനിക്കു സന്തോഷം തന്നെ. ഇവിടുന്നങ്ങോട്ടും നോക്കുക.

സീതാ— * പെരുകിനലജ്ജയെ വിട്ടി-
ട്ടൊരുവിധമുൾക്കൊണ്ടു ഞാനൊരു ധൈര്യം ।
ജഗദേ! ക്ഷണനേരത്തെ-
ത്തരികിൽപുണ്യംനിനക്കുണ്ടാം ॥ (൧൧)

(എന്നു പണിപ്പെട്ടു ചിത്രമെഴുതുന്നു)

രാവണൻ—

* നേത്രംകൊണ്ടിന്നഹമിടവിടാതീക്ഷണം ചെയ്തുമാറി-
ച്ചിത്രേനന്നായ്സുമുഖിയെഴുതുംവേലയെവ്യർത്ഥമെന്നാൽ ।
ശ്രോത്രഗ്രാഹ്യം വളയുടെ രവം താനമവ്യക്തമിപ്പോൾ
ചിത്രേതന്വീപ്രിയനെയെഴുതുന്നെന്നു ചൊല്ലുന്നതുണ്ടും ॥ (൧൨)

സീതാ—തോഴി സുചരിതേ! ലഭിക്കാത്ത മദ്ദേഹത്തിനെ പ്രയത്നപ്പെട്ടു ചിത്രത്തിലെഴുതീട്ടു പ്രയോജനമെന്താകുന്നു എന്റെ മനസ്സു ലജ്ജിക്കുന്നു. (എന്നു കണ്ണീർ പൊഴിക്കുന്നു)

രാവണൻ—ഇവൾ കരയുന്നു നിശ്ചയം. എന്തുകൊണ്ടെന്നാൽ,

* സ്പഷ്ടമിഹമിഴികളോടൊത്തുഗണ്ഡ-
തടവിന്നിംകമലമൊഴുവോടു ചേർന്നു ।
പൊടുപൊടെനയനാംബുതാമരപ്പൂ-
പ്പൊടികളണിഞ്ഞതുള്ളിപോലെ വീണിടുന്നു ॥ (൧൩)

സുചരിതാ—തോഴി! കരയേണ്ട, അദ്ദേഹത്തിനെ നിനക്ക പ്രയാസംകൂടാതെതന്നെ ലഭിക്കും.

(സീതാ രൂപം ഇടച്ച ചിത്രമെഴുതുന്നു)

ശീലവതി—[സ്വകാൎയ്യമായിട്ട] തോഴി സുചരിതേ! പ്രിയസഖിക്ക അദ്ദേഹത്തിങ്കൽ ആഗ്രഹം അതികലശലായിരിക്കുന്നു. എന്തുകൊണ്ടെന്നാൽ- കവിൾതടത്തിൽ രോമാഞ്ചത്തോടുകൂടി വിചാരിച്ചുവിചാരിച്ചു, വിറെക്കുന്ന വിരലുകൾകൊണ്ടു വരച്ചുവരച്ചു, സന്തോഷത്താൽ വിടൎന്നിരിക്കുന്ന നേത്രങ്ങൾകൊണ്ടു നോക്കുന്നു.

സുചരിതാ—അദ്ദേഹത്തിനെ സ്വപ്നത്തിൽ എങ്ങിനെ കണ്ടുവൊ അങ്ങിനെ എഴുതേണമെന്നാണ ഇവളുടെ ആഗ്രഹം.

രാവണൻ—(കേട്ടിട്ട) മനസ്സെ! നീ അകാരണമായിട്ട പരിഭ്രമിക്കുന്നതെന്തിന ഇവിടുന്നത്തോട്ടും കൂടി നോക്കുക.

സീതാ—(എഴുതി ചിത്രത്തെ നോക്കീട്ട) [ആത്മഗതം]

* ഗാത്രന്നീലോല്പലത്തോടെതിരാംകാന്തിയോടുംമനോജ്ഞം
നേത്രംരണ്ടിന്നരികുകൾതുടുപ്പിച്ചുരത്നപ്പകാതിൽ ।
ജൈത്രംചാപാദ്യുപചിഹ്നതടിച്ചുത്തീരണ്ടുവമിപ്പോൾ
ചിത്രേചേൎക്കുന്നൊരുവിധമവൻരൂപമപ്പോലെഞാൻ (൧൪)

(സന്തോഷത്തോടുകൂടി) ഇനി ഇതിൽ

* വില്ലുംകയ്യിൽവരച്ചുതൂണീയുഗളംപിന്തോളിലുംമാറതിൽ
തെല്ലൊന്നാവലഹാരസൂത്രംചരടരക്കെട്ടിലുമുണ്ടായാൽ ।
അല്ലിത്താരിന്നതുല്യമാകുമധരത്തെപോലംമെയ്യാലങ്ങൾപോ-
ല്ലുല്ലാസേനവിളങ്ങുമാറെഴുതണംശ്മശ്രുക്കൾഗണ്ഡങ്ങളിൽ ॥

(എന്ന പിന്നെയും എഴുതുന്നു.) [൧൫

രാവണൻ—(ചിത്രത്തെ നോക്കി ദീൎഘശ്വാസംവിട്ട) [ആത്മഗതം] ഇതെന്താണ വേറെവിധമായിരിക്കുന്നു, മനസ്സെ! നിന്റെ ആഗ്രഹം വ്യൎത്ഥംതന്നെ.

സീതാ—(എഴുതി ചിത്രത്തിലുള്ള നായകനെക്കുറിച്ച തൊഴുതുകൊണ്ടു) ഹേ കാന്ത! ഇപ്പോൾ-

* എന്നിൽതീപ്പൊരികൊണ്ടുമന്ദപവനൻവൎഷിച്ചിടുന്നുധ്രുവം
പിന്നെത്തിങ്കളുമഗ്നികൊണ്ടുതടവീടുന്നെന്നതോന്നുന്നമേ ।
കന്ദൎപ്പന്റെകഠോരകൎമ്മമധുനാചൊല്ലേണ്ടതെന്തന്നതൊ
ന്നെന്നംനീയതുകൊണ്ടുനാഥ! വലയുന്നൊരെന്നെത്തുണച്ചീടെടൊ ॥

എന്നുമാത്രമല്ല- മനസ്സിനെക്കുത്തുന്ന ഹേ!——(എന്ന പകുതി പറഞ്ഞു) [ആത്മഗതം] ചിത്രത്തിലെഴുതപ്പെട്ട വല്ലഭനെക്കുറിച്ച പരമാൎത്ഥബുദ്ധിയാൽ മുഗ്ദ്ധയായ ഞാൻ ശകാരിപ്പാൻ ഭാവിച്ചു

* എത്രയും ചാപകളും നിറഞ്ഞുളളിതിൽ തമ്മിൽ കലൎന്നിട്ടുമി-
ല്ലംശേന സമതാത്മഭാവമതിനൊക്കെട്ടു നമ്മപ്പൊഴോ।
മംഗല്യാഢ്യമിവന്നമുണ്ടിതികലിതിമോദിട്ടു നന്ദിയിന്നാവനും
ഇംഗാനന്ദമുടൻ വളൎക്കുമിവൾ സാമൎത്ഥ്യം ജയിക്കുന്നിതു॥ (൨൦)

ശീലവതി—സുചരിതേ! ഞാൻ പറയാം, പ്രിയസഖിയുടെ കരകൌശലത്തെക്കണ്ടിട്ടു തന്നെയാണു നീ മുമ്പേതന്നെ പ്രിയസഖിയുടെ കൈകളിൽ വളകളെ ഇട്ടത്. ആ വളകളെയല്ലേ മുമ്പേ വിശ്വാമിത്രമഹൎഷി "ഇതുകളിൽ രാക്ഷസാസാധംകരണമെന്ന മന്ത്രം പതിച്ചിട്ടുള്ളതുകൊണ്ടു രക്ഷയ്ക്കായിട്ട് ഇതുകളെ ജാനകിയുടെ കയ്യിൽ ഇടീക്കണം" എന്നു പറഞ്ഞു നിന്റെ കയ്യിൽ തന്നത്.
(രാവണനും സാരണനും കേട്ടിട്ടു തമ്മിൽതമ്മിൽ മുഖംനോക്കുന്നു).

വിദ്യുജ്ജിഹ്വൻ—(ചിരിച്ചു) കേൾക്കേണ്ടതു കേട്ടു അറിയേണ്ടതും അറിഞ്ഞു നമുക്കു കാണേണ്ടവൻ പാടില്ലാതെയിരിക്കുന്ന ഇവൾ സീതയാണു, ഇവളാൽ ചിത്രത്തിൽ എഴുതപ്പെട്ട ഇവൻ രാമനാണു.

രാവണൻ—സീതയ്ക്കു തന്റെമേൽ പ്രേമമുണ്ടെന്നു വിചാരിച്ചു ഗൎവ്വിക്കുന്ന നിസ്സാരനായ രാമൻ ഇവൻ തന്നെയോ?

(കോപത്തോടുകൂടി ചിത്രത്തെക്കുറിച്ച്)

* ജനകതനയാപ്രേമത്തിനാസ്പദംമമമേദിനീ-
ന്നവധിമവൻ ഗൎവ്വിക്കുന്നെങ്ങനെ ഭോ ബാലവ!।
അരസപ്രഥമാംഗനിപ്പോൾ കൊൽവാൻ നിവൃത്തിയതാടക
തനയനിശിനാൽ നിന്നൊളം കൊല്ലാതടങ്ങിയിരിക്കുമോ॥ (൨൧)

സാരണൻ—മഹാരാജാവേ! നോക്കു വിശ്വാമിത്രന്റെ അവിനയത്തെ. എന്തെന്നാൽ അവൻ "രാക്ഷസാസാധംകരണ"മെന്നുള്ള മന്ത്രം പതിച്ചു വളകളെ ഇവൾക്കു കൊടുത്തില്ലേ, തിരുമനസ്സുകൊണ്ടു ഇവളെ കണ്ടാൽ ഉടനെ അപഹരിക്കുമെന്നു അവൻ ഊഹിച്ചിരിക്കും നിശ്ചയം.

വിദ്യുജ്ജിഹ്വൻ—അത അങ്ങിനെ തന്നെ, ആ ക്ഷത്രിയബ്രാഹ്മണൻ സമൎത്ഥനല്ലേ.

രാവണൻ—(ആകാശത്തിൽ വിശ്വാമിത്രനെ ഉദ്ദേശിച്ചു കോപത്തോടുകൂടി ചിരിച്ചു) എട! എട! കൌശികാധമ!

* മാരീചനെക്കൊന്നുവെൽവാൻ സുരപുരമതുനിൎമ്മിച്ചുനിന്നുകപാറി-
ല്ലാരംഭംമൂന്നുംചെയ്യുതിനരുതിയവാൻ താടകാദേപാദവെൽവാൻ
പോരുംകാപ്പാൻ ത്രിശംകുംയുധിമമപുവാരാമനെപ്പോരാകാപ്പാൻ
പോരാതെന്നപ്രിയംചെയ്യിച്ചനിമൃതയേനീ കളിക്കുന്നതേവം (൨൨)

സാരണൻ—ആഃ മരിപ്പാനായിട്ടാണ കളിക്കുന്നതു എന്നു പറയുന്നതെന്താണ അവൻ മരിച്ചപോലെതന്നെ.

രാവണൻ—(ആഗ്രഹത്തോടുകൂടി) അതിരിക്കട്ടെ, ജാനകിയെകൊണ്ടുവരാൻ ഉപായം ചിന്തിക്ക.

സാരണൻ—ഞാൻ ഉപായം കണ്ടിരിക്കുന്നു.

രാവണൻ—(ഉത്സാഹത്തോടുകൂടി) എങ്ങിനെയാണ?

സാരണൻ—ഇങ്ങിനെ (എന്നു കാതിൽ പറയുന്നു)

രാവണൻ—(ചിരിച്ചു) കൊള്ളാം, താൻ അയോദ്ധ്യകമുനിവേഷംധരിച്ചു വള്ളുകളെവരുത്തുവാൻ നോക്കു.

സാരണൻ—അങ്ങിനെതന്നെ (എന്നു എണീട്ടു മുനിവേഷം ധരിച്ചു പ്രവേശിച്ചു) ഹേ! ഞാൻ അയോദ്ധ്യയിലുള്ളവനാണെ, വഴിനടന്നുള്ള ക്ഷീണത്താൽ പരവശനായിരിക്കുന്നു, തണ്ണലുകൊണ്ടെങ്കിലും വിശറികൊണ്ടു വീശീട്ടെങ്കിലും എന്നെ ആശ്വസിപ്പിക്കണെ. (എന്നു മൂർഛയെ നടിക്കുന്നു)

വിദ്യുജ്ജിഹ്വൻ—മഹാരാജാവെ! സാരണന്റെ കൌശലത്തെ കണ്ടാലും.

* കടിയിൽകിഴിഞ്ഞമൃഗചർമ്മപിംഗമാം
ജടകെട്ടഴിഞ്ഞതഥവിയർപ്പുതുള്ളിയാൽ ।
നിടിലത്തിലന്ന്യമതുമാത്രമങ്ങിനെ
നെടുവീർപ്പിടുന്നദ്ഭുതരസനിമ്മുനി ॥ (൩൮)

സീതാ—(സംഭ്രമത്തോടുകൂടി) അയോദ്ധ്യയിലുള്ളാളാണെന്നു കേൾക്കുന്നു, അതുകൊണ്ടു സുചരിതെ! നീ ബ്രാഹ്മണനെ ആശ്വസിപ്പിക്ക.

സുചരിതാ—(അടുത്തുചെന്നു) ബ്രാഹ്മണ! ആശ്വസിക്ക.
(എന്നു താമരയിലകൊണ്ടു വീശുന്നു)

മുനി—(കണ്ണുമിഴിച്ചു) കാരണംകൂടാതെ എന്നിൽ വാത്സല്യമുള്ള നീ നിമിത്തമായിട്ടു ഞാൻ ജീവിച്ചു.

സുചരിതാ—[ആത്മഗതം] ദൈവേച്ഛയാൽ ബ്രാഹ്മണനു സൌഖ്യംവന്നു. [പ്രകാശം] അങ്ങുന്നു ആരാണ? എവിടെനിന്നു വരുന്നു?

മുനി—ദശരഥമഹാരാജാവിന്റെ പ്രഥമപുത്രനില്ലെ—

സീതാ—(സംഭ്രമത്തോടുകൂടി) അദ്ദേഹത്തിനെന്താണ?

രാവണൻ—(അസൂയയോടുകൂടി) താടകാ മാരീചനെക്കൊണ്ടു കൊല്ലിച്ചു.

സുചരിതാ—ബ്രാഹ്മണ! ശേഷം പറയുക?

മുനി—എന്റെ നാവു വരളുന്നു.

രാവണൻ—(ചിരിച്ചു) ശത്രുവിന്റെ വൎത്തമാനം പറയുന്നതുകൊണ്ടു പൊട്ടി തെറിക്കുന്നില്ലേ?

സീതാ—(ആവേഗത്തോടുകൂടി) ഇദ്ദേഹം അനിഷ്ടം പറവാൻ ഭാവിക്കുന്നപോലെ തോന്നുന്നു (എന്നു വിഷാദത്തെ നടിക്കുന്നു.)

ശീലവതി—തോഴി! സുചരിതേ! ബ്രാഹ്മണന്നു ജലം കുടിപ്പാൻ കൊടുക്കു. ശേഷമുള്ള വൃത്താന്തവും കേൾക്കുക.

(സുചരിതാ താമരയിലക്കുമ്പിളിൽ നദീജലത്തെ കൊണ്ടുവന്നു കൊടുക്കുന്നു.)

മുനി—ഞാൻ സ്ത്രീകൾ തരുന്ന ജലത്തെ കുടിക്കയില്ല.

സീതാ—(കണ്ണുനീരോടുകൂടി) ഈ ബ്രാഹ്മണൻ വ്യസനത്താൽ ജലപാനത്തിന്നുകൂടി മടിക്കുന്നു. അതിനാൽ പ്രിയനായ അദ്ദേഹത്തിന്റെ ജീവിതം ഉല്ബദ്ധമാണെന്നു ഞാൻ വിചാരിക്കുന്നു.

മുനി—[ആത്മഗതം] അവന്റെ മാത്രമല്ല അവനിൽ സ്നേഹമുള്ള വിശ്വാമിത്രന്റെയും [പ്രകാശം] നിങ്ങൾ പരിഭ്രമിക്കേണ്ട ഇനിക്ക വ്രതമുള്ളതുകൊണ്ടു സത്യമായിട്ടും സ്ത്രീകൾ തരുന്ന ജലത്തെ ഞാൻ കുടിക്കയില്ല.

സുചരിതാ—സ്വാമിൻ! ശേഷം പറയു.

സീതാ—ഇപ്പോൾ എന്റെ ഹൃദയം അഗ്നിയുടെയോ അമൃതത്തിന്റെയോ മദ്ധ്യത്തിലിരിക്കുന്നു.

മുനി—ഈ സ്ഥിതിയിലുള്ള എന്നെ കണ്ടാൽ എന്റെ മേൽ പ്രിയമുള്ള മാതാപിതാക്കന്മാർ വ്യസനിക്കും നിശ്ചയം.

വിദ്യുജ്ജിഹ്വൻ—(പരിഹാസത്തോടുകൂടി) അവർ മാത്രമല്ല, വിരൂപവേഷം ധരിച്ചിട്ടുള്ളതുകൊണ്ടു രാക്ഷസന്മാരെല്ലാവരും വ്യസനിക്കും.

സീതാ—വളരെ വ്യസനിച്ചിരിക്കുന്ന എന്റെ ഹൃദയത്തിന്നു ഈ വാക്കുകൊണ്ടു ആശ്വാസമെന്താണു?

ശീലവതി—ഇയാൾ രാക്ഷസനാണു സത്യം, എന്തുകൊണ്ടെന്നാൽ പ്രിയസഖിക്കു ഇപ്രകാരം വ്യസനത്തെ ഉണ്ടാക്കി തീൎത്ത പിന്നെ ഒന്നും പറയുന്നില്ല.

മുനി—(ഭയത്തോടുകൂടി) [ആത്മഗതം] ഇവൾ എന്നെ അറിഞ്ഞിരിക്കുമോ, (ആലോചിച്ചു) അതുണ്ടാകയില്ല. [പ്രകാശം] ആ രാമഭദ്രന്റെ പ്രിയ സഖനാണു ഞാൻ.

രാവണൻ—(ചിരിച്ചു) സംശയമെന്താണു, അവനെ കൊൽവാൻ ഒന്നാമതായി യത്നിച്ചവനല്ലേ.

സീതാ—ഇതും ആശ്വാസത്തിന്നു മതിയായില്ല.

സുചരിത—ബ്രാഹ്മണ! പറയൂ, പറയൂ, ഇവിടെ വന്ന കാൎയ്യമെന്താണ?

മുനി—എല്ലാം നിങ്ങളോടു പറയാം നിങ്ങൾ രാവണങ്കൽ സ്നേഹമുള്ളവരല്ലല്ലൊ?

സീതാ—[ആത്മഗതം] ഈ മുനി പ്രിയനായ അദ്ദേഹത്തിന്റെ അതി സ്നേഹിതനാണെന്നു നിശ്ചയം, അതിനാലാണ ഇങ്ങിനെ പറയുന്നത.

ശീലവതി—സഖി! സുചരിതെ! രാവണൻ എന്നതാരാണ?

രാവണൻ—(കോപത്തോടുകൂടി) ഛീ: മൂഢെ! ത്രൈലോക്യത്തെ ജയിച്ച ആളെ നീ അറിയില്ലെ?

മുനി—

*ശക്രൻതന്മകുടത്തിൽവെച്ചപദവുംസ്കന്ധേമഹാവിഷ്ണുവിൻ
ചക്രംകൊണ്ടുമുറിഞ്ഞപാടുമുടയോനീരേഴുപൊരുതിച്ചവൻ ।
ഇക്കാണുന്നവസൃഷ്ടിചെയ്തഭഗവാൻതൻപുത്രപുത്രാത്മജൻ
ചൊല്ലേറുന്നൊരുദശാസ്യനെമതിമാർകേൾക്കാതിരുന്നൊങ്ങിനെ

സീതാ—(കോപത്തോടുകൂടി) അവന്റെ ഗുണങ്ങളെ ഇങ്ങിനെ പറഞ്ഞിട്ടെന്താണ? രാക്ഷസനായതുകൊണ്ട അവനിൽ എല്ലാ ജനങ്ങൾക്കും വളരെ ദ്വേഷ്യമാണ.

രാവണൻ—(മുഖം ചുളിച്ച) വിദ്യുജ്ജിഹ്വ! കേൾക്കേണ്ടത കേട്ടു.

വിദ്യുജ്ജിഹ്വൻ—അതുകൊണ്ടല്ലെ ഇവളെ വശീകരിപ്പാൻ രാമവേഷം ധരിക്കുന്നതു കൂടാതെ ഉപായമൊന്നും കാണുന്നില്ലെന്നു ഞാൻ പറഞ്ഞത.

രാവണൻ—ഇത രാവണന്ന പ്രയാസമാണ. കേട്ടാലും.

*തന്നെക്കാമിച്ചിടാത്തുള്ളലസമിഴികളെ വേൾക്കുന്നതും തദ്വിവാഹ-
ത്തിന്നായ്ക്കൂട്ടാണ്ടിമനുഷ്യപ്പുഴുവടിവുധരിക്കുന്നതും യോഗ്യമോമേ ।
നന്നോബാല്യംമുതല്ക്കേമമസഖിജനകൻതന്നെവഞ്ചിപ്പതും ഞാ
നിന്നെൻകാമത്തെനേടാൻകളവതുചിതമോമാനവും മെയശസ്സും ॥

വിദ്യുജ്ജിഹ്വൻ—മഹാരാജാവെ! അക്കാരണമായിട്ടെന്തിന്ന ഖേദിക്കുന്നു?

* ഗതിനമ്മുടെവംശത്തിന്ന
ചതിയൊന്നല്ലാതെയില്ലമറ്റൊന്നും ।
അതിനാലിവളെഹരിച്ചാൽ
മതിനേർമുഖിയുംക്രമേണവശമാകും ॥ (൨൩)

വിദ്യുജ്ജിഹ്വൻ—സാരണനെൻറ കൈകളിൽ വളകളെക്കൊടുത്തു കൈ തിരിച്ചെടുക്കുമ്പോൾ അവളുടെ ആ കരപല്ലവത്തെ കണ്ടില്ലേ?

രാവണൻ—ഭാഗ്യത്താൽ അങ്ങു ഓർമ്മപ്പെടുത്തി.

* കിളിമൊഴിപോലേനമ്യമാർന്നുതുടുത്തും
വളഞ്ഞും വിരിഞ്ഞും പൂവുപോൽ പ്രകാശം ।
വളർന്നുള്ളതത്പാണിപോന്നോതിരത്താൽ
വിളങ്ങുന്നതീക്ഷിച്ചതോർക്കുന്നതൊന്നം॥ (൩൨)

എന്നു മാത്രമല്ല-

* മുന്നം ഞാൻ കൊണ്ടുവന്നുള്ളമരികളിൽവാണീടിലും
സ്വർഗ്ഗലോകേ
ചെന്നാലും രാജകന്യാജനമരികിൽ വസിച്ചാലു
മില്ലെങ്കിലും കിം ।
മിന്നും പൊൻകങ്കണത്താൽ വിലസി കമലഗർവ്വത്തെ
നീക്കുന്നതാമി-
ത്തന്വംഗീ കൈപിടിച്ചാൽ ദശമുഖനവരെക്കൊണ്ടു
പിന്നെന്തുകാര്യം॥ (൩൩)

വിദ്യുജ്ജിഹ്വൻ—രാമവേഷം ധരിച്ചാൽ തിരുമനസ്സിലേക്കു ഇത സാധിപ്പാൻ പ്രയാസമെന്താണ്?

രാവണൻ— * നരവേഷത്തെ ധരിച്ചു
മനതാരതയെത്തുമിതിനാകാം ।
പരിചോടു ചെന്നു രാവണൻ
നരിവയർമണിയെത്വരം ലഭിപ്പാനായ്॥ (൩൪)

അങ്ങു വിശ്വാമിത്രവേഷം ധരിപ്പാനായി ഒരുമ്പെട്ടാലും.

വിദ്യുജ്ജിഹ്വൻ—ഞാൻ വിശ്വാമിത്രവേഷം ധരിച്ചുവല്ലോ. സാരണൻ ലക്ഷ്മണവേഷത്തേയും ധരിക്കും.

സാരണൻ—മഹർഷിമാരുടെ മാഹാത്മ്യം വിചാരിച്ചാലവസാനമില്ലാത്തതു തന്നെ. എന്തെന്നാൽ-

* കളമൊഴിയാളുടെ കാണുന
വളകളെ വെൻകൈകൾ കൊണ്ടുവാങ്ങുകയാൽ ।
കളവല്ലെൻ മേനിയെ-
ഉള്ളവും കാണാനിനിക്കു മഹാവഹിയാ॥ (൩൫)

(സമീപത്തിൽ നോക്കീട്ട്) ബന്ധുജനങ്ങളെ കാണുമ്പോളുള്ള സന്തോഷത്താൽ കന്യകമാർ ഈ ചിത്രപടത്തെ മറന്നു പോയെന്നു, എന്നാൽ ഇതിനെ മഹാരാജാവിനു കൊടുക്കാം. (എന്നു ചിത്രപ

ടത്തെ എടുത്തു) ഇതാ അവളുടെ വളകൾ ഇതാ ചിത്രപടം

(എന്നു രാവണനു കൊടുക്കുന്നു).

വിദ്യുജ്ജിഹ്വൻ—മഹാരാജാവേ! കണ്ടാലും. രാക്ഷസസാധാരണരത്നം പതിച്ചിട്ടുള്ള വളകളെയും രാമരൂപം എഴുതപ്പെട്ട ചിത്രപടത്തെയും.

രാവണൻ—

* നളിനാക്ഷിസീതയെമറച്ചിരുന്നപൊൻ
വളരണ്ടുമോർക്കിലതിനിന്ദ്യമാമിദം ।
കളവാണിമാനസഹരന്റെമേനിയാ-
ലൊളിയാർന്നചിത്രപടവുംവിനിന്ദ്യമാം ॥ (൩൬)

സാരണൻ—വളരെ പറഞ്ഞിട്ടെന്താണ, ഈ വളകളെ ധരിച്ചുകൊണ്ട തിരുമേനിയേയും കാണുന്നില്ല.

വിദ്യുജ്ജിഹ്വൻ— എന്നാൽ ഇതിനെ വിമാനത്തിൽ തന്നെ ഗൂഢമായി വെക്കണം ഇതിനാൽ എപ്പോഴെങ്കിലും വല്ല ഉപയോഗവും ഉണ്ടാകും.

(സാരണൻ അപ്രകാരം ചെയ്യുന്നു.)

രാവണൻ—(ആലോചിച്ച)

* മിത്രത്തെവഞ്ചിച്ചുമഹംമനുഷ്യ
ഗാത്രംമഹാനിന്ദ്യതമംധരിച്ചും ।
അത്രാമമേനാനുഭവിപ്പനിപ്പോൾ
ധാത്രീസുതാവേളിമഹോത്സവത്തെ ॥ (൩൭)

(എന്നു എല്ലാവരും പോയി.)

* ഇങ്ങിനെ രണ്ടാമങ്കം. *



# ജാനകീപരിണയം.

## മലയാളനാടകം

### മൂന്നാമങ്കം.

(അനന്തരം മാരീചൻ പ്രവേശിക്കുന്നു.)

മാരീചൻ—(ഓർമ്മയോടുകൂടി)

* പെട്ടെന്നസ്ത്രജ്ഞരാമനെന്നൊരുബാലകനെന്റെ മാറിങ്കലാ-
പ്പെട്ടെന്നേനിയിലുള്ളസന്ധികളുലഞ്ഞീടുംവലഞ്ഞെയ്തൊരാൻ ।
വട്ടം മാറിനഭസ്സിലൂടെയളവിൽ ചെന്നാഴിതന്നുള്ളിലാ-
പ്പെട്ടിട്ടിങ്ങിനെനൂറുയോജനവഴിയാൽദ്ദൂരത്തുപൊങ്ങീടിനേൻ ॥ (൧)

അത്ഭുതം! ക്ഷത്രിയക്കുട്ടിയുടെ പരാക്രമത്തിനെതിരില്ല,

എന്തുകൊണ്ടെന്നാൽ-

* പൊട്ടുന്നാരവവിൽവലിച്ചധികതീക്ഷ്ണമമ്പൊന്നവൻ
വിട്ടന്നുള്ളവുസേനചത്തുടനെവീണാരീക്ഷിച്ചഹോ ।
മിട്ടന്നേതിമരായിയാകിയസുബാഹുമേഘങ്ങളി-
ന്നിടസ്സൂടനൊട്ടുമെച്ചുള്ളിപ്പഹാഹാഗതചരിച്ചീടിനാൻ ॥ (൨)

എന്നുമാത്രമല്ല,

* ബാണക്കാറുകളാൽ ബലാന്വിതനവൻവേഗേന മായാമയം
മേണക്കൂട്ടമകററിതാടകയെമുൻ കണ്ടൊരുനേരത്തുതാം ।
എണ്ണാക്ഷീതിമൂർച്ഛയാൽപ്പുണ്ണമിഴ്ത്തീടുന്നകൈവിട്ടതൽ
ബാണംതാൻസ്വയമാറ്റെയ്തുവളെയുംമേലിച്ചഹോതൽക്ഷണം

(ശോകാവേഗത്തോടുകൂടി)

ഹാ അമ്മെ താടകെ! ഹാ പുത്രവത്സലെ! ഹാ സ്വഭുജഗർവ്വബലാന്വിതെ! നിന്നക്കൂടി ക്ഷത്രിയക്കുട്ടിയാൽ അപ്രകാരം മരിച്ചത തടുക്കവാൻ പാടില്ലാത്ത ദൈവകല്പിതം തന്നെ.

* എന്നമ്മെ! കരയുന്നെന്നിക്കവിളികേളെങ്ങോട്ടുപോയതുനീ
(കോപത്തോടുകൂടി)
മുന്നൊന്നപ്രിയകാരിയാംനൃപവടോ! ഞാൻ നിന്നെവിട്ടീടുമൊ
(വ്യസനത്തോടുകൂടി)
മുന്നിൽത്തന്നെമരിച്ചുകഷ്ടമിഹമേധിക്കോംസുബാഹോ! ഭവാൻ
(ചിന്താശോകത്തോടുകൂടി)
ഇന്നാംവത്സകരാള! പോയതുമവനെങ്ങെന്നറിഞ്ഞീലഞാൻ

(അനന്തരം കരാളൻ പ്രവേശിക്കുന്നു)

കരാളൻ—* പോരിൽപേടിച്ചുടൻഭാഗ്യാൽ
ദൂരത്തോടിയതുംതഥാ।
ഘോരരാമാസ്ത്രമേല്ക്കാതെ
പാരംഭാഗ്യാൽപിഴച്ചുഞാൻ॥ (൬)

എന്നാൽ രാമബാണത്താൽ ഗ്രഹിക്കപ്പെട്ട ആ മാരീചൻ ജീവിക്കുന്നുണ്ടോ ഇല്ലയോ എന്നു ഞാൻ അറിയുന്നില്ല.

എന്തുകൊണ്ടെന്നാൽ,

* പരത്തിലെകൈകാല്യംമുടിച്ചിതറിവാളുംപെരിചായും
കരംപൊട്ടിവീണുംമണിമകുടമൂരിച്ചിതറിയും।
മരുത്തിൻവേഗത്താൽജലധിമവകാകുത്സശിശുവിൻ
ശരത്താൽമാരീചൻഗതിഹാപറന്നാനെവിടെയൊ॥ (൭)

ഒരുസമയം മഹേന്ദ്രശൈലത്തിന്റെ താഴ്വരയിലൊ സമുദ്രത്തിന്റെ തിരമാലകളിലൊ വീണിരിക്കാം. അതിനാൽ ഞാൻ അദ്ദേഹത്തിനെ അന്വേഷിച്ചുകൊണ്ട ഈ മഹേന്ദ്രപർവ്വതത്തെ പ്രാപിക്കയും ചെയ്തു. എന്തുകൊണ്ടെന്നാൽ,

* തിങ്ങീടുംപർവ്വതത്തിൻകൊടുമുടിശിലയിൽചെന്നടിച്ചുയൎന്നുചിന്നി
പ്പൊങ്ങുംവെൺചാമരംപോൽവിലസുമരുവിയാറിങ്ങുവീഴുന്നതിക്കിൽ।
എങ്ങുംകുഞ്ജത്തിൽവാഴുംകരികളുടെമുഖാൽഭ്രഷ്ടമാകുംബിസത്തിൻ
പൊങ്ങുംഗന്ധങ്ങളോടേചേരുംതടമതിലിഹസിംഹങ്ങളാഗർജ്ജിച്ചിടുന്നു

അത്രയുമല്ല,

* കരികലാദ്യുഗാധിപൻപ്രഹരമേററുകരോരശിരസ്സുടഞ്ഞുടൻ
പരിഗളിതങ്ങളാംരുധിരമിശ്രിതമുത്തുകളാൽവനസ്ഥലേ।
അരുണനിറംവരുത്തിനിജരുചിർകൃതിയാൽദ്രുതമങ്ങുപാഞ്ഞിടും
കരടികളിൻനിനാദമധികംപെരിചോടുവളൎന്നിടുന്നിതു॥ (൮)

(മുൻഭാഗത്തുനോക്കീട്ട) ആൎത്തനായമാരീചൻ സമുദ്രത്തിൽ മുങ്ങിപ്പൊങ്ങിവന്നപോലെ കാണപ്പെടുന്നു. എന്തുകൊണ്ടെന്നാൽ,

* അടിയുമതുപോലുള്ളകയ്യുംതരിച്ചുമരകതമായ്
പടമതുനനഞ്ഞിട്ടുപാറിട്ടതിൽചെറുചണ്ടകം !
മുടിയിൽനരചേരുന്നാട്ടിക്കൊണ്ടിന്നഹോസ്മരമാറ്റിതൻ
കടകമതിൽമാരീചൻനിപ്പുണ്ടിതാമമമുന്നിലായ്॥ (൯)

മാരീചൻ—(കരാളനെകണ്ടിട്ടു ആശ്ചര്യത്തോടുകൂടി) കരാള! നീ ജീവിച്ചിരിക്കുന്നുവോ എന്നാൽ അടുത്തുവാ എന്നെ ആലിംഗനം ചെയ്യു.

കരാളൻ—ആൎയ്യമാരീച! അങ്ങെ ഭാഗ്യത്താൽ രാമബാണം മോചിച്ചു. (എന്ന ബഹുപ്പത്തോടുകൂടി ആലിംഗനം ചെയ്യുന്നു.)

മാരീചൻ—വത്സ! ഞാൻ എന്തുപറയട്ടെ.

* രാമൻതാനൊലിയമ്പുപോംധ്വനിശരമെൻമാരീചനെത്തള്ളിയെ-
ന്നാമോദിച്ചുനിലിമ്പർചൊന്നവചനംവാരാശിതൻനിസ്വനം ।
സാമുദ്രാഗിരിയിൽവീണഴുന്നിരയിൽകോലാഹലാരാവമെ-
ന്നീമുഞ്ഞൊന്നവസർവ്വവുംപരിചിനോടൊന്നിച്ചുകേട്ടേനഹം॥(൧൦)

അനന്തരം,

*എന്നുകണ്ണെല്ലാമവിച്ചുകൊണ്ടുചിതറുംഭംഗങ്ങളാൽമുക്തമായ്
നന്നായ്വ്യക്തമതാംരസാതലമതിൻമാൎഗ്ഗത്തിലുൾപ്പെട്ടഞാൻ ।
എന്നെത്തൽക്ഷണമബ്ധിയങ്ങടിയിൽനിന്നമ്മാൎഗ്ഗമാർഗ്ഗേല്പ്പമേൽ
തന്നംബുക്കൾവരുന്നവേഗമതിനാൽമേല്പ്പോട്ടുപൊങ്ങിച്ചിതു॥(൧൧)

കരാളൻ—നല്ലത മഹാസമുദ്രമേ! നല്ലത. നീ സത്യമായിട്ടും രാവണമഹാരാജാവിന്റെ പ്രതാപത്തെ ഭയപ്പെട്ടതന്നെയാണ അദ്ദേഹത്തിന്റെ അനുചരനായ മാരീചനെ രക്ഷിച്ചത.

മാരീചൻ—(പശ്ചാത്താപത്തോടുകൂടി) കരാള! എന്തുപറയട്ടെ.

* ഈ മന്നാഴിവനങ്ങളുംമലകളുംപേടിക്കുമാറാവും
ശ്രീമാൻരാവണനെത്രയോകമണനോവാഴുന്നഭൃത്യോമയി
ഈമട്ടൻസ്വാജനംനശിച്ചുളവിലും പൊയ്യല്ലുദാസീനനായ്
സ്വാമിക്കേവമടിക്കടിസ്വയമഹോ ദ്രോഹിച്ചുവരുന്നഞാൻ॥(൧൨)

കരാളൻ—ആൎയ്യ! അങ്ങിനെയല്ല. ആ ക്ഷത്രിയക്കുട്ടി ബലവാനാണെങ്കിലും അവനെ മായാപ്രയോഗം കൊണ്ടു സംഹരിക്കണം, എന്തുകൊണ്ടെന്നാൽ അവനെ കൊല്ലാതെ തിരികെ ചെന്നാൽ നമ്മളെ മഹാരാജാവ ബഹുമാനിക്കയില്ല. എന്നുമാത്രമല്ല ആ ദുഷ്ടനായ വിശ്വാമിത്രമുനിയും കഥിണിക്കാത്ത ആ ക്ഷത്രിയക്കുട്ടിയോടുകൂടി ചെന്ന രാമവേഷം ധരിച്ചിരിക്കുന്ന മഹാരാജാവിന്ന സീതാവിവാഹത്തിങ്കൽ വിഘ്നത്തെയുമുണ്ടാക്കും. താടക പറഞ്ഞി

ട്ടില്ലെ? "മഹാരാജാവ രാമവേഷംധരിപ്പാൻ ഒരുങ്ങിട്ടുണ്ടു" എന്ന

മാരീചൻ—അതുകൊണ്ടല്ലെ വിശ്വാമിത്രമുനി തന്റെ കൂടെയുള്ളവരോടൊന്നിച്ച ആശ്രമത്തിലെക്ക വരുന്നതിനെ മുടക്കേണ്ടതായി വന്നത.

കരാളൻ—അല്ല ബുദ്ധിമാനെ അതിന്നുപായം കണ്ടുവൊ?

മാരീചൻ—(അല്പം ആലോചിച്ച) ഉവ്വ.

കരാളൻ—എങ്ങിനെയാണ?

മാരീചൻ—ഇങ്ങിനെ (എന്ന കാതിൽ പറയുന്നു)

കരാളൻ—(ചിരിച്ച) അതൊക്കെ ഇതിപ്പോഴും എളുപ്പത്തിൽ സാധിക്കുന്നതാണ, എന്തുകൊണ്ടെന്നാൽ.

* ക്ഷിപ്രംമായാജാനകി
യപ്രിയമാകുന്ന്യചാടിയുഗലനൌ ।
തൽപ്രേമാധികൃതാ
ലൊപ്പംരാമൻപതിക്കുമത്തിയ്യിൽ ॥ (൧൩)

അനന്തരം പുത്രശോകത്താൽ മോഹിക്കപ്പെട്ട ദശരഥരാജാവിനെ ആശ്വസിപ്പിച്ചുകൊണ്ട ആ രാജാവിനോടുകൂടി വിശ്വാമിത്രമുനിയും അയോദ്ധ്യയ്ക്കുതന്നെ തിരിയെച്ചെല്ലും. എന്നാൽ ആ മുനിയുടെ സമീപത്തിൽ വെച്ചല്ലാതെ തന്നെ മായയെ പ്രയോഗിക്കേണ്ടതാണ.

മാരീചൻ—നീ പറഞ്ഞതു ശരിയാണ. എന്നാൽ ആ രാമാദികൾ ചെന്നിരിക്കുന്നെടം നോക്കുക. (എന്ന ചുററിനടക്കുന്നു)

കരാളൻ—(മുൻഭാഗത്തു നോക്കീട്ട) വിശ്വാമിത്രാശ്രമത്തിൽനിന്ന അര യോജന ദൂരമുള്ള കൌശികീനദീതീരത്തിൽ കൂടാരം അടിച്ച ദശരഥരാജാവ വസിക്കുന്നുവൊ. എന്തുകൊണ്ടെന്നാൽ

* തേരിൽചേർത്തശ്വശല്ല്യാസഹവനമഹിഷം
കൊമ്പുകൊണ്ടൊത്തുകുത്തി
ക്ഷോദംപുററിന്നുപൊങ്ങുന്നാഹികളുടെവിഷം
ചേർന്നാഴ്ല്ലൂരമെങ്ങും ॥
ഭേരീശബ്ദാൽമരിക്കുംകപികളിഹകളിക്കുന്നതും
കൌശികീതൻ
തീരെസേനാഗജംതിന്നിഹകശകങ്ങളും
വീണതുംകണ്ടിടുന്നു ॥ (൧൪)

മാരീചൻ—എന്നാലിപ്പോഴും ഈ സ്ഥലത്തിൽനിന്ന രാമനെ ദൂരത്തിലാക്കണം.

(അണിയറയിൽ)

* ക്ഷീണാംഗ്യുണ്ടുകിടക്കുമപ്പുരനൊടുണ്ണിത്തിരാമതയുംകത്രചിൽ
ക്ഷീണംതീൎപ്പതിനായുള്ളചെന്നസഹജന്മാരോടുചൊല്ലാതെയും
ബാണംവില്ലുമെടുത്തുകാട്ടിനുജവാൽപാൎപ്പാസ്സമിട്ടേകനായ്
ക്ഷോണീന്ദ്രാത്മജനായരാമനധുനാപോകുന്നുനായാട്ടിനായ് ॥ ൧൬
അതിനാലിപ്പോൾ രാമഭദ്രന്റെ പരിജനങ്ങളും സൈന്യങ്ങളും പിന്നാലെതന്നെ കാട്ടിലേക്കു ചെല്ലേണ്ടതാണു, ഞാനും ഇതാ പിറകെ പോകുന്നു.

കരാളൻ—രാമന്റെ സ്നേഹിതനായ പിംഗളനെന്ന ബ്രാഹ്മണക്കുട്ടിയാണൊ ഇങ്ങിനെ ഘോഷിക്കുന്നത.

മാരീചൻ—(സന്തോഷത്തോടുകൂടി) ഭാഗ്യത്താൽ നമുക്കു നല്ലതരം കിട്ടി. വത്സ കരാള! പിംഗളൻ ചെല്ലുന്നതിന്നു മുമ്പായിട്ടു നീ മായകൊണ്ടു അവന്റെ രൂപത്തെ ധരിച്ചു 'എന്നെക്കാട്ടാന പിടിച്ചു' എന്നു നിലവിളിച്ചുകരഞ്ഞു ഇഷ്ടനാണെന്നുള്ള സ്നേഹംകൊണ്ടു പിറകെ ഓടിവരുന്ന രാമനെ വളരെ ദൂരത്തിൽ മറെറാരു കാട്ടിലേക്കാകൎഷിച്ചുകൊണ്ടു ചെല്ലു, ഞാനും വിശ്വാമിത്രമുനിയുടെ ശിഷ്യനായ കാശ്യപന്റെ രൂപത്തെ ധരിച്ചു രാമൻനിമിത്തം വിരഹവേദനയെ അനുഭവിക്കുന്ന സീതയെ മായകൊണ്ടു അവനുകാണിച്ചുകൊടുത്തു നമ്മുടെ അഭിപ്രായം പോലെ കാൎയ്യംസാധിക്കാം.

(എന്നു രണ്ടുപേരും പോയി.)

✤ ഇങ്ങിനെ പൂൎവ്വാംഗം ✤

---

(അനന്തരം ശരചാപങ്ങളെ ധരിച്ചുകൊണ്ടു "രാമൻ" പ്രവേശിക്കുന്നു)

രാമൻ—

കണ്ടേൻഞാനൊലിയാൽനിറഞ്ഞവിപിനേധീരോദ്ധതംകോപമോ
ടൊണ്ടാരണ്യഗജംഗമിപ്പതുമലത്തൊട്ടന്നതുംകേകികൾ ।
കണ്ടേൻസ്ഥൂലഗളംതിരിച്ചുതിരയാൻസിംഹങ്ങൾനോക്കുന്നതും
കണ്ടേൻഞാൻബഹുകാലമായിമൃഗയാലീലാവിനോദങ്ങളെ ॥ (൧൭)

എന്നുമാത്രമല്ല. ഇവിടെ—

* തേനൊപ്പുംമൊഴിമാർകടാക്ഷമധികംകാംക്ഷിച്ചിട്ടുവേണ്ണമീ—
മാൻപേടങ്ങൾഭയത്തിനാലുടനുടൻനോക്കുന്നനോട്ടങ്ങളാൽ ।
ആമ്പൽപ്പൂക്കൾനിറഞ്ഞപോലെവിപിനംതോന്നുന്നിതിൻഭംഗിയെ
ഇമ്പില്ലാത്തകിരാതരൊട്ടറിയുമോചാരത്തുവാണീടിലും ॥ (൧൮)

(ആഗ്രഹത്തോടുകൂടി)

*കാറാലാട്ടിട്ടുമുഞ്ഞിൻകലികനിരനിറഞ്ഞുള്ളകഞ്ഞുത്തിൽവീണു-
ങ്ങാറാത്തിൽഘോഷമാർന്നുള്ളമവിയിലിഹശബ്ദിപ്പുകാരണ്ഡവങ്ങൾ
ചുററുംവാണീട്ടമദ്രേസ്സടമിതളയിൽവാഴുന്നസപ്തത്തിനൊക്ക-
ണ്ടേററംപേടിച്ചുനോക്കുംമൃഗനയനസുമുഖങ്ങളാൽനിലവിന്നു ൨൧

എന്നാൽ ആ ഗജവും ഇവിടെ തന്നെ ഉണ്ടായിരിക്കണം. അതിനാൽ ഈ വഴിക്കു നോക്കട്ടെ (എന്നു നോക്കി സന്തോഷത്തോടുകൂടി) ഭാഗ്യത്താലിവിടെത്തന്നെ ആനയാൽ പിടിച്ചു. മോചിക്കപ്പെട്ട പിംഗളൻ മോഹിച്ചപോലെ കിടക്കുന്നു.

(അനന്തരം മോഹാലസ്യത്തെ നടിച്ചു, കല്ലിന്മേൽ കിടന്നുകൊണ്ടു, പിംഗളവേഷം ധരിച്ച കരാളൻ പ്രവേശിക്കുന്നു.)

രാമൻ—(അടുത്തുചെന്നു) സ്നേഹിത! ആശ്വസിക്ക. ആശ്വസിക്ക.
(എന്നു വസ്ത്രത്തിന്റെ തലകൊണ്ടു് വീശിക്കൊടുത്തുകൊണ്ടു)

* രാവണനാമമഹാമൃഗേന്ദ്ര
വേധിക്കുന്നുള്ളിലെന്നാൽ।
എവംനില്പതിൽവീണെന്നിൽ
ഭാവിക്കുന്നെന്തുചെയ്യുവാൻ॥ (൨൨)

കരാളൻ—[ആത്മഗതം] രാവണമഹാരാജാവിന്നു എന്തിഷ്ടമായിട്ടുള്ളതൊ അതു ചെയ്യാൻ തന്നെ. (പണിപ്പെട്ടു കണ്ണുമിഴിച്ചു) [പ്രകാശം] പ്രിയസഖനായ രാമഭദ്രനൊ?

രാമൻ—അതെ.

കരാളൻ—(ആശ്വസിച്ചു) സ്നേഹിത! നിങ്ങളുടെ നായാട്ടുകാണ്മാനുള്ള കൌതുകത്താൽ ഞാൻ പിന്നാലെ വരുമ്പോൾ മാർഗ്ഗമദ്ധ്യത്തിൽവെച്ചു എന്നെ മദഗജം പിടിച്ചു. അനന്തരം—

* നിങ്ങടെഞാണൊലിപോൽഹരി
തന്നുജ്ജിതഗർജ്ജിതംശ്രവിച്ചപ്പോൾ।
എന്നെയുമഥഞാൻകരിയെയു
മൊന്നുമറിഞ്ഞില്ലമോഹിച്ചേൻ॥ (൨൩)

രാമൻ—എന്നാൽ ഞാൻ വിചാരിക്കുന്നു സിംഹത്തിന്റെ ശബ്ദം കേട്ടു ഭയപ്പെട്ട ഗജത്തിന്റെ തുമ്പിക്കയ്യിൽനിന്നു ഭാഗ്യത്താലത്രേ വീണിരിക്കും എന്നു, അതിനാൽ അങ്ങുന്നു നല്ല നിഴലും തണുപ്പുമുള്ള ഇരഞ്ഞിവൃക്ഷത്തിന്റെ ചുവട്ടിലിരുന്നു ക്ഷീണം തീർക്ക.

കരാളൻ—നായാട്ടിനാൽ ക്ഷീണിച്ചിരിക്കുന്ന അങ്ങും അല്പനേരം ഇവിടെ ഇരുന്നു ക്ഷീണം തീർക്കേണ്ടതാണു.

എന്തുകൊണ്ടെന്നാൽ—

* എങ്ങുംതിങ്ങിന വൃക്ഷസംഘമതിനാലിക്കാടുമോഹാശ്രമമും
മഞ്ജുത്വമുള്ളരവിന്ദമോടുമൊഴുകുന്നൊരു ഗ്രാമഗേനദീ ।
തിങ്ങുംശൈത്യസുഗന്ധമുള്ള വനവാതത്താൽ ഹൃദന്തേമമ
പൊങ്ങീടുന്നകയിഷ്ടപംമധുരമൊഴ്കുന്നിതെല്ലാടവും ॥(൨൪)

രാമൻ—ഈ പ്രദേശം ഏററവും മനോഹരമായിരിക്കുന്നു. അതിനാൽ ഇവിടെ തന്നെ നോം പരിജനങ്ങളോ പോരുന്നതു വരെ വസിക്കുക.

കരാളൻ— [ആത്മഗതം] "മാരീചൻ പോരുന്നതു വരെ" എന്നാണ പറയേണ്ടതു. [പ്രകാശം] അങ്ങിനെയാകട്ടെ.

രാമൻ—ഭാഗ്യത്താലങ്ങു ക്ഷേമത്തോടുകൂടി കാണാറായി.

* ഇല്ലെന്നാലിഹനീമമപ്രിയമതായുള്ളൊരുകന്യകാ
കല്യാണോത്സവമങ്ങുപോകുമതിരിക്കട്ടേമമസ്നേഹിത! ।
ചൊല്ലേണ്ടോടുഭവാൻമരിക്കിലതിനാലുണ്ടാംമഹാസങ്കടം
വല്ലാതെൻഹൃദിമർമ്മമങ്ങിനെപിളർക്കാതെന്നെവിട്ടീടുമോ? ॥(൨൫)

കരാളൻ— [ആത്മഗതം] ഈ രാഘവശിശു തനിക്കു സീതാവിവാഹം നിശ്ചയിച്ചിട്ടുണ്ടെന്നു ധരിച്ചിരിക്കുന്നുവൊ. [പ്രകാശം] സ്നേഹിത! അങ്ങിനെയല്ല, അങ്ങു എന്നെ കുറിച്ചുള്ള വ്യസനത്താൽ വിവാഹത്തിന്നു വിമുഖനായി എങ്കിൽ ആ ജാനകി ജീവിക്കയില്ല.

രാമൻ— (ആഗ്രഹത്തോടുകൂടി) സ്നേഹിത! കാശ്യപൻെറ ആ വാക്കു സത്യമാണൊ? എന്തെന്നാൽ അങ്ങുന്നു എന്നോടിങ്ങിനെ പറഞ്ഞില്ലെ.

*"മുന്നംജാനകിതാനൊരുങ്ങളുവിൽസ്വപ്നേമനോജൻഭവാൻ
തന്നെക്കാട്ടുകകൊണ്ടുനിങ്കലധികംപ്രേമത്തെബന്ധിച്ചവൾ ।
കുന്നൽക്കണ്ണിതളിൽകിടക്കയിലഹോരാകഷ്ടംശരീപൃച്ഛിമാർ
തന്നാശ്വാസവചസ്സിനാലൊരുവിധംജീവിച്ചിരിക്കുന്നിതു"(൨൬)
എന്നു.

കരാളൻ—(കേൾക്കാത്തവിധത്തിൽനടിച്ചു) [ആത്മഗതം] മാരീചൻ ഇനിയും വന്നില്ലല്ലൊ. (എന്നു വിചാരിക്കുന്നു.)

രാമൻ—സ്നേഹിത! കാശ്യപൻെറ ആ വാക്കു സത്യമാണൊ. (എന്നുമററും രണ്ടാമതും ചോദിക്കുന്നു.)

കരാളൻ—കാശ്യപനെന്നതു ആരാണ?

രാമൻ—അങ്ങെക്കു മറന്നു പോയൊ? അദ്ദേഹം വിശ്വാമിത്രമഹർഷിയുടെ ശിഷ്യനാണെന്നു അങ്ങുന്നല്ലെ എന്നോടു പറഞ്ഞതു.

കരാളൻ—(പേടിച്ചു വിറച്ചു) [ആത്മഗതം] അഹോ: ഉദാസീനത. എന്തെന്നാൽ മാരീചനെ കുറിച്ചുള്ള വിചാരംകൊണ്ടു പ്രകൃതത്തിന്നു വിപരീതമായിട്ടു ഞാൻ ചോദിച്ചു പോയി. ഇനി ഇങ്ങിനെ ആകാം. [പ്രകാശം] അദ്ദേഹത്തിന്നു ആര മറന്നിരിക്കുന്നു, എന്നാൽ മദഗജം പിടിച്ചു വിചാരത്താൽ ഞാൻ അസ്വാധീനനായിരിക്കുന്നു. കാശ്യപന്റെ ആ വാക്കുകൂടി അസത്യമായി ഭവിക്കുമൊ? അങ്ങു കേൾക്കു.

*പട്ടാലുള്ളകിടക്കവിട്ടുവഠകിടന്നീടുന്നപ്പൂമെത്തമേൽ
വിട്ടുംകാഞ്ചനകങ്കണങ്ങളെബിസംചാർത്തുന്നഹസ്തങ്ങളിൽ ।
പാട്ടുണ്ടെങ്കിലുമാശ്ശുനിന്റെചരിതംകേട്ടാൽമനസ്സൌഖ്യമി-
പ്പാട്ടിൽസീതയെയെത്തുചാർവത്ത്രബാലാക്ഷിലയോസാമ്പ്രതം ൨൭

രാമൻ—[ആത്മഗതം] എന്റെ നിമിത്തം ആ സുന്ദരിയുടെ അവസ്ഥ ഇപ്രകാരമായ്തീൎന്നുവൊ. [പ്രകാശം] സ്നേഹിത! പരിഹസിച്ചതു മതി!

കരാളൻ—[ആത്മഗതം] ഇവന്റെ മനസ്സു പ്രകൃതത്തിന്നു അനുസരിച്ചു തന്നെ ഇരിക്കുന്നു. അതുകൊണ്ടിങ്ങിനെ പറയാം. [പ്രകാശം] എന്റെ വാക്കിൽകൂടി അങ്ങെക്കു വിശ്വാസമില്ലെ?

ഇപ്പോഠം-

* കളികരിസഖീവൃന്ദംഘനസന്തോഷവുംസുമധാരണം
കളിയിൽമതിയുംവിട്ടുന്നിമന്നസ്സരിച്ചുകരത്തെഹോ ।
കിളിമൊഴിഹൃതശ്വാസാൽചുണ്ടുംവരണ്ടഥശയ്യമേൽ
നളിനവദനംകയ്യേൽവെച്ചുംസദാമരുവുന്നിതു॥ (൨൮)

രാമൻ—[ആത്മഗതം]

* എന്നുടെഹൃദയത്തെസ്സഖി
തന്നുടെധീവാക്ഷഹനക്രമത്താൽ ।
ഒന്നുചലിപ്പിക്കുന്നു
ചന്ദ്രികയാൽസമുദ്രയാഴിയെപ്പോലെ॥ (൨൯)

കരാളൻ— എന്നുമാത്രമല്ല ഇങ്ങിനെകൂടി കാശ്യപൻ പറഞ്ഞിട്ടുണ്ടു.

രാമൻ—എങ്ങിനെ?

കരാളൻ—

* ചന്ദ്രതത്തോടുവിരിഞ്ഞിട്ടുംകുമുദിനീമൊട്ടിന്റെഗന്ധംകല-
ന്നന്തിക്കുറവുചുരുന്നനേരമലസാപാംഗീളുശംഖിനിയായ് ।
ചിന്താലഗ്നതരംഭവാനെവിരവോടാലിംഗനംചെയ്യുമോ
സന്തോഷിച്ചുകഴിച്ചിടുന്നശശിയാൽശോഭിച്ചരാവൊക്കയും (൩൦)

രാമൻ—(രോമാഞ്ചത്തോടുകൂടി) [ആത്മഗതം]

* സുന്ദരിസങ്കല്പത്താ-
ലെന്നുള്ളിലുണ്ടാവുന്നകേൾക്കുമ്പോൾ ।
എന്നുടെചിത്തംകൊതികൊ-
ണ്ടൊന്നുതുള്ളുന്നപോലെവിളങ്ങുന്നു॥ (൩൧)

അതിനാലല്ലെ. ഇപ്പോൾ-

* ധീരത്വവുംസ്വാധീനത്വവുമെന്റെചിത്ത-
ത്താരിന്നഹോപഴുതുകിട്ടുകയില്ലമായി ।
ചേരുന്നമൂന്നാമതൊരുന്നാളുമണഞ്ഞിടാത്ത
താരമ്പനംവ്യസനവുംബതചേർന്നിടുന്നു॥ (൩൨)

കരാളൻ—സ്നേഹിത! എന്താണിങ്ങനെതപിക്കുന്നതു?

രാമൻ—(ധൈര്യത്തോടുകൂടി) [പ്രകാശം] ഇങ്ങിനെ സ്ത്രീവൎത്തമാനം പറഞ്ഞിട്ടതാണു.

കരാളൻ— (ചിരിച്ചു)

* ചോദിച്ചുനീസുമുഖിതൻചരിതത്തെമുന്നെ
മോദിച്ചുകേട്ടുപുളകോൽഗമമോടുപിന്നെ ।
എന്തെന്നുനീയൊടുവിലത്ഭുതപ്പെട്ടുമല്ലെ?
ചെന്താർശരാൎത്തിപിടിയാത്തവരാരുമില്ലെ॥ (൩൩)

രാമൻ—(ലജ്ജയോടുകൂടി) [ആത്മഗതം] ഇവൻ എന്റെ ചാപലത്തെ അറിഞ്ഞുവൊ. ചീത്ത ഹൃദയമെ! നീയെന്തിൽ പ്രവേശിക്കുന്നു?

*മുന്നംസ്വപ്നേപികണ്ടില്ലാമസമശരൻമായയോഎന്നുതോന്നും
തന്വീമതാണത്തെയെന്നാകിലുമവൾമദനാസ്ത്രങ്ങളാലപ്രകാരം ।
ഖിന്നത്വപ്പെട്ടുവാഴുന്നതുമമചെവിയിൽകേൾക്കയാലാത്തചിത്തം
തന്നിൽചേരുന്നലജ്ജാതുരതകളുകഭയാനന്ദശോകങ്ങളിപ്പോൾ ( )

[പ്രകാശം] സ്നേഹിത! എനിക്കു അങ്ങു അറിയിച്ചുകൂടാത്തതെന്താണു, എന്നാൽ ആ സ്ത്രീയെ എനിക്കു ലഭിപ്പാൻ പ്രയാസമാണെന്നു വിചാരിച്ചു ഞാൻ നിഷേധിക്കുന്നതാണു.

കരാളൻ—[ആത്മഗതം] ഇവന്നു അവളിൽ അനുരാഗത്തെ ഒരു വിധത്തിലുറപ്പിച്ചു. [പ്രകാശം] അങ്ങെന്തിനാണു വിചാരപ്പെടുന്നതു? വിശ്വാമിത്രമഹർഷിതന്നെ ആ കാൎയ്യം നടത്തുവാൻ ഒരുമ്പെട്ടിരിക്കുന്നു.

രാമൻ—[ആത്മഗതം] പിംഗളനെന്താണു അസംബന്ധമായിട്ടു പറയുന്നതു, [പ്രകാശം] സ്നേഹിത! അങ്ങെക്കെങ്ങിനെ മനസ്സിലായി?

കരാളൻ—[ആത്മഗതം] ഇവനിത മനസ്സിലായിട്ടില്ലെയൊ. [പ്രകാശം] എല്ലാം കാശ്യപനാണ പറഞ്ഞത.

(അണിയറയിൽ)

തോഴി! മുണ്ണാളന്മാരെ കൊണ്ടു വരു.

കരാളൻ—[ആത്മഗതം] മാരീചൻ മായാപ്രയോഗത്തെ ആരംഭിച്ചുവൊ.

(അനന്തരം മായയിൽ മറഞ്ഞുകൊണ്ടു മാരീചൻ പ്രവേശിക്കുന്നു.)

മാരീചൻ—

*തന്വീസീതയുമാളിമാരുമവർചെയ്തീടുന്നകർമ്മങ്ങളും
നന്നായേതുവിധത്തിലെങ്കിലതുപോൽസൃഷ്ടിച്ചുഞാൻമായയാൽ ।
എന്നാൽതാതവിനാശമെന്നകപടാൽസീതയ്ക്കുചാടീടുവാ-
നെന്നായ്ക്കുട്ടിയഥാർത്ഥമാഹിയിതുതാൻരാമനുചാടീടുവാൻ ॥ (൨൭)

അതിനാൽ ഇപ്പോഴ് താടകാ വധത്തിന്ന പ്രതിക്രിയയും രാവണ മഹാരാജാവിന്റെ അഭീഷ്ടവും സാധിച്ചപോലെയായി (നാലുഭാഗത്തും നോക്കീട്ട) ഇവിടെ ഇലഞ്ഞിവൃക്ഷത്തിന്റെ ചുവട്ടിൽ പിംഗളവേഷം ധരിച്ചിട്ടുള്ള കരാളനാൽ കൂട്ടികൊണ്ടുവരപ്പെട്ട രാമൻ വസിക്കുന്നപോലെ കാണുന്നു.

രാമൻ— ഇങ്ങിനെയല്ലെ കാശ്യപനങ്ങുന്ന എന്നോടു പറഞ്ഞത, "യാഗത്തിന്ന നിങ്ങളെ ക്ഷണിപ്പാനായി വിശ്വാമിത്ര മഹർഷി വന്നിരിക്കുന്നു" എന്ന.

മാരീചൻ—(ശങ്കയോടുകൂടി) [ആത്മഗതം] ഇവൻ കാശ്യപനായിരിക്കുമൊ, എന്തുകൊണ്ടെന്നാൽ 'കാശ്യപനായ അങ്ങുന്ന' എന്ന രാമൻ വിളിക്കുന്നു, പിംഗള വേഷം ധരിക്കുന്നതു കൊണ്ടു ഇവന്ന പ്രയോജനമെന്താണ? എന്നാലിപ്പോഴ് സമീപത്തിലുള്ള കദളീവനത്തിൽ മറഞ്ഞുനിന്നുകൊണ്ടു ക്രമത്തിലതിനെ മനസ്സിലാക്കണം.

(എന്ന മറഞ്ഞു നില്ക്കുന്നു).

കരാളൻ—[ആത്മഗതം] യാഗത്തിന്ന ക്ഷണിപ്പാനായിട്ട വിശ്വാമിത്രമുനി വന്നിരിക്കുന്നു എന്നാണിവൻ ധരിച്ചിരിക്കുന്നത. [പ്രകാശം] സ്നേഹിത! ഇങ്ങിനെ പറയരുതെ! ഇത വിശ്വാമിത്രമഹർഷിയുടെ വ്യാജമാണ.

മാരീചൻ—(കേട്ടിട്ട ഭയത്തോടുകൂടി) കഷ്ടം! സ്പഷ്ടമായിട്ട തന്നെ ഈ കുട്ടി പറഞ്ഞുവെല്ലൊ, തന്നെക്കുറിച്ച കാശ്യപൻ എന്നു വിളിക്കുന്നതിനെ നിഷേധിച്ചുകൊണ്ട താൻ പിംഗള വേഷം ധ

രിച്ചത വിശ്വാമിത്രമഹർഷിയുടെ വ്യാജമാണ എന്ന, അതിനാൽ ഞാൻ വിചാരിക്കുന്നു, കാശ്യപന്റെ വേഷം ധരിച്ച ചതിപ്പാൻ ഇടങ്ങുന്ന എന്നെ വേർതിരിച്ച കാണിപ്പാൻ വേണ്ടി വിശ്വാമിത്രൻ ചെയ്ത പണിയാണിത.

(പിന്നെയും അണിയറയിൽ)

തോഴി! ഇതാ ഞാൻ മൃണാളങ്ങളെ കൊണ്ടുവന്നു.

രാമൻ—ഹൈ: ദക്ഷിണഭാഗത്തിൽ സംസാരിക്കുന്ന പോലെ കേൾക്കുന്നു. അത ആരാണ?

കരാളൻ—(എല്ലാടത്തും നോക്കീട്ട) [ആത്മഗതം] ഇനിയും കണ്ടില്ലല്ലൊ കാശ്യപ വേഷം ധരിച്ച മാരീചനെ അതിനാലിത മായാ പ്രയോഗമല്ല. [പ്രകാശം] വനഭൂമികളിൽ വനദേവതകൾ കളിക്കുന്നതായിരിക്കാം.

മാരീചൻ—സത്യമായിട്ടും ഇവൻ കാശ്യപൻ തന്നെ, അല്ലെങ്കിൽ എന്റെ മായാപ്രയോഗത്തെ അറിഞ്ഞിരുന്നിട്ടും കൂടി "ഇവർ സീതയുടെ സഖികളാണ" എന്ന എന്തുകൊണ്ടു പറയുന്നില്ല? (ആലോചിച്ച) കരാളൻ എവിടെ പോയി എന്ന എന്റെ മനസ്സ തപിക്കുന്നു.

അല്ലെങ്കിൽ * പിംഗളന്തന്റെത്രപോലേ
ണ്ടിതുപോലും കരാളനെ ।
ചൊല്ലിലക്ഷ്മണനെക്കൊണ്ടു
കൊല്ലിച്ചു കൌശികൻദൃഢം ॥ (൩൫)

ഇരിക്കട്ടെ ഈ രാമകാശ്യപന്മാർ രണ്ടുപേരെയും മായയാൽ സംഹരിച്ചേക്കാം. ഇതുതന്നെ സുബാഹുവിന്റെ എന്നപോലെ കരാളന്റെയും വധത്തിന്ന പ്രതിക്രിയയായിട്ട ഭവിക്കും.

രാമൻ—സ്നേഹിത! ഈ വള്ളിക്കുടിലിൽ ഗൂഢമായി തന്നെ നോം വൃക്ഷങ്ങളുടെ ഇടയിൽ മറഞ്ഞുനിന്ന നോക്കുക.

(എന്ന ശരചാപങ്ങളെടുത്തുകൊണ്ട ഉത്ഥാനം ചെയ്യുന്നു).

കരാളൻ—അങ്ങിനെ തന്നെ (എന്ന പിന്നാലെ ചെല്ലുന്നു)

മാരീചൻ— * ഉത്തരീയവുംമെയ്ക്കാതിയും.
ഗരളം കക്കുന്നസർപ്പശിശുപോലെ ।
ശരചാപങ്ങളെടുത്താര
ന്നുരസുന്ദരനായരാമനേകുന്നു ॥ (൩൬)

ഇരിക്കട്ടെ ഇവനെ ഇങ്ങിനെ കാണിച്ചു കൊടുക്കാം

(എന്ന ധ്യാനം നടിക്കുന്നു).

രാമൻ—(മുൻഭാഗത്തു നോക്കീട്ട വിസ്മയത്തോടുകൂടി)

*വീണാളുള്ളശ്രുകണങ്ങൾചെന്നുമഷിയുമൊന്നായതുമദ്ധ്യത്തിലും
കാണാകുന്നിതുശീതചന്ദനമണിഞ്ഞിട്ടുള്ളമൊണകളെ ।
കോണെല്ലാടമുണങ്ങി വിണ്ടബിസമാല്യത്യങ്ങളുണ്ടീവിധം
കാണാം പല്ലവമെത്തമേലെതൊരലസാപാംഗീ കിടന്നുള്ളതൊ? ॥ (ശാ. വി)

കരാളൻ—വിരഹതാപമുള്ള ഒരു സ്ത്രീ നമ്മുടെ സല്ലാപം കേട്ടതിനാൽ ലജ്ജിച്ച മറെറാരു ദിക്കിൽ ചെല്ലുമ്പോൾ അവളാലുപേക്ഷിക്കപ്പെട്ടതായിരിക്കാം ഈ മെത്ത.

(പിന്നെയും അണിയറയിൽ)

തോഴി! ഇവളുടെ സ്തനങ്ങളിൽ മൃണാളങ്ങളെ വെക്ക ഈ പാവത്തിന്റെ സന്താപം വലുതായിരിക്കുന്നുവല്ലൊ.

രാമൻ—സ്നേഹിത! അങ്ങയുടെ ഊഹം ശരിയായി.

കരാളൻ—[ആത്മഗതം] മാരീചൻ വല്ലേടത്തും മറഞ്ഞുനിന്ന മായയെ പ്രയോഗിക്കുന്നുവൊ, അല്ലെങ്കിൽ ഇതു പരമാൎത്ഥമായിരിക്കുമൊ, ഇരിക്കട്ടെ നോക്കാം [പ്രകാശം] സ്നേഹിത! നോം കുറെ കൂടി മുൻഭാഗത്തു ചെല്ലുക.

രാമൻ—അങ്ങിനെ തന്നെ (എന്ന ചുററി നടന്ന) ഇട്ടുത വസ്ത്രത്താൽ സ്തനങ്ങളെ മറച്ചും, തളിൎത്തിട്ടുള്ള അശോകലതപോലെയും, ഇരിക്കുന്ന ഒരു സ്ത്രീ പുതുതായി മുറിക്കപ്പെട്ട ആനക്കൊമ്പുപോലെ വെളുത്തിരിക്കുന്ന മൃണാളങ്ങളെ കൊണ്ടു വരുന്ന ഇവളാരാണ?

കരാളൻ—(വ്യസനത്തോടുകൂടി) [ആത്മഗതം]

* സുന്ദസ്ത്രീതൻപുത്രനെക്കണ്ടതില്ലി-
ങ്ങിന്നദ്ദേഹംകാശ്യപാകാരനായി ।
വന്നീടുമ്പോൾകണ്ടുസൌമിത്രിദുഷ്ടൻ
കൊന്നുതന്നംകൌശികൻതന്റെവാക്കാൽ ॥ (ശാ. ൻ)

ഇരിക്കട്ടെ ഇപ്പോൾ വ്യസനിപ്പാൻ സമയമല്ല. [പ്രകാശം] സ്നേഹിത! ഇങ്ങിനെ പരസ്ത്രീദൎശനം ചെയ്തിട്ടെന്താണ? പരിജനങ്ങൾ നമ്മെ തിരയുമായിരിക്കും, അതിനാൽ നോം അങ്ങോട്ടു ചെല്ലുക.

മാരീചൻ—(വ്യസനത്തോടുകൂടി) ഇവൻ കാശ്യപൻ തന്നെ നിശ്ചയം. എന്തുകൊണ്ടെന്നാൽ ഇവൻ രാമന്ന വൈമുഖ്യത്തെ ഉണ്ടാക്കുന്നു, ഇരിക്കട്ടെ ഇവന്റെ മനസ്സിനെ അറിക്കാം.

(എന്ന ധ്യാനം നടിക്കുന്നു.)

രാമൻ—സ്നേഹിത! നോക്കു, നോക്കു,

* എങ്ങും കാഞ്ചനവാഴയാൽവിലസുമിക്രീഡാചലംശോഭനം
മന്ദാരങ്ങളുമരവിന്ദമൊട്ടുമൊഴുകീടുന്നൊരീസ്സരസീചോനദീ ।
ഭംഗ്യാതെല്ലുവിടർന്നിട്ടും പുതിയമന്ദാരപ്പൂങ്കൊത്തിനാൽപ്പൂർണ്ണമായ്
ശൃംഗാരോദ്യാനമനോജ്ഞമാംകുടിലുമിച്ചോലയ്ക്കടുത്തുണ്ടിതാ ॥ (൪൦)

ആവിടെക്കു തന്നെ ഈ സ്ത്രീമൂന്നാളുകളെ കൊണ്ടു പോകുന്നു.

കരാളൻ—ഈ നിർമ്മാണം മനോഹരമായിരിക്കുന്നു. അതിനാൽ ഇതിനെ നോക്കട്ടെ. (എന്നു തിരിഞ്ഞു വരുന്നു.)

മാരീചൻ—(ഗർവ്വത്തോടുകൂടി) എടൊ കാശ്യപ! ഇവിടെ വെച്ചു മാരീചൻ നിന്റെ കഥ കഴിക്കും.

(പിന്നെയും അണിയറയിൽ)

തോഴി! മൂന്നാളുകളെ വെച്ചു കഴിഞ്ഞു രാമച്ചത്തിന്റെയും ചന്ദനത്തിന്റെയും രസങ്ങളാൽ ഇവളെ നനക്കു.

കരാളൻ—[ആത്മഗതം] ഈ കന്യകകളുടെ സല്ലാപം മധുരമായിരിക്കുന്നു, അടുത്തു ചെന്നു കാണട്ടെ അല്ലെങ്കിൽ കാണേണ്ട!

* അരക്കർവംശത്തിന്നമായസികൾ
ഗ്ഗുരിക്കനായുമുള്ളൊരുതാടകേയൻ ।
മരിക്കയാലൊന്നിനുമില്ലധൈര്യ-
മൊരിക്കലുംമേ ഹൃദി ദുഃഖമൂലം ॥ (൪൧)

[പ്രകാശം] സ്നേഹിത! നോക്കു, നോക്കു, എന്താണു ഈ ആലാപമെന്നു.

രാമൻ—(അടുത്തു ചെന്നു കണ്ടിട്ടു) പിംഗള! ഒരുപോലെ വയസ്സും സൌന്ദര്യ സമ്പത്തുമുള്ള ഈ കന്യകകൾ ഏവരാണ്?

(അനന്തരം തളിക്കിടക്കയിൽ കിടന്നു കൊണ്ടു മായാസീതയും, സഖികളും, പ്രവേശിക്കുന്നു.)

ഒരു സഖി—താമരയില കൊണ്ടു നീ ഇവൾക്കു വീശിക്കൊടുക്കു.

മറെറാരു സഖി—നിയ്യും ചന്ദനരസങ്ങളെ ഇവളുടെ സ്തനങ്ങളിൽ തേക്കു.

കരാളൻ—(കണ്ടിട്ടു) [ആത്മഗതം] വിശേഷസൌന്ദര്യമുള്ള ഈ കന്യക ഏതാണ്? സീതയെപ്പോലുള്ള രൂപത്തോടുകൂടി വിരഹതാപത്തെ അനുഭവിക്കുന്നു. അതിനാൽ ഞാൻ വിചാരിക്കുന്നു മാരീചന്റെ മായാപ്രയോഗമാണെന്നു, ഇരിക്കട്ടെ നോക്കാം.

[പ്രകാശം] * കിളിമൊഴിമാരിവർസ്സുരപുര
നളിനാക്ഷികളോ ഭുജംഗകന്യകളോ ।
കളിയാൽസ്ത്രീവടിവാർന്നൊരു
നളിനശരൻവിജയവൈജയന്തികളോ ॥ (൪൨)

രാമൻ—(അത്ഭുതത്തോടുകൂടി) സ്നേഹിത! നോക്ക ഇവരുടെ നടുവിൽ–

* വ്യോമക്കാരോറവുമിന്നൽക്കൊടിയൊരുവിധമ-
ക്കാറിൽനിന്നങ്ങുവേർപെ-
ട്ടീമന്നേൽവീണുരൂപത്തൊടുകിസലയതാ-
ല്പത്തിൽവാഴുന്നതൂനം।
അല്ലെങ്കിൽ
ശ്രീമുക്കണ്ണന്റെകോപാഗ്നിയിൽനിഴകണവൻ
വെന്തമൂലംപ്രിയോഗാൽ
പൂമെയ്യേറ്റംചടച്ചിട്ടിവിടെരതികഴിക്കുന്നുവോ
കാലമിപ്പോൾ॥ (൪൩)

കരാളൻ—സ്നേഹിത! ഞാൻ കാണുന്നുണ്ട.

* ക്ഷീണിച്ചുള്ള ലസത്വമാന്തരവുംപേടിച്ചനോട്ടങ്ങളും
കാണുമ്പോൾംബിസമെന്നപോലെവിളറിട്ടുള്ളൊരുഗണ്ഡങ്ങളും।
ഏണാക്ഷീമണിതൻകഠോരതവെടിഞ്ഞീടുംകചാപല്യവും
കാണിക്കുന്നുനമുക്കു കോമളതയാൽകാമന്റെകയ്യൂക്കിനെ॥ (൪൪)

മാരീചൻ—(സന്തോഷത്തോടുകൂടി) ഇപ്പോളിവിടെ ഈ കാശ്യപനോടുകൂടി ക്ഷത്രിയക്കുട്ടി മാരീചന്റെ മായാവലയിലകപ്പെട്ടു നിശ്ചയം.

* അതിനാലത്ര സൌമിത്രി
ഹതനായകരാളനാൽ।
അതിമാൽവന്നിതിവരെ
ചതിയിൽകൊന്നകരൂവൻ॥ (൪൫)

(എന്നു പിന്നെയും ധ്യാനം നടിക്കുന്നു.)

രാമൻ—ഇതു പൂർവ്വസ്ഥിതിയിലല്ലാതെ വേറെ വിധമായി കാണപ്പെടുന്നു. എന്തുകൊണ്ടെന്നാൽ–

* ഒട്ടംരാജന്യസംസ്ഥമാതയിൽകടിക്കുന്നില്ലഹോശാരികാ
തട്ടിൽക്കുട്ടിയണിഞ്ഞകിളിമടിച്ചീടുന്നുഭക്ഷിക്കുവാൻ।
വിട്ടുംനല്ലമൃണാളകന്ദമകലെപ്പോക്കുന്നുചെന്നാനവും
മട്ടോലുംമൊഴിദുഃഖമോത്തുസുഖമത്തിപ്പക്കകൾക്കംധ്രുവം॥ (൪൬)

കരാളൻ—[ആത്മഗതം] ഇപ്പോൾ മനസ്സിലായി മാരീചന്റെ മായാപ്രയോഗമാണെന്ന. [പ്രകാശം] സ്നേഹിത! വിശ്വാമിത്രാശ്രമത്തിന്റെ സമീപപ്രദേശമായതുകൊണ്ട ഇവൾ ജാനകിയായിരിക്കാം.

രാമൻ—ഹാഹാ: ഇതെന്താണു!

* പുത്തൻനൽസുധയെന്നപോൽമധുരമസ്ത്രീണാനിനാദത്തിനോ-
ടൊത്തുള്ളോരലസാക്ഷികണ്ഠമതിൽനിന്നുണ്ടാകുമീഭാഷിതം ।
എത്തുമ്പോൾമമകാതിലാശുഹൃദയേമോദംവളർക്കുന്നിതി-
ന്നത്യന്തംമധുവെക്കുടിക്കിലതിനാലുന്മാദംപോലഹോ॥ (൬൦)

(അനന്തരം മാരീചൻ കാശ്യപവേഷം ധരിച്ചു പ്രവേശിക്കുന്നു.)

മാരീചൻ—ഞാനിപ്പോൾ സമീപത്തിൽ ചെല്ലട്ടെ. [ആത്മഗതം] പിംഗളവേഷം ധരിച്ചിരുന്ന കാശ്യപൻ പോയിരിക്കുന്ന ഈ സമയത്തിൽ കപടത്താൽ രാമനെ സംഹരിക്കാം.

(എന്നു വിചാരിച്ചുകൊണ്ടു ചുററി നടക്കുന്നു.)

രാമൻ—ആശ്ചര്യം! സൌന്ദര്യത്തെ അനുസരിച്ചിരിക്കുന്നു വാക്കു, അതിനെ അനുസരിച്ചിരിക്കുന്നു സൌന്ദര്യവും.

എങ്ങിനെയെന്നാൽ—

* മണ്ടുംപ്ലവത്തിലിന്നാൻമിഴിയുടെനയനാംകുരങ്കിലകുഞ്ഞവാണം
കണ്ടാൽകൊങ്കത്തടത്തെക്കനകകമലമൊട്ടിങ്കലാക്കുള്ള മോദം ।
വണ്ടുംകണ്ടാലൊളിക്കുംകുറുനിരയെഭുജഗേന്ദ്രാനനാൽസുന്ദരൻതാ-
നുണ്ടാക്കീട്ടുള്ളമായാതരുണിമണിയിതെന്നിങ്ങുതോന്നുന്നുചിത്തേ॥()

മാരീചൻ—(ചിരിച്ചു) [ആത്മഗതം] "മാരീചനുണ്ടാക്കീട്ടുള്ള മായാതരുണി" എന്നാണു പറയേണ്ടതു.

രാമൻ—(നോക്കീട്ടു) കാശ്യപനിതാ വരുന്നു. എന്നാൽ ഇദ്ദേഹത്തെ കാണ്മാൻ എന്റെ മനസ്സു ലജ്ജിക്കുന്നു.

(എന്നു മുഖം താഴ്ത്തുന്നു)

മാരീചൻ—[ആത്മഗതം] ഇവനല്ലെ താടകാ വധം ചെയ്ത മഹാ പാപിയായ ക്ഷത്രിയക്കുട്ടി.

* പാപീ ചേതസി പൂർണ്ണധൈര്യമതിനാൽദുർദ്ധർഷനായേററവും
രൂപംപൂണ്ടൊരുവീരമാകിയരസംപോൽഗർവ്വമുള്ളോരിവൻ ।
രൂപംകൊണ്ടിഹകണ്ണുകുളിരത്ഭുതമാമെന്നാലുമെന്നാക്ഷിയിൽ
ദീപജ്വാലകലർന്നിയുള്ളമിഴിയിൽപോലേററമേകുന്നിതാൽ॥ (൬൧)

ഇവനെ എപ്പോഴാണു അഗ്നിയിൽ ചാടിപ്പാനിടവരുന്നതു. (അടുത്തുചെന്നു) [പ്രകാശം] കുമാരനായ രാമഭദ്രൻ വിജയിയായി ഭവിക്കട്ടെ.

രാമൻ—(മുഖംപൊക്കീട്ടു) എന്താണഹോ: കാശ്യപനാകുന്നുവൊ

മാരീചൻ—(ശങ്കയോടുകൂടി) [ആത്മഗതം] എന്റെ കപടം ഇവന്റെ മനസ്സിലായിരിക്കുമൊ (ആലോചിച്ചു) അതുണ്ടാകയില്ല

എന്നാൽ എന്നെ പരമാൎത്ഥ കാശ്യപനാണെന്നു വിചാരിച്ചു "പിംഗളരൂപം ത്യജിച്ചു പിന്നെ സ്വരൂപത്തെ ധരിച്ചതെന്തിനു" എന്നു ചോദിക്കുകയാണെന്നു തോന്നുന്നു. ഇരിക്കട്ടെ ഇങ്ങിനെ പറയാം. [പ്രകാശം] ഞാൻ കപടമില്ലാത്ത മഹൎഷി ശിഷ്യനല്ലെ.

രാമൻ—[ആത്മഗതം] ഇദ്ദേഹത്തെ പിംഗളൻ കണ്ടിരിക്കും നിശ്ചയം, എന്തുകൊണ്ടെന്നാൽ ഇദ്ദേഹത്തിന്റെ ഈ വാക്കുകൊണ്ടു ഇവൾ സീത തന്നെ എന്നു അറിയിക്കപ്പെടുന്നു. [പ്രകാശം] ഇവൾ തന്നെയൊ സീതാ?

മാരീചൻ—[ആത്മഗതം] പിംഗളവേഷം ധരിച്ചിരുന്നവൻ കാശ്യപനല്ല, അതുകൊണ്ടുതന്നെയാണ ഇവൻ "നീ കപടമില്ലാത്തവനാണെങ്കിൽ എങ്ങിനെ പിംഗളവേഷം ധരിച്ചു"? എന്നു ചോദിക്കാഞ്ഞതു. [പ്രകാശം] ആ സീത തന്നെയാണിവൾ.

രാമൻ—(സന്തോഷത്തോടുകൂടി) [ആത്മഗതം] മനസ്സെ! നീ കൃതാൎത്ഥമായി കൃതാൎത്ഥമായി. [പ്രകാശം] സ്നേഹിത! ഇവളെക്കുറിച്ചു പിംഗളനും ഇങ്ങിനെതന്നെ പറഞ്ഞു.

മാരീചൻ—[ആത്മഗതം] അവൻ പരമാൎത്ഥ പിംഗളൻ തന്നെയാണ, കരാളനെ ലക്ഷ്മണൻ കൊന്നിരിക്കും നിശ്ചയം. ഇനി ഞാനെന്തു ചെയ്യേണ്ടു. [പ്രകാശം] പിംഗളൻ എവിടെ പോയി?

രാമൻ—[ആത്മഗതം] പിംഗളൻ ഇദ്ദേഹത്തിനെ കണ്ടു സംസാരിച്ചിട്ടില്ല നിശ്ചയം, ഇതെങ്ങിനെ [പ്രകാശം] അങ്ങിതാ വരുന്നു എന്നു എതിരേല്പാൻ പോയി, അവനെ മുമ്പെത്തെപ്പോലെ കാട്ടാന പിടിച്ചിരിക്കുമൊ?

മാരീചൻ—(സന്തോഷത്തോടുകൂടി) [ആത്മഗതം] പിംഗളന്റെ വേഷം ധരിച്ചിരുന്നതു കരാളൻ തന്നെ. ഞാൻ അകാരണമായിട്ടു സംഭ്രമിച്ചു. [പ്രകാശം] ഈ മാകന്ദവനത്തിലവനെ ഞാൻ കണ്ടില്ലല്ലൊ. (എന്നു ധ്യാനം നടിക്കുന്നു)

കാശ്യപൻ—(മുൻഭാഗത്തു കുറെ ദൂരത്തിൽ നോക്കീട്ടു) ചില സഖികളാൽ ചൂഴപ്പെട്ടിരിക്കുന്ന ജാനകി ഇവിടെ പല്ലവതല്പത്തിൽ കിടന്നുകൊണ്ടു ശീതോപചാരങ്ങളാൽ തന്റെ മദനതാപത്തെ കളയുന്നുവൊ? ആശ്ചൎയ്യം! ഇതെങ്ങിനെ, അവൾ ഇവിടെനിന്നു അര യോജന ദൂരമുള്ള വിശ്വാമിത്രാശ്രമത്തിലാണല്ലൊ വസിക്കുന്നതു. എന്നാലിവൾ സീതയോടു തുല്യരൂപമുള്ള മറ്റൊരു സ്ത്രീയായിരിക്കാം, (പിന്നെ പിൻഭാഗത്തു നോക്കീട്ടു ഭയത്തോടുകൂടി) അഹോ: കഷ്ടം! വലുതായ കുഴിയിൽ ഉണങ്ങിയ വിറകുകളിട്ടു

ജ്വലിപ്പിക്കപ്പെട്ടഅഗ്നി കനലായിട്ടും അരികിലുള്ള വലിയ കല്ലിനാൽ മറയ്ക്കപ്പെട്ടും കാണപ്പെടുന്നു. അതിനാൽ ഞാൻ വിചാരിക്കുന്നു വിരഹതാപാധിക്യത്തെ സഹിപ്പാൻ വഹിയാത്ത ഈ കന്യക തനിക്കു ചാടുവാനായിട്ടു ഈ അഗ്നിയെ തയ്യാറാക്കിയതാണെന്നു, ഇരിക്കട്ടെ പിംഗളൻ വരികയൊ രാമനെ കാണുകയൊ ചെയ്യുന്നതുവരെ ഞാൻ ഇവിടെ വൃക്ഷത്തിൽ മറഞ്ഞു നിന്നുതന്നെ നോക്കാം

(എന്നു നോക്കിക്കൊണ്ടു നില്ക്കുന്നു)

(അനന്തരം പിംഗളൻ പ്രവേശിക്കുന്നു.)

പിംഗളൻ—നായാട്ടിനൊത്തുപെട്ട സ്നേഹിതനെ ഇപ്പോളെവിടെ കാണും. (നാലു ഭാഗത്തും നോക്കീട്ടു സന്തോഷത്തോടുകൂടി)

* ബാണംകൊണ്ടുപിളൎന്നപന്നികരടിവ്യാഘ്രാദിയിൻചോരയാൽ
കാണിക്കപ്പെട്ടൊരുമൻസ്വഭാവവരൻചെന്നോരുമാൎഗ്ഗേണതാൻ ।
ക്ഷീണംപൂണ്ടൊരുകാട്ടിൽനിന്നുമറുകാട്ടിൽപുക്കൊരേനതയിതാ
കാണാകുന്നിതിനിക്കുകാശ്യപമുനേരാശ്രമത്തിനാൽസാന്ദ്രതം തെ

അതുകൊണ്ടു എന്റെ സ്നേഹിതനും ഇവിടെ തന്നെ ഉണ്ടായിരിക്കും, വസന്തകാലത്തോടു ചേൎപ്പെട്ട മന്ദമാരുതൻ സഞ്ചരിക്കുമാറില്ലല്ലൊ; ഭാഗ്യത്താലിതാ കാശ്യപന്റെ സമീപത്തിൽ തന്നെ—

* പാണൌശരംവില്ലുമെടുത്തുതോളിൽ
തൂണീരവുംപൂണ്ടിഹമഞ്ജുവേഷ്ടിൽ ।
കാണാനരമ്യാകൃതിയൊത്തകാന്ത്യാ
വാണീടുമീരാമനെ ഞാനിദാനീം ॥ (൪൮)

(എന്നു സമീപത്തിൽ ചെല്ലുന്നു).

മാരീചൻ—(കണ്ടിട്ടു) [ആത്മഗതം] പിംഗളവേഷം ധരിച്ച കരാളനിതാ വരുന്നു. [പ്രകാശം] സ്നേഹിത! പിംഗളനിതാ വന്നിരിക്കുന്നു.

രാമൻ—(നോക്കീട്ടു) സഖെ! പിംഗള! അങ്ങു പറഞ്ഞതു ശരിയാണെന്നു തന്നെ ഞാനിപ്പോഴും വിചാരിക്കുന്നു.

പിംഗളൻ—[ആത്മഗതം] എന്താണിദ്ദേഹം അകാരണമായിട്ടിങ്ങിനെ എന്നോടു പറയുന്നതു, [പ്രകാശം] സ്നേഹിത! അങ്ങയുടെ വാക്കിന്റെ അൎത്ഥം ഇനിക്കു മനസ്സിലായില്ല.

മാരീചൻ—(പിംഗളനെ ആലിംഗനം ചെയ്തു) [സ്വകാൎയ്യമായിട്ടു] കരാള! ഭാഗ്യത്താൽ ഞാൻ നിന്നെ ജീവനോടു കൂടി കാണുന്നു, എന്തുകൊണ്ടെന്നാൽ ഇതുവരെയും പിംഗളവേഷം ധരിച്ചത

കാശ്യപനാണെന്നും നിന്നെ ലക്ഷ്മണന്റെ അമോഘമായ ബാണം കൊന്നിരിക്കുമെന്നും ശങ്കിച്ചിട്ട എന്റെ മനസ്സ സഹിപ്പാൻ പാടില്ലാത്ത വ്യസനത്തിൽ മുങ്ങിയിരുന്നു.

പിംഗളൻ—(ചിരിച്ചു) [ആത്മഗതം] കാശ്യപനും രാമനെ കണ്ടിട്ട അസംബന്ധം പറഞ്ഞു തുടങ്ങിയോ [പ്രകാശം] അങ്ങു എന്താണ പറഞ്ഞത? ഒരിക്കൽ കൂടി പറയൂ.

(മാരീചൻ ഭയപ്പെട്ടു കൊണ്ടു നില്ക്കുന്നു).

രാമൻ—സഖേ പിംഗള! ഞാൻ ഈ സ്ത്രീയെ ഉദ്ദേശിച്ചാണ പറയുന്നത. (എന്നു പിരിയം കൊണ്ടു കാണിച്ചു കൊടുക്കുന്നു).

പിംഗളൻ—[ആത്മഗതം] ഇവൾ സീതയാണോ വിരഹതാപത്താൽ പല്ലവശയനത്തിൽ കിടന്നു കൊണ്ടും സഖികളാലാശ്വസിപ്പിക്കപ്പെട്ടും വൃക്ഷങ്ങളുടെ ഇടയിൽ കൂടി കാണപ്പെടുന്നു, അതുകൊണ്ടു ഇവൾ ഇപ്രകാരമുള്ള സ്ഥിതിയിലായിരിക്കുന്നു എന്നു ഞാൻ മുമ്പെ പറഞ്ഞിട്ടുള്ളതിനെ സ്നേഹിതൻ ഇനിക്കു കാട്ടിപ്പെട്ടത്തിയതാണ. (ആലോചിച്ചു) ആശ്ചര്യം! ഇതെങ്ങിനെ, അവൾ അരയോജന ദൂരമുള്ള വിശ്വാമിത്രാശ്രമത്തിലല്ലെ വസിക്കുന്നത.

(എന്നു അത്ഭുതപ്പെട്ടു നോക്കിക്കൊണ്ടു നില്ക്കുന്നു).

മാരീചൻ—[ആത്മഗതം] ഇവൻ കരാളനല്ല പരമാർത്ഥ പിംഗളൻ തന്നെ കഷ്ടം! കഷ്ടം!

൫ മുന്നം കരാളനെക്രൂരൻ
കൊന്നുലക്ഷ്മണനെന്നു ഞാൻ ।
എന്നുള്ളിലാശങ്കയിലേ്ല
നിനോമത്തുതീച്ചയായ് ॥ (൫)

അല്ലെങ്കിൽ കരാളൻ പിംഗളവേഷം ധരിച്ചു വല്ലേടത്തും ചെന്നിട്ടുണ്ടായിരിക്കാം, ഇരിക്കട്ടെ ഇപ്പോൾ വ്യസനിപ്പാൻ സമയമല്ല, മായയാൽ രാമന്റെ കഥ കഴിക്കേണമല്ലോ [പ്രകാശം] സ്നേഹിത! കരയുന്ന ഈ സുന്ദരിയെ നോക്കു.

രാമൻ—ഞാൻ കാണുന്നുണ്ടു.

൬ വക്ത്രേന്ദുപീയൂഷകണങ്ങളോടും
നേത്രാബ്ജതോയങ്ങളിലുള്ള ।
ധാത്രീസുതാബാഷ്പകണങ്ങൾ
ഗാത്രത്തിൽ ചേർന്നുള്ളതുകണ്ടു കഷ്ടം ॥ (൬)

(മാരീചൻ ധ്യാനം നടിക്കുന്നു)

ഒരു സഖി—* ഞാനതിസുഖമല്ലലിനി
ക്കെന്നാളുപോൽജാനകിക്കുവന്നീടും !
എന്നുകരത്താൽതൊട്ടുമോ
നന്നായിട്ടിരുപേരുമെല്ലാശരഥി ॥ (൨൭)

രാമൻ— * ക്ഷിതിമകൾസഖിതന്റെ ചാരുവാമോ
ക്കിതുപുളകത്തെവളർത്തിടുന്നിതെന്മേൽ ।
പുതുമഴസലിലംകദംബവൃന്ദ
ത്തതിൽമുകുളത്തെവളർത്തിടുന്നപോലെ ॥ (൨൮)

പിംഗളൻ—(ആലോചിച്ച്) [ആത്മഗതം] ഇവൻ കാശ്യപനല്ല, എന്നാൽ ഞാനിതിനെ വിചാരിക്കുന്നു,

* പൊയ്യല്ലതാടകയെയാശുഹനിച്ചമല
മിത്ഥ്യാമൃഗക്കനതികായനിറഞ്ഞകാപ്പാൽ !
പൊയ്യായജാനകിയെയിങ്ങിനെകാട്ടിയെന്തോ
ചെയ്യുന്നതിന്നുനിയുന്നമഹാത്ഥമകൽ ॥ (൨൯)

അതുകൊണ്ടു തന്നെ യാണ ഇവൻ അസംബന്ധമായിട്ടെന്തൊ അല്പം പറഞ്ഞതിനെ ചോദിച്ചിട്ടും പറയാതിരിക്കുന്നത എന്നുമാത്രമല്ല ഭയത്താലിളകുന്ന നേത്രങ്ങൾ കൊണ്ടു നോക്കുകയും ചെയ്യുന്നു, അതിനാലിങ്ങിനെ പറയാം [പ്രകാശം] സ്നേഹിത! രാമഭദ്ര! ഇവൾ സീതയല്ല, ഇവർ അവളുടെ സഖികളുമല്ല, ഈ കാട്ടിൽ അവർ വരുന്നതിന്ന സംഗതിയുമില്ല, എന്നാലിത മായയാണെന്നിനിക്കുതോന്നുന്നു.

രാമൻ—[ആത്മഗതം] ഇവന്റെ വാക്ക പൂർവ്വാപരവിരുദ്ധമായിരിക്കുന്നുവെല്ലോ, ഇവൻ "സീതയാണിവൾ" എന്ന ഉറപ്പായി പറഞ്ഞ സീതാവൃത്താന്തം അറിവുള്ള കാശ്യപനെക്കൂട്ടി കൊണ്ടു വരുവാനല്ലേ പോയത, സഖീജനസഹിതയായിരിക്കുന്ന ഈ ജാനകി എങ്ങിനെ മായയായിട്ടു ഭവിക്കും? [പ്രകാശം] കാശ്യപ! പിംഗളന്റെ വാക്കിനെ കേട്ടില്ലേ ?

മാരീചൻ—(രാമനോട) [സ്വകാര്യമായിട്ട]

* സുന്ദരന്റെഭാര്യയെഹനിച്ചവനാണുവേഗം
കൊന്നീടുവാൻകപടപിംഗളനായിവന്നും ।
വന്നാനൃഷിച്ഛലമ കൊണ്ടു ഗമിപ്പതിന്നാ-
യുന്നുന്നമക്കനിവനെന്നുനിനച്ചിടുന്നേൻ ॥ (൩൦)

രാമൻ—അങ്ങ പറഞ്ഞത ശരിയാണ, പിംഗളനിവിടെ വന്നാൽ പിന്നെ ഇവന്ന ഗതിയെന്താണ?

മാരീചൻ—താടകയ്ക്കും സുബാഹുവിന്നും എന്തു ഗതി ഭവിച്ചുവൊ അതു തന്നെ.

രാമൻ—അതങ്ങിനെ തന്നെ.

പിംഗളൻ—[ആത്മഗതം] ഇവൻ കാശ്യപനാണെന്നു വിചാരിച്ചു സ്നേഹിതൻ ഇവന്റെ വാക്കുകളെ കേൾക്കുന്നു [പ്രകാശം] സ്നേഹിത! എന്നെ കൂടാതെ അങ്ങ് എങ്ങിനെ ഇവന്റെ വാക്കുകളെ കേൾക്കുന്നു.

രാമൻ—(പിരിയം ഉളുക്കിക്കൊണ്ടു) സ്വകാൎയ്യ വാക്കുകളെ രാക്ഷസനെയും അറിയിക്കുമാറുണ്ടോ?

പിംഗളൻ—(ഭയത്തോടും വ്യസനത്തോടും കൂടി) [ആത്മഗതം] ഇദ്ദേഹം എന്നെ അന്യനാണെന്നു മാത്രമല്ല രാക്ഷസനാണെന്നുകൂടി വിചാരിക്കുന്നു, കാശ്യപരൂപം ധരിച്ചു കുന്റത്തിലുപദേശിക്കുന്ന ഈ രാക്ഷസനാൽ ഞാൻ ഹതനായി കഷ്ടം! [പ്രകാശം] സ്നേഹിത! ഈയുള്ളവന്റെ പരമാൎത്ഥത്തെ പരിശോധിക്കണെ.

(എന്നു മുഖം വാടിക്കൊണ്ടു നില്ക്കുന്നു)

(മാരീചൻ ധ്യാനം നടിക്കുന്നു.)

സീതാ—ഭാഗ്യഹീനയായ ഇനിക്കു അതു ദുൎല്ലഭമാണെല്ലൊ.

രാമൻ—

* നല്ലോരുല്പലകാന്തിയോടുപടതല്ലീടുന്ന നിൻ കണ്ണിന-
ത്തെല്ലാൽകാമശരാൎത്തിപ്പൂണ്ടവലയുന്നൊന്നൊരു കടാക്ഷിക്കുകിൽ ।
അല്ലിത്താർമുകളത്തിനൊത്തമുലകാണോരാം വിളങ്ങുംനിന-
ക്കില്ലൊട്ടുംതടവിന്നുമൽകരതലസ്പൎശംലഭിച്ചീടുവാൻ ॥ (ന്യൂഹ)

മാരീചൻ—[ആത്മഗതം] ഇവന്നു ഇവളിലനുരാഗം ഉറപ്പായിരിക്കുന്നു. അതുകൊണ്ടു എളുപ്പത്തിലെന്റെ അഭീഷ്ടം സാധിക്കാം. [പ്രകാശം] സ്നേഹിത! സീതയുടെ ആഗ്രഹത്തെ അങ്ങു സാധിപ്പിക്കേണ്ടതാണ.

രാമൻ—സ്നേഹിത! കേൾക്കു.

*ഇക്കാട്ടിൽകണ്ടൊരാഭീ (ആശ്ചൎയ്യത്തോടുകൂടി)
രമയിതയതാംസീതയാസ്സുന്ദരവെന്നാ-
ലിക്കാർവേണിക്കുകാമജ്വരവുമധികം—(സന്തോഷാനുരാഗങ്ങളോടുകൂടി)
മെൻ മൂലമായുദിച്ചു ।
ഇക്കാലംതൽപ്രശാന്തിക്കൊരുവഴി (രോമാഞ്ചമെന്ന അഭിനയിച്ചു)
മമസംസ്പൎശമെന്നുംശ്രവിച്ചേൻ
തക്കംനന്നെങ്കിലുംമേഹൃദിഭയമിതിനിസ്ത്രീയെവേൾക്കുമ്പോൾകുലംന്യൂ.

(മാരീചൻ ധ്യാനം നടിക്കുന്നു.)

മറെറാരു സഖി—എങ്ങിനെ ദുൎല്ലഭമാകും? വിശ്വാമിത്രമഹൎഷിന്റെ വല്ലഭനായിരിക്കുന്ന അദ്ദേഹത്തിനെ വേഗം കൂട്ടിക്കൊണ്ടു വരുമല്ലൊ.

രാമൻ—ഈ സംഗതി പിംഗളൻ പറഞ്ഞു ഞാൻ കേട്ടിട്ടുണ്ടു.

പിംഗളൻ—മാലാവിലാസങ്ങളിന്റെ അന്യോന്യമുള്ള സംബന്ധം അത്ഭുതമായിരിക്കുന്നു—

മാരീചൻ—[illegible]! ഇവന്റെ വാക്കിനെ കേട്ടില്ലേ?

രാമൻ—കാശ്യപ! ഇവന്റെ വാക്കിനെ കേൾക്കേണ്ട.

കാശ്യപൻ—സത്യമായി സീതയുടെ സഖികൾ തന്നെ അന്യോന്യം സംസാരിക്കുന്നു.

പിംഗളൻ—എന്നാൽ എന്റെ ഹൃദയം ഒട്ടും വിശ്വസിക്കുന്നില്ല.

(മാരീചൻ ധ്യാനം നടിക്കുന്നു.)

ഒരു സഖി—തോഴി! ഇരിക്കട്ടെ. ഇവളെ രാവണനും ചോദിക്കുന്നു, അതിനാലാണു ഇവൾക്കു ഇത്ര മനോദ്വേഗം.

കാശ്യപൻ—ഇതൊരു പൊളിയാണു. എന്തുകൊണ്ടെന്നാൽ ഇതുവരെയും രാവണൻ ജനക മഹാരാജാവിനോടു സീതയെ ചോദിച്ചിട്ടില്ല.

രാമൻ—രാവണനും ചോദിക്കുന്നു എന്നതു നിന്ദ്യമായിരിക്കുന്നു

പിംഗളൻ—[ആത്മഗതം] ഇതു യോജിക്കുന്നില്ല എന്നാൽ ഇതിനെ സ്നേഹിതനോടു പറവാൻ ഇനിക്കു പ്രയാസമാണു എന്തുകൊണ്ടെന്നാൽ ഇദ്ദേഹത്തിനു കൂടി ഞാൻ രാക്ഷസനായിട്ടു ഭവിച്ചിരിക്കുന്നു. [പ്രകാശം] ഈയുള്ളവന്റെ പരമാൎത്ഥത്തെ പരിശോധിക്കേണം.

രാമൻ—(കേൾക്കാത്ത വിധം നടിച്ചു) രാവണനും ചോദിക്കുന്നു എന്നതു നിന്ദ്യമായിരിക്കുന്നു (എന്നു പിന്നെയും പറയുന്നു).

മാരീചൻ—അതുകൊണ്ടു ദോഷമെന്താണു? സ്വതന്ത്രനായിട്ടുള്ളവനും ഒരു ദിക്കിൽ തടസ്ഥമുണ്ടായെക്കാം.

സീതാ—(കണ്ണീരോടുകൂടി) എന്നെ രാവണനും ചോദിക്കുന്നുണ്ടോ, എന്നാൽ അച്ഛൻ എന്നെ കൊടുക്കുമെങ്കിൽ ഞാൻ വിഷം കുടിക്കും അല്ലെങ്കിൽ അഗ്നി പ്രവേശം ചെയ്യും.

രാമൻ (ആനന്ദത്തോടും നിരാശയത്തോടും കൂടി)

* ഉചിതതരുണീമണിയിവളാ
ളതിയായന്യങ്കലില്ലതെല്ലുമഹോ!
അതിനാലോൎക്കിലിവ
ളിതുമതിമുഖിയെന്റെമാനസംപ്രേമ്ണാ॥

(എന്നു നോക്കിക്കൊണ്ടു നില്ക്കുന്നു.)

കാശ്യപൻ—(കരാളനെകണ്ടിട്ട സന്തോഷത്തോടുകൂടി) ഇതാ പിംഗളൻ എന്റെ സമീപത്തു വരുന്നു. എടൊ! പറയു! നായാട്ടിന്നു ചെന്ന രാമഭദ്രനെ കണ്ടുകിട്ടിയൊ?

(കരാളൻ പ്രവേശിച്ചു) കണ്ടുകിട്ടുക മാത്രമല്ല ഞാനുപദേശിച്ചു തന്നവഴിക്കു അവനെ മറെറാരു കാട്ടിൽനിന്നു ഈ കാട്ടിൽ കൊണ്ടുവരികയും ചെയ്തു. എന്നാൽ അല്പനേരം ഞങ്ങളെ കാണാഴ്കയാൽ വിശ്വാമിത്രൻ ലക്ഷ്മണനെക്കൊണ്ടു ഞങ്ങളെ കൊല്ലിച്ചിരിക്കും എന്നാശങ്കിച്ചു എന്റെമനസ്സു എങ്ങിനെയായിത്തീർന്നു എന്നു ഞാനറിയുന്നില്ല.

കാശ്യപൻ—(ആലോചിച്ചു) [ആത്മഗതം] പിംഗളവേഷം ധരിച്ചിരിക്കുന്ന ഇവനാരാണ്? ലക്ഷ്മണന്റെ ശത്രുക്കളിലൊരുവനായ ഇവൻ എന്നെയും തന്റെ പക്ഷക്കാരിൽ ഒരുവനാണെന്നു ധരിച്ചിരിക്കുന്നു, എന്റെ വേഷത്തെ ധരിച്ചിരിക്കുന്നതാരായിരിക്കാം? ഇരിക്കട്ടെ മനസ്സിലാക്കാം [പ്രകാശം] രാമഭദ്രനിപ്പോൾ എവിടെയിരിക്കുന്നു.

കരാളൻ—[ആത്മഗതം] ഇദ്ദേഹം രാമന്റെമേൽ മനസ്സുവെച്ചിരിക്കുന്നതു കൊണ്ടാണ എന്നെ ആശ്വസിപ്പിക്കാത്തതു. [പ്രകാശം] സീതയെനോക്കിക്കൊണ്ടു ഈ മാവിൻചുവട്ടിലിരിക്കുന്നു.

കാശ്യപൻ—ഇവൾ തന്നെയാണ സീതാ എന്നു നീ അറിയുന്നുണ്ടൊ?

കരാളൻ—(ചിരിച്ചു) അങ്ങിനെ ഞാൻ പറയുന്നു എങ്കിലും അങ്ങയുടെ മായയാണെന്നു ഞാൻ അറിയുന്നുണ്ടു.

* ചെറുംവിദ്യുജ്ജിഹ്വൻ
മാറും മയ നിന്ദ്രജിത്തുശംബരനും ।
പററില്ലമ്മൊത്താടക
പൊററമ്മയോന്നോട്ടമായകൊണ്ടൊരുത്തൻ ॥ (൫൯)

കാശ്യപൻ—(ഉദ്വേഗത്തോടുകൂടി) [ആത്മഗതം] ഇവൻ മാരീചന്റെ അനുചരനായ ഒരു രാക്ഷസനായിരിക്കണം. മാരീചനും എന്റെ വേഷം ധരിച്ചു ഒരു ദിക്കിലിരുന്നു മായയെ പ്രയോഗിക്കുന്നു എന്നിപ്പോൾ മനസ്സിലായി.

* കലചെച്ചുമഹോരാമി-
പ്പല്ലൂക്കെണ്ണുചെയ്യുന്നാൻ ।
പുലിമുന്നിലകപ്പെട്ട
കലജീവിപ്പതെങ്ങിനെ? ॥ (൬൦)

(എന്നു മനസ്സുകൊണ്ടാലോചിച്ചു മൂർഛിക്കുന്നു)

കരാളൻ—ആശ്വസിക്ക, ആശ്വസിക്ക, മാതാവായ താടകയെ കുറിച്ചു വ്യസനിച്ചത മതി മതി, ക്ഷത്രിയക്കുട്ടിയുടെ പരാക്രമത്തെ വിചാരിച്ചതും മതി മതി (എന്ന ആശ്വസിപ്പിക്കുന്നു).

കാശ്യപൻ—(ആശ്വസിച്ചു എഴുനീററു തൊഴുതുകൊണ്ടു)

* മാരീചനല്ലതാൻസ്വാമിൻ
ഘോരാക്ഷസ്സ്നമാസ്മൃതെ ।
തെല്ലെന്നിൽകൃപചെയ്യേണം
നല്ലകീർത്തിലഭിക്കുനീ ॥ (൩൬)

കരാളൻ—ഇവൻ ബ്രാഹ്മണക്കുട്ടി തന്നെ യാണൊ, കഥയില്ലാത്ത ഞാൻ ഇവൻ മാരീചനാണെന്നു വിചാരിച്ചു അപ്രകാരം പറഞ്ഞു പോയി (വ്യസനത്തോടു കൂടി)

* മുന്നംമാരീചനെക്രൂരൻ
കൊന്നുലക്ഷ്മണനെന്നവൻതാൻ ।
എന്നുള്ളിലാശ്ശങ്കിച്ചു-
നിന്നേമത്തുതീർച്ചയായ് ॥ (൩൭)

അയ്യോ: അനേകമായപ്രയോഗങ്ങളിൽ ശീലമുള്ള മാരീച! (എന്ന പകുതി പറഞ്ഞു) ഞാനിങ്ങിനെ കരഞ്ഞിട്ടു പ്രയോജനമെന്താണ, (കോപത്തോടും ഗർവ്വത്തോടും കൂടി) എട: എട: സുമിത്രാഗർഭത്തെ വഷളാക്കിയ ക്ഷത്രിയക്കുട്ടി! (എന്ന പറഞ്ഞു ആലോചിച്ചു) കഷ്ടം! എന്റെ ഈ കോപം അവനോടെങ്ങിനെ പറവും,

* രാമൻപോലതിബലവാൻ
സൌമിത്രിയുമങ്ങശത്രുനിക്ഷിപ്പാൻ ।
ആമാരീചവധത്തിനു
നാമിവനെപ്പകരമിന്നുകൊന്നീടാം ॥ (൩൮)

(എന്ന കാശ്യപന്റെ കഴുത്തു പൊട്ടിക്കുവാൻ തുടങ്ങുന്നു)

(കാശ്യപൻ വേർപെടുത്തിട്ടു രാമനിരിക്കുന്ന മാവിൻചുവട്ടിലേക്കോടുന്നു).

(കരാളൻ കാശ്യപന്റെ പിറകെ ഓടുന്നു)

കാശ്യപൻ— * എന്നെക്കൊൽവാൻബലമോടു
വന്നായമാരീചസേവകനരക്കൻ ।
പിന്നിലടുക്കുന്നിതുപാ-
രെത്തന്നെപ്പാലിക്കരാമ!പാലിക്ക ॥ (൩൯)

രാമൻ—കാശ്യപൻ കരയുന്നപോലെ തോന്നുന്നു. സ്നേഹിത! ഭയപ്പെടേണ്ട ഭയപ്പെടേണ്ട (എന്ന അടുത്തു ചെല്ലുന്നു)

മാരീചൻ—സ്നേഹിത! കാശ്യപനായ ഞാനറികത്തില്ലെ? നോക്കു, ആര കരയുന്നതായിട്ടാണ അങ്ങ വിചാരിക്കുന്നത?

(കരാളൻ കാശ്യപനെ കടന്നോടി 'എന്നെക്കാക്കൊൽവാൻ' എന്ന ശ്ലോകത്തെ പറഞ്ഞുകൊണ്ട രാമനെ ആലിംഗനം ചെയ്യുന്നു)

രാമൻ—(മാരീചനോട) സ്നേഹിത! പിംഗളനിതാ വന്നു.

മാരീചൻ—(സന്തോഷത്തോടുകൂടി) [ആത്മഗതം] ഇവൻ തന്നെ കരാളൻ ഇവന്റെ പിന്നാലെ കാശ്യപൻ വരുന്നു. [പ്രകാശം] സ്നേഹിത! എന്റെ വേഷം ധരിച്ചിരിക്കുന്ന മാരീചനെ നോക്കു.

കാശ്യപൻ—സ്നേഹിത! രാമഭദ്ര! എന്റെ വേഷം ധരിച്ചു, അങ്ങയുടെ സമീപത്തിൽ നില്ക്കുന്ന മാരീചനാണ മായകൊണ്ട സീതയെ കാണിച്ചു അങ്ങെ ഭ്രമിപ്പിക്കുന്നത.

കരാളൻ—(സന്തോഷത്തോടുകൂടി) [ആത്മഗതം] ഭാഗ്യത്താൽ മാരീചൻ കാശ്യപവേഷം ധരിച്ചുകൊണ്ടിവിടെ ജീവിച്ചിരിക്കുന്നു. [പ്രകാശം] എന്റെ വേഷം ധരിച്ചു മുഖം വാടി നില്ക്കുന്ന ഇവനാരാണ?

മാരീചൻ—ഇവൻ രാക്ഷസനാണെന്നു മുമ്പെതന്നെ സ്നേഹിതനും തീർച്ചപ്പെടുത്തിയിരിക്കുന്നു.

പിംഗളൻ—(കാശ്യപന്റെ സമീപത്തിൽ ചെന്നു) സഖേ! കാശ്യപ! അങ്ങയുടെ വേഷം ധരിച്ചിരിക്കുന്ന ഈ മാരീചൻ സ്വകാര്യമായിട്ട എന്നെ കരാള! എന്നു വിളിച്ചു. അതുകൊണ്ട എന്റെ വേഷം ധരിച്ചു, രാമനെ ആലിംഗനം ചെയ്തിരിക്കുന്നു, ഇവൻ കരാളൻ തന്നെ.

രാമൻ—എന്തുകൊണ്ടാണ ഇവൻ കാശ്യപനെ മാരീചനെന്നും, സഖികളോടുകൂടിയ സീതയെ മായയെന്നും, ഈ പിംഗളനെ കരാളനെന്നും പറയുന്നത? ആശ്ചര്യമാശ്ചര്യം!!

* രണ്ടുപേർകാശ്യപന്മാരു
രണ്ടുപിംഗളരുമുഗ്രവം ।
രണ്ടാളെന്നിശ്ചയിവരിൽ
രണ്ടാളിഹനിശാചരർ ॥ (൧൦)

കരാളനും, മാരീചനും,—(പിംഗളനെയും, കാശ്യപനെയും, കുറിച്ചു)

* ഇവർനിശിചരരാണിവരെ-
ജ്ജവമൊടുകൊൽവാൻസഖേ! ശ്രമിച്ചാലും ।

(രാമൻ കോപത്തോടുകൂടി വില്ലിൽ ശരം തൊടുക്കുന്നു)

കാശ്യപൻ— * ആവതുമോർക്കണൊന്നും
ചെയ്വതിനിന്നുതാടകേയമായസഖേ! ॥ (൧൧)

രാമൻ—[ആത്മഗതം] ഇതെങ്ങിനെ?

* എണ്ണുന്നേനിവർവാക്കിനാൽപ്രിയസഖന്മാരെന്നതൊന്നല്പമാം
വണ്ണംമാമകമാനസത്തിലിവരെക്കാണുമ്പോളുണ്ടീർഷ്യയും ।
തിന്നുംരാക്ഷസരെന്നതാണിവരിലമ്പെയ്യാൻതുടങ്ങുന്നതോ
കണ്ണാറേമെയ്യെയേട്ടെക്കൂടിയവരിൽച്ചെല്ലുന്നതേസാമ്പ്രതം ॥ (ശാ.)

(എന്നു ആലോചിച്ചു നില്ക്കുന്നു)

മാരീചൻ—[ആത്മഗതം] ഇവനിവരിൽ ബാണത്തെ അയപ്പാൻ മടിക്കുന്നുവോ ഇരിക്കട്ടെ (എന്നു ധ്യാനം നടിക്കുന്നു) (ഒരു സഖി സംഭ്രമത്തോടുകൂടി പെട്ടന്നവെ തിര നീക്കി പ്രവേശിച്ചു) നാമെല്ലാവരും നശിച്ചുപോയല്ലൊ. നശിച്ചുപോയല്ലൊ.

എല്ലാസ്ത്രീകളും—(സംഭ്രമിച്ചുകൊണ്ടു) തോഴി! പറയു, പറയു, നമുക്കെന്താണു അത്യാപത്തു വന്നതു?

സീതാ—(ഉദ്വേഗത്തോടു കൂടി മെത്തയിൽനിന്നു അല്പം എഴുനീററു) പറയു, പറയു, എന്റെ ഹൃദയം ഉന്മൂലനം ചെയ്യപ്പെട്ടതുപോലെയിരിക്കുന്നു.

വന്ന സഖി—അയ്യോ! നാമെല്ലാവരും നശിച്ചു പോയല്ലൊ ആ അപ്രിയത്തെ ഞാനെങ്ങിനെ പറയേണ്ടു?

എല്ലാസ്ത്രീകളും—എന്താണു അപ്രിയം? പറയു, പറയു, അതു കേട്ടിട്ടു ഇപ്പോൾ വേണ്ടുന്ന പ്രതിവിധി ചെയ്യാം.

വന്ന സഖി—മറെറന്തു പറവാനുള്ളു?

(എന്നു കണ്ണീരൊലിപ്പിച്ചുകൊണ്ടു)

*തന്നീടേണംതവമകളെയിങ്ങെന്നുരാത്രിഞ്ചരേന്ദ്രൻ
വന്നർത്ഥിച്ചാൻജനകനരുടനേനൽകയില്ലെന്നുചൊന്നാൻ ।

എല്ലാസ്ത്രീകളും—(ഉദ്വേഗത്തോടു കൂടി) താതജനകങ്കൽ രാവണൻ എന്തു അപ്രിയം ചെയ്തു?

വന്ന സഖി—(ഉദ്വേഗത്തോടും ഗദ്ഗദത്തോടുംകൂടി)

*അന്നേരംഘോരംജനകനൃപനെക്കൊന്നുകോപാൽദശാസ്യൻ
വന്നീടുന്നുണ്ടിവിടെബ്ബലമായ്തോഴിയെക്കൊണ്ടുപോവാൻ ॥ (മ.)

സീതാ—എന്തു ചെയ്യേണ്ടു (സംഭ്രമിച്ചു എഴുനീറേറാടുന്നു)

സഖികൾ—അത്യാപത്തു, അത്യാപത്തു, എന്തു ചെയ്യേണ്ടു എന്തു ചെയ്യേണ്ടു? (എന്നു സീതയുടെ പിറകെ ഓടുന്നു)

രാമൻ—(സംഭ്രമിച്ചു അടുത്തു ചെന്നു) ജാനകി! രാവണൻ പിടിച്ചു കൊണ്ടുപോകുമെന്നു ഭയപ്പെടേണ്ട!

* കൊന്നീടാനീരാക്ഷസന്മാരെവേഗാ-
ലിന്നോരസ്ത്രംകൊണ്ടുകവെച്ചുപോന്നോൻ ।

കരാളൻ—(ഭയപ്പെട്ടു, മാരീചനോട) [സ്വകാൎയ്യമായിട്ടു] ഈ ക്ഷത്രിയക്കുട്ടി എന്തു ചെയ്യാൻ ഭാവിക്കുന്നു? നോമിപ്പോളെന്താണ ചെയ്യേണ്ടത?

മാരീചൻ—(കരാളനോട) [സ്വകാൎയ്യമായിട്ടു] ഇവൻ പറയുന്നത ബ്രാഹ്മണക്കുട്ടികളെ ഉദ്ദേശിച്ചാണ.

രാമൻ— * കൊന്നീടാമീയമ്പിനാൽമൈഥിലേന്ദ്രൻ
തന്നോടെന്നോടാരരാധീശനെത്താൻ॥ (൨൪)

കാശ്യപൻ—ജനക മഹാരാജാവിങ്കൽ അപ്രിയം ചെയ്യു എന്ന വിചാരിപ്പാൻ സംഗതി എന്താണ, എന്തുകൊണ്ടെന്നാൽ—

* ജനകൻപ്രിയസഖനെന്നോ-
ൎത്തനവരതം രാവണൻമടിക്കുന്നു ।
തനുജയെയാചിപ്പാനായ്
പുനരെങ്ങിനെയിവിധംപ്രവൃത്തിക്കും॥ (൨൫)

കരാളൻ—(മാരീചനോട) [സ്വകാൎയ്യമായിട്ടു] പല പ്രകാരത്തിലും വിപരീതം പറയുന്ന ഈ ബ്രാഹ്മണക്കുട്ടിയെ കൊല്ലേണ്ടതാണ.

മാരീചൻ—[സ്വകാൎയ്യമായിട്ടു] അതിരിക്കട്ടെ നോക്കു.

*ദംഭോളിക്കൊത്തഹസ്താഗ്രതിയതസഹിതാതോട്ടമൈരാവതത്തിൻ
പിമ്പിൽത്തൂങ്ങുന്നവാലിൽകരുതകമൊടുപിടിച്ചങ്ങിഴച്ചംസ്വരാണാം ।
ഡംഭംതീൎത്താശരേന്ദ്രൻവധമപിലഘുവെന്നുള്ളിലോൎക്കുന്നരാമൻ
ഡിംഭൻജേതവ്യനാരാൽയുധി ഭൃഗുതനയനിതിന്നാലാകവേനാംനശിച്ചു ൨൬

പിംഗളൻ—സംശയമെന്താണ?

(കരാളനും മാരീചനും പിംഗളകാശ്യപന്മാരുടെ വചനത്താൽ ഭയപ്പെട്ടു അന്യോന്യം മുഖം നോക്കുന്നു.)

മാരീചൻ—[പ്രകാശം] *ഇവർനിശിചരരാണിവരെ-
ജ്ജവമൊടുകൊൽവാൻസഖേ!ശ്രമിച്ചാലും ।

(എന്ന ധ്യാനം നടിക്കുന്നു)

കാശ്യപൻ— * ആപത്തുമോക്ഷണമേതും
ചെയ്വതിനിത്തുതാടകേയമായസഖേ! ॥൨൭

സീതാ—ഈ വലിയ കല്ലിന്മേൽ കേറി വൃക്ഷങ്ങളാൽ തമ്മിൽ മുട്ടീട്ടുണ്ടായ ഈ കാട്ടുതിട്ടിൽ ഞാൻ ചാടീട്ടു അപ്പുറത്തൊ മര

ണത്താൽ സംഭവിച്ചിട്ടുള്ള മഹാ ദുഃഖത്തെയും ആ മഹാ പുരുഷനിലുള്ള അതിരാഗത്താൽ ഇനിക്കുണ്ടായിരിക്കുന്ന മന്മഥതാപത്തെയും ശമിപ്പിക്കണമെ. (എന്നു പോയി)

പിംഗളനും കാശ്യപനും—[ആത്മഗതം] ഇത മാരീചന്റെ മായാപ്രയോഗംകൊണ്ടു സംഭവിച്ചതാണൊ. [പ്രകാശം]

* ആപത്തുമോക്ഷണമേതും
ചെയ്വതിന്നില്ലതാടകേയമായസഖേ! । (൫൭॥)

രാമൻ—ഇനി ഇവിടെ ആലോചിപ്പാനെന്തുള്ളു?

* സുന്ദരിജാനകിദഹനൻ
തന്നിൽചാടാനുറച്ചതിസ്നേഹാൽ ।
എന്നൊന്നിനമപ്പുതവാക്യം
ചൊന്നതുമന്മനമുളപ്പിക്കുന്നു॥ (൫൮)

കമലൻ—സ്നേഹിത! മായാപ്രയോഗമാണെന്നിവൻ പറഞ്ഞതാകട്ടെ.

* ഇവർനിശിചരന്മാരെന്നിവരെ-
ജ്ജവമൊടുകൊൽവാൻസഖേ!ശ്രമിച്ചാലും॥ (൫൯)

സഖികൾ—തോഴി! ജാനകി! താതജനകൻ നിമിത്തമുണ്ടായ ദുഃഖം നമുക്കെല്ലാവർക്കും ഒരുപോലെ തന്നെ. നീ എന്തുകൊണ്ടു മുമ്പെ ചാടി ചെല്ലുന്നു? നിന്നെ ആശ്രയിച്ചിരിക്കുന്ന ഞങ്ങളെ നീയല്ലെ രക്ഷിക്കേണ്ടത്? അല്ലെങ്കിൽ നിന്നെ പിരിഞ്ഞ ദുഃഖവും ഞങ്ങൾക്ക ദുസ്സഹമായിട്ട തീരും, അയ്യോ: കഷ്ടം! അയ്യോ: കഷ്ടം! അഗ്നിയിൽ ചാടിപ്പോയല്ലൊ ജാനകി. അയ്യോ: സഖീജനവത്സലേ! അയ്യോ: ജനക വംശമംഗളദീപികേ! (എന്നു പകുതി പറഞ്ഞ) നോം ഇങ്ങിനെ കരഞ്ഞിട്ടെന്താണ. ഇതുകൊണ്ട നമ്മുടെ ദുഃഖം ശമിക്കയില്ലല്ലൊ, അതിനാൽ നമ്മളും പ്രിയസഖി ചാടിയ അഗ്നിയിൽ തന്നെ ചാടുക. (എന്നു പോയി)

രാമൻ—(ശരത്തെ പിൻവലിച്ച) അഹോ കഷ്ടം!

* കഷ്ടം!പൊട്ടിമഹാഗ്രഹദ്രുമമഹോപുഷ്പിക്കലങ്കാരവും
നഷ്ടംവന്നുനശിച്ചുസർവ്വഭരിയാംകാമൻ്റെമദംസർവ്വവും ।
സ്രഷ്ടാവിന്നുടെകീർത്തിതിന്നജനനാൽനേത്രോത്സവംസർവ്വവും
ദുഷ്ടംജാനകിതാതശോകമതിനാലഗ്നൗപ്രവേശിക്കയാൽ॥ (൬൦)

മാരീചൻ—[ആത്മഗതം] ഇവന്റെ വ്യസനാഗ്നിയെ ഞാൻ വർദ്ധിപ്പിക്കാം. [പ്രകാശം] ഇവളഗ്നിയിൽ ചാടിപ്പോയൊ. അയ്യോ! ദേവയജനസംഭവേ! അയ്യോ! ജനകവംശനന്ദിനി! അ

യ്യോ! ത്രിഭുവനൈക സൌന്ദൎയ്യശാലിനി! അയ്യോ! രാമനൈക ജീവിതേ! അയ്യോ! ജാനകി! നിനക്കുകൂടി ഇപ്രകാരം ഭവിച്ചു എന്നുള്ള ദൈവദുൎവിലാസത്തെ ഞാനെന്തു പറയട്ടെ.

(എന്ന മൂൎച്ഛയെ നടിക്കുന്നു)

കരാളൻ—(മാരീചനെക്കുറിച്ചു)കാശ്യപ! ആശ്വസിക്കു, ആശ്വസിക്കു.

രാമൻ—കാശ്യപൻതന്നെ ഒന്നാമതായി മോഹിച്ചുവോ.

(ശോകാവേശത്തോടുകൂടി)

• ചൊല്ലാന്നാഴിയിൽവീഴ്കയോവിഷമാഹാരം ഭക്ഷിക്കയോദേഹമി-
ന്നെല്ലാംകത്തിമുറിക്കയോമലയിൽനിന്നുക്കോട്ടുഞാൻവീഴ്കയോ,

കരാളൻ—[ആത്മഗതം] എട: എട: ക്ഷത്രിയക്കുട്ടി! താടകയോടോ സുബാഹുവിനോടോ ചോദിക്കു. [പ്രകാശം] (മാരീചനോടു) കാശ്യപ! നമുക്കിനി ഗതി എന്താണു?

മാരീചൻ—(ആശ്വസിച്ചു) സ്നേഹിതനെന്തു ചെയ്യുന്നുവൊ അതുതന്നെ.

രാമൻ—

• മല്ലാക്ഷീമണിസീതയോടുമൊരുമിച്ചഗ്നൗപ്രവേശിക്കയോ-

മാരീചൻ—[ആത്മഗതം] അതിനെ ചെയ്യു. അതിനായിട്ടാണ എന്റെ ഈ പണിയെല്ലാം. [പ്രകാശം] സ്നേഹിത! സീതയ്ക്കുള്ള പ്രേമാധിക്യത്തിന്ന ഇതുകൂടി മതിയാകയില്ല.

രാമൻ—

• അല്ലാതെങ്ങിനെതീരുമെന്നുടെമനോദുഃഖംമഹാദുസ്സഹം (വൃ.)

പിംഗളനും കാശ്യപനും—[സ്വകാൎയ്യമായിട്ടു] കഷ്ടം! കഷ്ടം! ഈ രാക്ഷസന്മാരുടെ മായാപ്രയോഗം അത്ഭുതപ്പെടത്തക്കതുതന്നെ എന്തുകൊണ്ടെന്നാൽ നമ്മെക്കൂടി സ്നേഹിതനു വിശ്വാസമില്ലാതായല്ലൊ. (എന്ന വിഷാദത്തെ നടിക്കുന്നു)

രാമൻ—(വ്യസനത്തോടും ആശ്ചൎയ്യത്തോടും കൂടി)

• മെയ്യേറെക്കൃശമായുമിന്ദുകലപോൽശോഭിച്ചുമിന്നാളിമാർ
ചെയ്യുന്നോരുപചാരമാൎന്നതളിരാം തല്പത്തിൽവാണോരിവളെ।
അയ്യോ! ഏതൊരുതന്വംഗിയെൻമിഴിയിണയ്ക്കാനന്ദമുണ്ടാക്കിയോ
ചൊല്ലുള്ളീവിധമായിയിത്തരുണിയെന്നോതൽസുവേദസ്സഹം॥ വൃ.

അതിനാൽ ഞാൻ അസിപോലെ നീലവൎണ്ണമുള്ള ഈ കല്ലിന്മേൽ കേറി എന്റെ അഭിപ്രായംപോലെ പ്രവൃത്തിക്കുന്നുണ്ടു.

(എന്ന കല്ലിന്മേൽ കാൽ വെക്കുന്നു)

പിംഗളനും, കാശ്യപനും,—[സ്വകാൎയ്യമായിട്ടു] അഹോ രാക്ഷ

സൻ നൊമ്മെ വഞ്ചിച്ചു. നോമിപ്പോളെന്തു ചെയ്യേണ്ടു. ഇതിന്നു താതവിശ്വാമിത്രനോടു പറവാൻ ആരാണുള്ളത? എന്നാൽ അദ്ദേഹം പ്രതിക്രിയ ചെയ്വാൻ ശക്തനാകും.

(എന്നു നോക്കിക്കൊണ്ടു നില്ക്കുന്നു)

മാരീചൻ—[ആത്മഗതം] എന്റെ മനോരഥം സാധിച്ചപോലെയായി (എന്നു സന്തോഷപാരവശ്യം നടിച്ചു) [പ്രകാശം]

* ചലമിഴിസീതയൊടൊപ്പം
ജ്വലനേ ചാടാനൊരുങ്ങീതാടകയേ!
കലചെയ്തപാപിരാമൻ
ശിലയിൽകേറികരാള! കാണ്കെവൻ॥ (വൃന്ദ.)

(കരാളൻ പിമിയമിളക്കി ഹുങ്കാരം ചെയ്തു അത്ഭുതത്തെ എന്നു ശിരഃകമ്പത്താൽ സംജ്ഞ കാണിക്കുന്നു)

(പിംഗളൻ കാശ്യപന്റെ കയ്യിൽ തല്ലി ചിരിക്കുന്നു)

കാശ്യപൻ—സ്വാഗതം രാമഭദ്ര! അങ്ങു കേട്ടില്ലേ? അങ്ങയുടെ കാശ്യപന്റെ വാക്കിനെ.

രാമൻ—(സംശയിച്ചു) ഇവനെങ്ങിനെ പറഞ്ഞു?

(എന്നു തിരിഞ്ഞു വരുന്നു)

മാരീചൻ—[കരാളനോടു സ്വകാര്യമായിട്ടു] സന്തോഷം കൊണ്ടു പരവശനായ എന്റെ ചിത്തമുഖത്തിൽ നിന്നു ഇങ്ങിനെ പുറപ്പെട്ടുപോയി. കരാള! ഇനി നോം എന്താണു ചെയ്യേണ്ടതു?

കരാളൻ—വേറെ എന്താണു ചെയ്വാനുള്ളതു? മണ്ടിയോട്ടമായിട്ടോടുകതന്നെ.

(അണിയറയിൽ)

ജയിപ്പൂതാക വത്സ! രാമചന്ദ്ര! ജയിപ്പൂതാക.

(എല്ലാവരും ആശ്ചര്യത്തോടുകൂടി നോക്കുന്നു.)

കരാളനും, മാരീചനും,—[സ്വകാര്യമായിട്ടു]

* ചൊല്ലാർന്നഗ്നിയിൽസീതതന്റെപിറകേചാടീടുവാൻരാഘവൻ
കല്ലിന്മേൽപദമൊന്നുവെച്ചളവിലക്കല്ലങ്ങുസാരംഗിയിൽ।
അല്ലൊരംകുംചമോടുമന്നുതകുചത്തോടുംമരത്തോലുടു-
ത്തുല്ലാസാലൊരുതാപസതരുണിയായിട്ടിന്നിടിനാളുള്ളതും॥(വൃ‍)

ഇതെങ്ങിനെ? (എന്നു ആലോചിക്കുന്നു)

രാമൻ—ആരാണിതു, മാതാവായ കൌസല്യപോലെ എന്നെ വിളിക്കുന്നു.

(അനന്തരം മുനിപത്നി പ്രവേശിക്കുന്നു.)

മുനിപത്നി—

* കോപംകൈക്കൊണ്ടെൻകണവനൊരുനാളെന്നെശാപേനകല്ലിൻ
രൂപംപൂണ്ടിട്ടുമുതൽമഹിതലിനിയാസ്വാഴ്കെന്നെൻ്റെ ।
പാപംതീർന്നുതവപാദരജസ്സേൽക്കയാലിന്നുമുൻപോൽ
രൂപംപൂണ്ടേൻരഘുകുലശിരോരത്നമേ!ഞാനഹല്യാ ॥ (൪൩)

രാമൻ—[ആത്മഗതം] വിശിഷ്ടനായ വിശ്വാമിത്ര മഹർഷിയുടെ മുഖത്തിൽനിന്ന ഈ കഥയെ ഞാൻ പലപ്പോഴും കേട്ടിട്ടുണ്ടു, [പ്രകാശം] ഭഗവതി! ദശരഥപുത്രനായ ഈ രാമൻ നമസ്കരിക്കുന്നു.

അഹല്യാ—ഉണ്ണി! ദീർഘായുസ്സായ്ഭവിക്ക!

പിംഗളനും, കാശ്യപനും,—(അടുത്തു ചെന്നു) മാതാവെ! ശതാനന്ദ ജനനിയായി അതി വിശിഷ്ടയായ ഭവതിയെ ഞങ്ങൾ നമസ്കരിക്കുന്നു.

അഹല്യാ—ബാലകന്മാരെ! നിങ്ങൾക്ക അഭീഷ്ടം സിദ്ധിക്കട്ടെ

രാമൻ—മാതാവെ! ഇവർ ആരാണ?

അഹല്യാ—പിംഗളനും, കാശ്യപനും, തന്നെ. എന്നാൽ—

* ഇവൻശിഷ്യകരാളനാണിവനമാതിമാരീചനാ-
ണിവന്നുമിവർമായയാലിവിടെവന്നമോഹിച്ചുനീ ।
(എന്ന കൈകൊണ്ടു കാണിച്ചു കൊടുക്കുന്നു)

(കരാളനും, മാരീചനും, ഭയപ്പെട്ടു മൃഗരൂപം പൂണ്ടോടുവാൻ തുടങ്ങുന്നു.)

അഹല്യാ—ഉണ്ണി! രഘുനന്ദന!

* ജവേനഹരിണങ്ങളായിവർകുതിച്ചുമണ്ടുന്നിതാ
ഭവാൻനിശിതബാണമെയ്തിവരെസംഹരിച്ചീടുക ॥ (൪൫)

രാമൻ—(കോപത്തോടുകൂടി) എട! എട! ദുഷ്ടന്മാരായ രാക്ഷസാധമന്മാരെ! എവിടെക്കോടുന്നു: നില്ലുവിൻ. (എന്ന പോയി)

പിംഗളനും, കാശ്യപനും,—നിഷ്കളങ്കമായ ജ്ഞാനത്താൽ പ്രപഞ്ച സ്വരൂപത്തെ അറിഞ്ഞും, സനാതനവ്രതയായ ഗൌതമ മഹർഷിയുടെ ധർമ്മപത്നിയായും, ഇരിക്കുന്നോ ഹ! മാതാവേ!

* നീയുംദൈവവശാൽസ്വരൂപമധുനാപ്രാപിച്ചുദൈവേച്ഛയാൽ
പോയിനിൻവചനേനരാത്രിചരരെക്കൊന്നീടുവാൻരാമനും ।
പോയിട്ടെല്ലാരുജീവനംവിധിവശാൽഞങ്ങൾക്കുവന്നുക്ഷണാൽ
ശ്രേയസ്സുംജനനകുലനായവിധിനൽകീടുന്നുലോകർക്കഹോ ॥ (൪൬)

അഹല്യാ—വത്സന്മാർ പറഞ്ഞത ശരിയാണ, ബാലകന്മാരെ! നിങ്ങൾ കുറെ മുമ്പിൽ ചെന്നു നോക്കുവിൻ.

# ജാനകീപരിണയം.

## മലയാളനാടകം.

### നാലാമങ്കം.

(അനന്തരം ഗന്ധൎവ്വൻ പ്രവേശിക്കുന്നു)

ഗന്ധൎവ്വൻ—ഇപ്പോൾ—

* സൈന്യത്തോടു സുബാഹുരാക്ഷസകരാളന്മാരെയും രാഘവൻ
സുന്ദസ്ത്രീയെയുമിങ്ങയച്ചിട്ടഹനിച്ചെന്നാനതകപ്രേരിതം।
സന്ദേശം ചെവികൊണ്ടനേരമിതുതാൻ രക്ഷോവിനാശക്കളി-
ക്കുള്ളോരാംവേഷമതിൻ പ്രവേശമിതി ചിന്തിക്കുന്നു ദേവേശ്വരൻ॥ (൧)

അതിനാലല്ലൊ, സന്തുഷ്ടനായും നിഖിലദേവന്മാരുടെ ശിരോരത്നകാന്തികളാലലങ്കരിക്കപ്പെട്ട പാദപത്മങ്ങളോടുകൂടിയും ഇരിക്കുന്ന ദേവേന്ദ്ര മഹാരാജാവു, എന്നോടു കല്പിച്ചതു. "എടോ ചിത്രാംഗദ! സ്വജനങ്ങളുടെ മരണം കേട്ടിട്ടു ഇപ്പോൾ രാവണൻ എന്തു പ്രവൃത്തിക്കുന്നു എന്നു, ലങ്കയിൽ ചെന്നു താൻ അന്വേഷിച്ചറിയണം" എന്നു (ആലോചിച്ചു)

* എത്രസ്നേഹമുദിക്കുന്നു
വൃത്രവൈരിക്കു രാമനിൽ।
അത്രയല്ലേറുമേറുള്ള
വക്രനിൽ ദ്രോഹബുദ്ധിയും॥ (൨)

അതിരിക്കട്ടെ. മായകൊണ്ടു രാക്ഷസവേഷം ധരിച്ചിട്ടുള്ള എനിക്കു, നാലുഭാഗത്തും രക്ഷിക്കപ്പെട്ടിട്ടുണ്ടെങ്കിലും ഈ രാക്ഷസരാജധാനിയിൽ പ്രയാസമെന്നിയേ പ്രവേശിക്കുവാൻ കഴിയും. (മുൻഭാഗത്തു നോക്കീട്ടു) ആരാണീരാക്ഷസി? എന്റെ നേരിട്ടു തന്നെ വരുന്നു. ഇവളുടെ—

* വട്ടത്തിൽക്കണ്ണുപൊങ്ങിത്തലമുടിയൊരു
ചാൺനീണ്ടുചെമ്പിച്ചുവക്രി-
ച്ചൂഷ്ട്രാസ്യംപോലെവക്ത്രംമുലബാഹുകൃശ
മൊന്നൊന്നുപാരംതടിച്ചും।
കഷ്ടംകയ്യോചെതമ്പാമ്പിനിണഗജപദം
പോലെകാൽതന്നിമിത്തം
ദുഷ്ടസ്ഥാനേഷുരൂക്ഷാമണികളിവളിൽ
വാഴുന്നാഹാകഷ്ടമോൎത്താൽ॥ (൩)

(അനന്തരം രാക്ഷസി പ്രവേശിക്കുന്നു)

രാക്ഷസി—(ചിത്രാംഗദനോട) ഒഹൊ! അങ്ങ ആരാണ? കരാളനൊ അല്ലെങ്കിൽ വേറെ ഒരുത്തനൊ?

ഗന്ധൎവ്വൻ—[ആത്മഗതം] സംസാരിപ്പാനിവൾതന്നെ വഴി കാണിച്ചു തന്നു. [പ്രകാശം] കരാളൻ തന്നെ.

രാക്ഷസി—(അത്ഭുതത്തോടുകൂടി) നീ കല്ലുപോലെ ഇരിക്കുന്നുവെല്ലൊ, എന്നാൽ നിന്റെ ഭാൎയ്യയായ ഗൃധ്രമുഖി കരഞ്ഞുകൊണ്ടിരിക്കുന്ന രാക്ഷസികളുടെ മദ്ധ്യത്തിലിരുന്ന "എന്റെ ഭൎത്താവ രാമബാണമേറ്റു മരിച്ചു" എന്ന മാറത്തടിച്ചു ഇപ്പോഴും കരഞ്ഞുകൊണ്ടിരിക്കുന്നു.

ഗന്ധൎവ്വൻ—[ആത്മഗതം] അവൾ കരാളന്റെ ഭാൎയ്യയാണ. അതിനാൽ ഇത ഉചിതം തന്നെ. [പ്രകാശം] അവളോടാരാണ ഈ സംഗതിയെ പറഞ്ഞത?

രാക്ഷസി—ആൎയ്യനായ മാരീചൻ രാവണ മഹാരാജാവിനെ കാണായ്കയാൽ പ്രഹസ്തൻ മുതലായ മന്ത്രികളോട തന്റെ മാതാവായ താടകയേയും, സുബാഹുവിനേയും, സ്നേഹിതനായ കരാളനേയും, രാമൻ ഏകനായിട്ട സംഹരിച്ചു എന്ന പറഞ്ഞു, മാതാവ മരിച്ചതിനാൽ വ്യസനിച്ചുകൊണ്ട തപസ്സ ചെയ്വാനായി ഗോകൎണ്ണ ക്ഷേത്രത്തിന്ന പോയി. അനന്തരം എല്ലാവരും ഈ വൎത്തമാനം അറിഞ്ഞു.

ഗന്ധൎവ്വൻ—രാവണ മഹാരാജാവ ഇവിടെ ഇല്ലയൊ?

രാക്ഷസി—ഇല്ല: ഇല്ല: അതുകൊണ്ടാണ "നീ വിദ്യുജ്ജിഹ്വന്റെ ഗൃഹത്തിൽ ചെന്ന ആൎയ്യപുത്രൻ എവിടെ പോയിയെന്ന അറിഞ്ഞു വാ" എന്ന ദേവിയായ മണ്ഡോദരി എന്നൊടുപറഞ്ഞയച്ചത. ഞാൻ അവിടെ ചെന്നിട്ടും വിദ്യുജ്ജിഹ്വനെ കണ്ടില്ല, എന്നാൽ അദ്ദേഹത്തിന്റെ ഭാൎയ്യയായ മായാവതി എന്നോടിങ്ങിനെ ഒന്ന പറഞ്ഞു.

ഗന്ധൎവ്വൻ—എന്താണത പറയു.

രാക്ഷസി—അത ഗോപ്യമാണെല്ലൊ. എങ്ങിനെ ഞാൻ പറയേണ്ടു. എന്നാൽ ജനകരാജാവിനെ സ്നേഹമുള്ള ജനം ഈ ദ്വീപാന്തരത്തിലുണ്ടാവാൻ സംഗതിയില്ലല്ലൊ, അതുകൊണ്ടു പറവാൻ വിരോധമില്ല. എന്നാൽ കേട്ടുകൊള്ളു. വിശ്വാമിത്രവേഷം ധരിച്ച വിദ്യുജ്ജിഹ്വനോടും ലക്ഷ്മണവേഷം ധരിച്ച സാരണനോടുംകൂടി മായകൊണ്ട ലങ്കേശ്വരൻ രാമവേഷം ധരിച്ചു, സീതയെ

വിവാഹം ചെയ്യാൻ വേണ്ടി ജനകരാജാവിനെ വഞ്ചിപ്പാൻ പോയിരിക്കുന്നു.

ഗന്ധർവ്വൻ—ഇതു യോജിപ്പായിരിക്കുന്നു, സീതയ്ക്കു രാമന്റെ മേലുള്ള അനുരാഗം ലോക പ്രസിദ്ധമാണെല്ലോ.

രാക്ഷസി— (സന്തോഷിച്ചു) നീ കരാളനാണെങ്കിൽ ഞാൻ ഒന്നാമതായി ചെന്ന ശൂർപ്പണഖയോടു ശുഭവർത്തമാനത്തെ പറഞ്ഞ സമ്മാനം വാങ്ങിക്കട്ടെ.

ഗന്ധർവ്വൻ—അക്കാരണമായിട്ടെന്തിനു നീ സന്തോഷിക്കുന്നു? ഞാൻ കരാളനല്ല വേറെ ഒരുത്തനാണു.

രാക്ഷസി—(വ്യസനത്തോടുകൂടി) കരാളൻ മരിച്ചതു സത്യം തന്നെയോ?

ഗന്ധർവ്വൻ—അതിലെന്താണു സംശയം.

രാക്ഷസി—എന്റെ മോഹം നിഷ്ഫലമായി. നീ പിന്നെ ആരാണു?

ഗന്ധർവ്വൻ—ഞാൻ വിഭീഷണന്റെ അനുചരനാണു.

രാക്ഷസി—നന്മതന്നെയാകട്ടെ, ദേവിയായ മണ്ഡോദരിയുടെ കല്പനയെ അനുഷ്ഠിപ്പാനായി ഞാൻ സമീപത്തിൽ ചെല്ലട്ടെ.

(എന്നു പോയി)

ഗന്ധർവ്വൻ—ഞാനും രാവണന്റെ പ്രവൃത്തിയെ ഒന്നാമതായി ജനകരാജാവിനോടറിയിച്ചു പിന്നെ ദേവേന്ദ്രമഹാരാജാവിനോടുണർത്തിക്കുന്നുണ്ടു. (എന്നു പോയി)

ഇതിലെ പൂർവ്വാംശം.

(അനന്തരം ജനകരാജാവും ശതാനന്ദമഹർഷിയും പ്രവേശിക്കുന്നു)

ജനകൻ—

*ഭവനെന്നോട്ടുമേരുനന്ദൻമകളെയാചിക്കുന്നതിൻമുന്നമേ
കന്നൽക്കണ്ണിയെനൽകണംമഖവരന്നെന്നുള്ളൊരെൻവാഞ്ഛയെ ।
നന്നായക്കൗശികതമജൻമുനിഫലിപ്പിച്ചീടുമോയില്ലയോ-
യെന്നേവംചിരകാലമസ്സ്വാനസിഞാൻവേവിച്ചിട്ടെന്നൻദൃഢം ॥ (൪)

ശതാനന്ദൻ—ജനകമഹാരാജാവേ! വിചാരപ്പെടേണ്ട, കുശികവംശാലങ്കാരഭൂതനായ ആ വിശ്വാമിത്രമഹർഷിയുടെ മാഹാത്മ്യത്തെ നമുക്കു അറിഞ്ഞുകൂടേ.

*ക്ഷാത്രാകാരംസ്വവർണ്ണന്നിജകഠിനതപോവഹ്നിയാലത്രുതക്കി
തീർത്തുബ്രാഹ്മണ്യമാംഭൂഷണമതിനെയധരിച്ചുള്ളഗാധേയസൂനുജൻ ।
പേർത്തുംസംപ്ത്ജഗത്തെനിർമ്മിച്ചതുമതിനെ മുടക്കീടുവാനാസ്സുരന്മാർ
ചേർത്തിതൊക്കെയുമൊന്നുമാത്രംതൃതീയവിചാരംപെണ്ണോലോകത്തിലില്ല ॥

* തങ്കമൈന്ത പ്പൂവിന
സങ്കാശനിറം കലർന്ന ജാനകിയെ।
ശങ്കവെടിഞ്ഞിഹ കാണാം
ശങ്കരജടയിൽ ശശാങ്കകലപോലെ॥ (൧൧)

(പ്രതീഹാരി പ്രവേശിച്ചു)

പ്രതീഹാരി—മഹാരാജാവ ജയിപ്പതാക.

ജനകൻ—ചീവൃതക! അറിയിപ്പാനുള്ളതറിയിക്ക.

പ്രതീഹാരി—രാമലക്ഷ്മണന്മാരോടുകൂടി വിശിഷ്ടനായ വിശ്വാമിത്രമഹർഷി ദ്വാര ദേശത്തിലെഴുന്നെള്ളിയിരിക്കുന്നു.

ജനകൻ—(സന്തോഷത്തോടും വിനയത്തോടുംകൂടി) സ്വാമിൻ ശതാനന്ദമഹർഷേ! ത്രിശങ്കു ലോകത്തിന്റെ നൂതന സൃഷ്ടികർത്താവായും, പൂജ്യനായുമിരിക്കുന്ന വിശ്വാമിത്രമഹർഷിയെ അങ്ങുന്ന തന്നെ അർഘ്യാദികളാൽ പൂജിച്ചു രാജകുമാരന്മാരോടുകൂടി ഇപ്പോഴും കൂട്ടിക്കൊണ്ടു വരേണ്ടതാണെ.

ശതാനന്ദൻ—അങ്ങിനെ തന്നെ. (എന്നു പോയി)

ജനകൻ— * ഇന്നിന്നുചെയ്യുമിതിങ്ങിനെയോ വൈവനാ-
മൊന്നി പൃഥ്വീപതിനായകൻ വന്നവരുന്നപോൽ।
എന്നെന്റെ ചിത്തമിളകുന്നിതുതങ്ങിൽ മത്സ്യം
ചെന്നങ്ങുമുട്ടിയ സരോരുഹമെന്നപോലെ॥ (൧൨)

(അനന്തരം ശതാനന്ദനും, രാമലക്ഷ്മണവിശ്വാമിത്ര വേഷധാരികളായ രാവണ സാരണ വിദ്യുജ്ജിഹ്വന്മാരും പ്രവേശിക്കുന്നു)

ശതാനന്ദൻ, വിശ്വാമിത്രാദികളാണെന്നു, വിദ്യുജ്ജിഹ്വാദികളെ ജനകരാജാവിന്നു കാണിച്ചു കൊടുക്കുന്നു.

ജനകൻ—(ആസനത്തിൽനിന്നു എഴുനീറ്റു) ഭഗവൻ, വിദേഹകുലത്തിൽ ജനിച്ച സീരധ്വജനായ ഞാൻ നമസ്കരിക്കുന്നു.

വിദ്യുജ്ജിഹ്വൻ—ജനകമഹാരാജാവായ നിങ്ങൾക്കു ക്ഷേമം ഭവിക്കട്ടെ.

സാരണൻ—(രാവണനോടു) [സ്വകാര്യമായിട്ടു]

* സ്വാമിൻ നീ ഭൂമിപാലനു
ക്ഷേമം താനേ വരില്ലയോ।
ഭൂമിപുത്രിയെ നീ വേട്ടു
ജാമാതാവായ്‌ ഭവിക്കുമേ॥ (൧൩)

രാവണൻ—(സന്തോഷത്തോടുകൂടി) അതങ്ങിനെ തന്നെ.

(വിദ്യുജ്ജിഹ്വൻ ജനകനെ വന്ദിപ്പാനായി രാവണനോടു വിധിയംകൊണ്ടു സംജ്ഞ കാണിക്കുന്നു)

രാവണൻ—[സ്വകാര്യമായിട്ടു] (സാരണനോടു)

* ഏതൊന്നുളുപ്പിട്ടുവാനായ്സമയമഖിലദിക്പാലർക്കും
നോക്കിവാഴ്-
ന്നൊന്നല്ലിന്നാൾവരെക്കും പ്രണയകലഹമാന്നുള്ള
കാലത്തുപോലും।
സൌന്ദൎയ്യം ചേന്നമന്ദോദരിയുടെ ചരണത്തിങ്കലും
ഞാൻനമിച്ചി-
ല്ലിന്നാവ്വണ്ണം വിളങ്ങുന്നഹമിവനെനമിച്ചീട്ടുവാൻ
ലജ്ജിയാതെ ॥ (൧൪)

സാരണൻ— [ആത്മഗതം] ഹൃദയത്തിൽ ദുരാഗ്രഹം നിറഞ്ഞിരിക്കുന്ന ഈയാൾക്കു സീതയെ ലഭിക്കുന്ന കാൎയ്യം ഇനിയും നിശ്ചയിക്കാറായില്ല.

[സ്വകാൎയ്യമായിട്ട പ്രകാശം] മഹാരാജാവെ! ആരംഭിച്ച കാൎയ്യത്തിന്ന വിപരീതമനുഷ്ഠിക്കുന്നത തിരുമനസ്സിലേക്കു ഉചിതമല്ല.

രാവണൻ—പിതാവെ! ജ്യേഷ്ഠ പുത്രനായ ഞാൻ നമസ്കരിക്കുന്നു.

സാരണൻ—(അപ്രകാരം തന്നെ പറയുന്നു).

ജനകൻ—ബാലകന്മാരെ! നിങ്ങൾ ദീൎഘായുസ്സുകളായ്ഭവിപ്പിൻ.

ശതാനന്ദൻ—ഭഗവൻ വിശ്വാമിത്ര മഹൎഷേ!

* പ്രമാണചാപ്പാലികളാൽ
സമന്മാൎക്കളെപ്പോഴപി।
രാമനാരിവരിൽ ചൊൽക
സ്വാമിൻ! ലക്ഷ്മണനാരിതിൽ?॥ (൧൫)

വിദ്യുജ്ജിഹ്വൻ—[ആത്മഗതം] ശരിതന്നെയല്ല. [പ്രകാശം]

* ആനനനിലതിമാത്രം സ്നേഹമുൾക്കൊണ്ടുപുത്തൻ
ഘനസദൃശനിറം പൂണ്ടുള്ളവൻ രാമഭദ്രൻ।
കനകസമനിറം പൂണ്ടഗ്രജന്തങ്കലേറം
വിനയമൊടുവസിക്കും ബാലകൻ ലക്ഷ്മണൻതാൻ॥ (൧൬)

രാവണൻ—[സ്വകാൎയ്യമായിട്ട] (സാരണനോട) എന്തുകൊണ്ടാണ ജനകൻ ജാനകിയെ വരുത്തുവാൻ താമസിക്കുന്നത?

സാരണൻ—[ആത്മഗതം] അഹോ! മൂഢ് ജനാഗ്രഗണ്യനായ ഈയാൾക്കെന്തൊരു കൊതിയാണ, ഇദ്ദേഹം ഇപ്പോൾ തന്നെയല്ലെ ജനകനെ കണ്ടത. [സ്വകാൎയ്യമായിട്ട പ്രകാശം] മഹാരാജാവെ! തിരുമനസ്സുകൊണ്ട അല്പം നേരം ക്ഷമിക്കണെ—

ശതാനന്ദൻ—ഭഗവൻ! കൌശിക മഹൎഷേ!

രാവണൻ—[സ്വകാൎയ്യമായിട്ട] (കോപത്തോടുകൂടി)

രാവണൻ—(സന്തോഷത്തോടും ഉത്സാഹത്തോടും കൂടി) [സ്വകാൎയ്യമായിട്ടു] നീ നല്ലവണ്ണം ഓൎമ്മപ്പെടുത്തി. എന്നാൽ പ്രിയ സ്നേഹിതനായ അദ്ദേഹത്തിനെക്കൊണ്ടുതന്നെ പുത്രന്മാരോടു കൂടി ദശരഥനെ സംഹരിപ്പിക്കാമല്ലോ.

സാരണൻ—[സ്വകാൎയ്യമായിട്ടു] താടകാമുതലായവർ രാമ വിശ്വാമിത്രന്മാരെ കൊന്നിട്ടില്ലെങ്കിലല്ലേ.

ജനകൻ—ഭഗവൻ! വിശ്വാമിത്രമഹൎഷേ!

* മന്നൎപട്ടിലഹന്തകൾക്കുള്ളവായ്പ്പോളമോഹാകാതിന്നും
നന്നായുത്സവമായിതിപ്പോളിവരെക്കണ്ടെടൻറനേത്രത്തിന്നും ।
എന്നാലെന്തുകഥം തന്നെ രാമനധുനാ വേട്ടീടുകിൽ സാദരം
വന്നീടും മമ മാത്രമല്ല നിമിവംശത്തിന്നും നിത്യോത്സവം ॥ (൨൨)

അതിനാൽ വിശിഷ്ടനായ അങ്ങുന്ന ഇപ്പോഴും തന്നെ യാഗദീക്ഷയിൽ പ്രവേശിച്ചാലും, ഞങ്ങളും പുത്രിയുടെ വിവാഹമംഗളത്തിന്നാവശ്യങ്ങളെ ആരംഭിക്കാം.

സാരണൻ—[സ്വകാൎയ്യമായിട്ടു] (രാവണനോട) തിരുമനസ്സു കൊണ്ടു വിവാഹം ചെയ്താലും നിത്യോത്സവം തന്നെ.

രാവണൻ—സംശയമെന്താണ—

വിദ്യുജ്ജിഹ്വൻ—[ആത്മഗതം] ഇതെന്താണ വന്നുകൂടിയത. ഇരിക്കട്ടെ ദോഷമെന്തുള്ളു. വിശ്വാമിത്രനെ രാക്ഷസന്മാർ കൊന്നു എങ്കിലെല്ലാം യോജിക്കും ഇല്ലെങ്കിൽ ഞങ്ങൾ അന്തൎദ്ധാനം ചെയ്യേണ്ടതു തന്നെ.

രാവണൻ—എൻറെ അഭിപ്രായവും അങ്ങിനെ തന്നെ.

ശതാനന്ദൻ—മഹാരാജാവേ! ലക്ഷ്മണനു ഊൎമ്മിളയേയും, കൊടുക്കണം.

വിദ്യുജ്ജിഹ്വൻ—[സ്വകാൎയ്യമായിട്ടു] സാരണ! തൻറെ വരവും സഫലമായ്ത്തീരും. എൻറെ വരവ നിഷ്ഫലം തന്നെ.

സാരണൻ—[സ്വകാൎയ്യമായിട്ടു] അങ്ങിനെയല്ല—

* കടമൊത്തകിടങ്ങളുപസ്ത്രങ്ങളോട-
ഞ്ഞിടചേൎന്നാത്മജശിഷ്യരോടുമിപ്പോൾ ।
ഉടനിമ്മുനിതൻറെപത്നിയാഗം
ഇടയുമ്പോഴിതവൎക്കു യാത്രവിഘ്നം ॥ (൨൩)

വിദ്യുജ്ജിഹ്വൻ—[സ്വകാൎയ്യമായിട്ടു] (സാരണനോട) എന്തെടാ വൃദ്ധസ്ത്രീയെ ഇനിക്ക ഭാൎയ്യയാക്കി സങ്കല്പിച്ചു താനെന്നെ പരിഹസിക്കുന്നു?

ജനകൻ—ഭഗവൻ! ശതാനന്ദമഹർഷേ! അത്രമാത്രമല്ല എന്നാൽ എന്റെ അനുജനായ കുശധ്വജൻ മിഥിലാനഗരത്തിൽനിന്നു,

* അതികനകാൽ ശത്രുഘ്നന-
മതുപോൽ മമതനയമേകവാനായി।
ശ്രുതകീർത്തിമാണ്ഡവികളാം
സുതകളെയിങ്ങോട്ടയച്ചിരിക്കുന്നു॥ (൨൪)

രാവണൻ—[സ്വഗതമായിട്ടു] സാരണ! കഥയില്ലാത്ത ഞാൻ മമത ശത്രുഘ്നന്മാരുടെ വേഷം ധരിപ്പിച്ച വേറെ രണ്ടു പേരെയും കൂടി കൂട്ടിക്കൊണ്ടു വന്നില്ലല്ലൊ.

സാരണൻ—[സ്വഗതമായിട്ടു] വിദ്യുജ്ജിഹ്വൻ വന്നിട്ടുണ്ടെങ്കിലും വിശ്വാമിത്രവേഷം ധരിക്കയാൽ ഉപയോഗമില്ലാതായി എന്നു പറയട്ടെ.

ശതാനന്ദൻ—ഭഗവൻ! വിശ്വാമിത്ര മഹർഷേ! ദശരഥമഹാരാജാവിനെ മമത ശത്രുഘ്നന്മാരോടുകൂടി കൂട്ടിക്കൊണ്ടുവന്നില്ലേ?

സാരണൻ—[സ്വഗതമായിട്ടു] (രാവണനോട) ഞാൻ മുമ്പെതന്നെ പറഞ്ഞുവെല്ലൊ. "ദശരഥമഹാരാജാവിനെ ഭാര്യാപുത്രന്മാരോടുകൂടി ക്ഷണിച്ചു കൊണ്ടുവരുവാൻ വിശ്വാമിത്രമഹർഷി പോയിരിക്കുന്നു" എന്നു, വിദ്യുജ്ജിഹ്വൻ അതിന്നനുരൂപമായിട്ടാലോചന ചെയ്തില്ല.

രാവണൻ—[സ്വഗതമായിട്ടു] അതിരിക്കട്ടെ. ഇപ്പോൾ നോം ജാനകിയെ കാണ്മാൻ ഉത്സാഹിക്കുക.

വിദ്യുജ്ജിഹ്വൻ—ദശരഥമഹാരാജാവു പരിവാരങ്ങളോടുകൂടി ക്ഷീണത്താൽ വഴിയിൽ താമസിക്കുന്നു.

ജനകൻ—ആരാണവിടെ.

(പ്രതിഹാരി പ്രവേശിച്ചു) മഹാരാജാവു കല്പിക്കണെ.

ജനകൻ—പൂജ്യനായ വിശ്വാമിത്രമഹർഷിയുടെ പാദങ്ങളെ വന്ദിപ്പാനായിട്ടു കന്യകകളെ കൂട്ടിക്കൊണ്ടു വരു.

പ്രതിഹാരി— കല്പനപോലെ (എന്നു പോയി)

രാവണൻ—[സ്വഗതമായിട്ടു] സാരണ! ദൈവം തന്നെ എന്റെ മേൽ കൃപ ചെയ്തു. (ആഗ്രഹത്തോടുകൂടി)

* വന്നാലിപ്പോഴുതാണ്ണു ജാനകിയഹോ രാമൻശരീരത്തിനൊ-
ത്തെന്നാംഗപ്രഭകണ്ടുകൗതുകമിയന്നോരാംപ്രസാദിച്ചവൾ।
ഉന്നിദ്രാംബുജപത്രഭംഗിയെജയിച്ചീടുംകടാക്ഷങ്ങളെ-
ച്ചിന്നംപ്രേമരസങ്ങളോടുടനടൻകോരിച്ചൊരിഞ്ഞീടുമെ(൨൫)

(അണിയറയിൽ)

* വിദ്യുജ്ജിഹ്വൻ ഭവിച്ചു കുശികതനയനായ് മായയാൽ
സാരണൻതാൻ
സദ്യസ്സൌമിത്രിയായാൻ ദശമുഖനിവരോടൊത്തഹോ
രാമനായി ।
അദ്യ തൽപുത്രീപാണിഗ്രഹണമതുകൊതിച്ചിങ്ങു
വന്നീടിനാരെ-
ന്നിദ്വാരത്തിങ്കലുള്ളോർ ജനകനെയുടനേ ചെന്നു-
ണർത്തിപ്പിനിപ്പോൾ ॥ (൫൩)

(എല്ലാവരും കേൾക്കുന്നു)

രാവണൻ—[സ്വകാര്യമായിട്ടു] (വിദ്യുജ്ജിഹ്വനോടു) (നടുങ്ങലോടുകൂടി) നമ്മുടെ ഈ പ്രവൃത്തിയെ ജനകനോടു ആരാണു അറിയിക്കുന്നതു? ഇതു വേറെ ആരും അറിഞ്ഞിട്ടില്ലല്ലൊ.

വിദ്യുജ്ജിഹ്വൻ—[സ്വകാര്യമായിട്ടു] (പേടിച്ചു വിറച്ചുകൊണ്ടു) മഹാരാജാവെ! ഈ അത്ഭുതത്തെ ഞാനൊന്നു പറയട്ടെ, എന്റെ ഭാര്യയെ കൂടാതെ മററാരാലും ഈ വൃത്താന്തം അറിയുവാൻ കഴിയുന്നതല്ല.

സാരണൻ—[ആത്മഗതം] ഏതു ദുഷ്ടനാണു ഞങ്ങളുടെ പ്രവൃത്തിക്കു വിഘ്നമുണ്ടാക്കിയതു. [പ്രകാശം] ശതാനന്ദമഹർഷേ! ആരാണിങ്ങിനെ ഘോഷിക്കുന്നതു എന്നു അന്വേഷിക്കേണ്ടതാണു.

ശതാനന്ദൻ—[ആത്മഗതം] രാമലക്ഷ്മണ വിശ്വാമിത്ര വേഷധാരികളായ്‌വന്നിട്ടുള്ള ഇവർ രാവണ സാരണ വിദ്യുജ്ജിഹ്വന്മാരാണൊ. [പ്രകാശം] ലക്ഷ്മണ! അന്വേഷിക്കാം.

ജനകൻ—(വിചാരത്തോടുകൂടി) [ആത്മഗതം]

* എന്നാഗ്രഹം ഫലിപ്പിപ്പാൻ
വന്ന കൌശികമാമുനി ।
എന്നു മോഹിച്ചിരുന്നോൻ ഞാൻ
വന്നുകൂടിയതന്യഥാ ॥ (൫൪)

[പ്രകാശം] ആരാണവിടെ.

(പ്രതിഹാരി പ്രവേശിച്ചു) മഹാരാജാവു കല്പിക്കണേ.

ജനകൻ—ഇങ്ങിനെ പറഞ്ഞതു ആരാണെന്നു അന്വേഷിക്കു.

പ്രതിഹാരി— മഹാരാജാവെ! വേറെ എന്താണു അന്വേഷിപ്പാനുള്ളതു.

* അമ്മളിഗിരിമിവണ്ണംഞങ്ങളോടാശുദിവ്യൻ
പുരുഷനൊരുവനിപ്പോഠംവ്യോമമാർഗ്ഗേണപോയാൻ ।
പരിചൊടിതരാകംരാമസൗമിത്രിമാരോ-
ടൊരുകരികതരുജൻഭൂപ! വേറെവരുന്നു ॥ (൨൪)

ജനകൻ—ശതാനന്ദമഹർഷേ! ഇതെങ്ങിനെ?

ശതാനന്ദൻ—[സ്വകാൎയ്യമായിട്ടു] (ജനകനോട) ഇങ്ങിനെ പറഞ്ഞതു ഇന്ദ്രജിത്തായിരിക്കാം. എന്നാൽ വന്നവരുടേയും വരുന്നവരുടേയും സ്വരൂപത്തെ ക്രമേണ മനസ്സിലാക്കാം. [പ്രകാശം] (വിദ്യുജ്ജിഹ്വനോട) ഭഗവൻ! വിശ്വാമിത്രമഹർഷേ! ഇതെങ്ങിനെ?

വിദ്യുജ്ജിഹ്വൻ—[ആത്മഗതം] റാഞ്ചുകാരനാൽ കള്ളന്മാർ എന്നപോലെ വിശ്വാമിത്രനാൽ ഞങ്ങഠം തടുക്കപ്പെട്ടു. [പ്രകാശം] ഞങ്ങളുടെ വേഷം ധരിച്ചിട്ടുള്ള രാക്ഷസന്മാർ വരട്ടെ. ഞങ്ങഠം മറെറാരു സ്ഥലത്തിൽ മാറി നിൽക്കാം.

രാവണൻ—[സ്വകാൎയ്യമായിട്ടു] (സാരണനോട) ക്ഷത്രിയക്കുട്ടി താടകാദികളെ കൊന്നിരിക്കുമൊ?

സാരണൻ—[സ്വകാൎയ്യമായിട്ടു] അതുസംശയമില്ല.

* പോരിൽകൊല്ലുവതിനായ്
മാരീചസുബാഹുതാടകാദികളെ ।
പോരുംരാഘവനെങ്കിൽ
പോരുമവൻനമ്മെയാകവേകൊൽവാൻ ॥ (൨൫)

രാവണൻ—[സ്വകാൎയ്യമായിട്ടു] (വിദ്യുജ്ജിഹ്വനോട) നാമെന്താണ ചെയ്യേണ്ടതു?

വിദ്യുജ്ജിഹ്വൻ—[സ്വകാൎയ്യമായിട്ടു] (രാവണനോട) നോം തിരസ്കരണീവിദ്യകൊണ്ടു ദേഹത്തെ മറച്ചു എല്ലാം കണ്ടിട്ടു ഉചിതം പോലെ പ്രവൃത്തിക്കാം.

രാവണൻ—അങ്ങു പറഞ്ഞതു ശരിയാണ.

ജനകൻ—[സ്വകാൎയ്യമായിട്ടു] (ശതാനന്ദനോട) ഇവർ പരിഭ്രമത്തോടുകൂടി തമ്മിൽ തമ്മിൽ മന്ത്രിക്കുന്നു. അതിനാൽ ഇവർ രാക്ഷസന്മാരായിരിക്കുമെന്നു ഞാൻ വിചാരിക്കുന്നു.

ശതാനന്ദൻ—എന്റെയും ഊഹം അങ്ങിനെ തന്നെ.

വിദ്യുജ്ജിഹ്വൻ—ജനകരാജാവെ! എന്തിനു ആലോചിക്കുന്നു. ഞങ്ങഠം ഇപ്പോഠം മറെറാരു സ്ഥലത്തു മാറി നിൽക്കാമെന്നു പറഞ്ഞുവല്ലൊ. നിങ്ങഠം രാവണനെ വേണ്ടപോലെ സൽക്കരിക്കണം. എന്നാൽ രാവണനോട കന്യകയെ തരാമെന്നു പറഞ്ഞുപോകരുതു.

ജനകൻ—അങ്ങിനെതന്നെ.

(എന്നു കൈ കൂപ്പിഎഴുന്നീററു വഴി കാണിച്ചു കൊടുക്കുന്നു)

(രാവണാദികളും എഴുന്നീററു പോയി തിരസ്കരണിവിദ്യകൊണ്ടു ദേഹത്തെ മറച്ചു അധികം ദൂരത്തിലല്ലാതെ പ്രവേശിക്കയും ചെയ്തു)

ശതാനന്ദൻ—മഹാരാജാവെ ഇപ്പോൾ വന്നിരിക്കുന്ന വിശ്വാമിത്രാദികളേയും ഉചിതംപോലെ അൎഘ്യാദികളാൽ പൂജിച്ചു ഞാൻ കൂട്ടിക്കൊണ്ടു വരാം. (എന്നു പോയി)

(അനന്തരം രാമലക്ഷ്മണന്മാരോടുകൂടിവിശ്വാമിത്രൻപ്രവേശിക്കുന്നു)

വിശ്വാമിത്രൻ—[ആത്മഗതം]

*നന്നായ്‌രാമനുസീതയിൽപ്രണയമങ്ങേററംവളൎത്തീടണ-
ന്യോന്യംപ്രിയമുള്ളനാരിപുരുഷന്മാൎക്കേതുകിൽസ്സൌഭാഗ്യമാം।
മുന്നോരാമനനിദ്രയിൽജനകജാകണ്ടിട്ടതാശീജനം
തന്നാൽസേവിതയായ്സ്വദാപിതള്ളിരിൽക്ഷീണിച്ചുവാഴുന്നിതു॥ (൨൦)

എന്നുമാത്രമല്ല ജൃംഭകാസ്ത്രം മുതലായ ദിവ്യാസ്ത്രമന്ത്രസമൂഹങ്ങളെ രാമനും ലക്ഷ്മണനും ഞാൻ ഉപദേശിച്ചു കൊടുത്തതു നന്നായിരിക്കുന്നു. എന്തുകൊണ്ടെന്നാൽ സ്വജനങ്ങളെ വധിച്ചതുകൊണ്ടും, സീതാവിവാഹം നിമിത്തമായിട്ടും, ത്രൈലോക്യത്തെ ജയിച്ച മഹാ ബലവാനായിരിക്കുന്ന രാവണൻ അതി കോപിച്ചുവന്നാലും, അവന്റെ പരാക്രമം ഇവരിൽ ഫലിക്കയില്ല. അത്രയുമല്ല,

* നിശിചരതതികായമുഖ്യതയെന്നാൽഹിതാനീം
ഖരദൂഷണനെവെട്ടിഞെരിച്ചിട്ടതിനാശ്രമത്തിൽ।
ശശിസുമുഖിവിവാഹംവിഘ്നഹീനംനടത്താൻ
ഖരഹസുതരോടുംവേഗമോടോടിവന്നോൻ॥ (൨൧)

[പ്രകാശം] വത്സന്മാരായ രാമ! രാമലക്ഷ്മണന്മാരെ! നിങ്ങൾ ജനകരാജാവിങ്കൽ വളരെ വിനയമുള്ളവരായിരിക്കണം. എന്തുകൊണ്ടെന്നാൽ-

* നന്നാസ്തോപനിഷത്തിനെയങ്ങുവച്ചു
ജനങ്ങളുതൻഗൃഹത്തിൽനിന്നുടനിമ്മഹീശൻ॥
തങ്ങളിൽനിന്നുവേദ്യരഹസ്യമൊഴിച്ചുമുമ്പം
മുന്നള്ളയോഗിവരരാലപിച്ചുന്നതല്ലോ॥ (൨൨)

രാമലക്ഷ്മണന്മാർ—ഞങ്ങൾ അങ്ങിനെ തന്നെ ഇരിക്കാം.

ലക്ഷ്മണൻ—ഭഗവൻ! മഹർഷേ! ഈ രാജാവിന്നു കൃഷികൊണ്ടുഴപ്പെട്ട യാഗഭൂമിയിൽ നിന്നുത്ഭവിച്ചു സീതയെന്നു പേരായ ഒരു കന്യകയുണ്ടെന്നു അത്യത്ഭുതമായിട്ടു കേൾക്കുന്നു.

വിശ്വാമിത്രൻ—ശരിതന്നെ.

രാമൻ—[ആത്മഗതം] (ലജ്ജയോടുകൂടി)

* ചെന്നത്തന്വംഗിവീണാളനലനിലതുതാൻ
മായയാണെന്നറിഞ്ഞി-
ട്ടെന്നുള്ളംവിട്ടുപോയില്ലിതുവരെയുമഹോ
ശോകകോപങ്ങളേതും ।
എന്നല്ലീ മൈഥിലേന്ദ്രൻവധമൊരുകമ്പവെ-
ന്നാലുമോൎത്തിട്ടുചിത്തം
തന്നിൽതോന്നുന്നയുദ്ധശ്രമവചനങ്ങളും
പത്തുമൊന്നിച്ചുരുപ്പാൻ ॥ (൩൩)
എന്നുമാത്രമല്ല.

*നന്നാസ്സീതാവിവാഹംകൗശികസുതമുനീന്ദ്രൻനടത്തിട്ടുവാനായ്
വന്നിപ്പോൾയാഗമാണെന്നൊരുകപടവഴിക്കെന്നൊബന്ധുക്കളോടും
ഇന്നേവംകൊണ്ടുപോകുന്നിതുദ്ദേശമതിന്നാലെന്മനസ്സെങ്ങിനേയാ-
ണൊരോന്നോൎത്തങ്ങാശപ്പിക്കുന്നിതുമേതതെളിയുന്നുണ്ടുമേളിച്ചിട്ടുന്നു ॥

[പ്രകാശം] ഭഗവൻ! മഹൎഷേ! വേറെ ഇങ്ങിനെ കൂടി ഒരത്ഭുതം കേൾക്കുന്നുവെല്ലോ. എന്തെന്നാൽ മഹാതപസ്വിയായ ജനകമഹാരാജാവിന്റെ ഗൃഹത്തിൽ സകല സുരാസുരവീരന്മാരാൽ കൂടി ജ്യാരോപം ചെയ്വാൻ കഴിയപ്പെടാത്തതായും, ഗിരിവരപ്രമാണമായും, ഉള്ള ശ്രീപരമേശ്വര ചാപത്തെ വെച്ചു പൂജിക്കുന്നുഎന്ന.

വിശ്വാമിത്രൻ—(ചിരിച്ചു)ഇതുംഉണ്ടെ.(എല്ലാവരുംചുററിനടക്കുന്നു)

ശതാനന്ദൻ—(പ്രവേശിച്ചു) മഹാരാജാവെ! ഇതാ മഹാത്മാവായ വിശ്വാമിത്രമഹൎഷി ഇതാ ദശരഥരാജ കുമാരന്മാർ!

ജനകൻ—[ആത്മഗതം] പുരോഹിതൻ ഇവരെ വേഷത്തിന്റെ അവസ്ഥപോലെ കാണിച്ചു തന്നതാണ. [പ്രകാശം] നമുക്കു വളരെ സന്തോഷം (എന്നു ഉചിതംപോലെ ഉപചരിച്ചു എല്ലാവരെയും ആസനങ്ങളിലിരുത്തുന്നു)

ശതാനന്ദൻ—[ആത്മഗതം] ഇവർ രാക്ഷസന്മാരായാലും വേണ്ടതില്ല. എങ്കിലും ഇങ്ങിനെ പറകതന്നെ.
[പ്രകാശം] ഭാഗ്യത്താലാണ മഹാത്മാവായ വിശ്വാമിത്രമഹൎഷി രാമലക്ഷ്മണന്മാരോടുകൂടി ഇവിടെ എഴുന്നെള്ളിയത.

ജനകൻ—[ആത്മഗതം] ഞാനും ശതാനന്ദനെ അനുസരിച്ചു പറഞ്ഞേക്കാം.

[പ്രകാശം]

ഭാഗ്യത്താലൃശ്യശൃംഗൻമുനിയെദശരഥൻതൻഗൃഹേകൊണ്ടുവന്നാൻ
ഭാഗ്യത്താലമ്മുനീന്ദ്രൻദശരഥനെയജിപ്പിച്ചുപുത്രാർത്ഥമായി ।
ഭാഗ്യത്താലുത്ഭവിച്ചു ദശരഥനുടനേനാലുപേർനന്ദനന്മാർ
ഭാഗ്യത്താലെൻസഖീ പെറ്റതിവരെയവൻ കൊണ്ടുപോന്നൂമഹാത്മേ॥

രാവണൻ—(വിദ്യുജ്ജിഹ്വനോട) ഇവൻ പരമാർത്ഥ ബുദ്ധിയോടുകൂടിയായിരിക്കുമൊ? ഇങ്ങിനെ പറയുന്നത.

വിദ്യുജ്ജിഹ്വൻ—ജനകന്ന നമ്മളിൽ തന്നെയാണ പരമാർത്ഥബുദ്ധി എന്ന തോന്നുന്നു.

വിശ്വാമിത്രൻ—അതങ്ങിനെ തന്നെ. എന്നാൽ വത്സനായ ശതാനന്ദനും പ്രിയ സുഹൃത്തായ ജനകരാജാവും രാമനോടുകൂടി ഇതിനെ കേൾക്കണം.

ജനകനും ശതാനന്ദനും—ഞങ്ങൾ തയ്യാറായിരിക്കുന്നു.

രാവണൻ—ധൃഷ്ടനായ ഈ കൌശികാധമൻ എന്താണ പറവാൻ ഭാവിക്കുന്നത?

വിദ്യുജ്ജിഹ്വൻ—മഖ സമയം വഴിയിൽ തടുത്ത നമ്മുടെ പരിജനങ്ങളെ തോല്പിച്ചു വന്നു എന്നായിരിക്കണം.

സാരണൻ—അല്ലെങ്കിലെങ്ങിനെയാണ അവരെ തോല്പിക്കാതെ ഇവന്നിവിടെ വരുവാൻ കഴിയുന്നത?

വിശ്വാമിത്രൻ—

*രാമാപത്യസമേതപങ്ക്തിരഥനെക്കൊണ്ടിങ്ങുയാഗത്തിനായ്
പോരുമ്പോൾപഥിതാടകാപൊടിപൊങ്ങിത്തന്നെത്തടുത്താളുടൻ

രാവണൻ—(സന്തോഷത്തോടുകൂടി) ആര്യയായ താടകാ നല്ലവണ്ണം ഉത്സാഹിച്ചു.

വിദ്യുജ്ജിഹ്വൻ—അവളെ തോല്പിച്ചതല്ലെ കേൾക്കേണ്ടത

രാവണൻ—(വൈലക്ഷ്യത്തോടുകൂടി) സന്തോഷ പാരവശ്യത്താൽ രാമലക്ഷ്മണന്മാരോടുകൂടി വിശ്വാമിത്രൻ വന്നതിനെ കൂടി ഞാൻ മറന്നു പോയി.

വിശ്വാമിത്രൻ—

*പെണ്ണെന്നുണ്ണിമടിക്കവേസപദിയുടൻചാപാൽതെറിച്ചശരം

രാവണൻ—ഈ താപസാധമന്ന, ഈ ക്ഷത്രിയ കുട്ടിയിൽകൂടി മാഹാത്മ്യമുണ്ടാക്കുവാനുള്ള യത്നം എത്രയാണ.

സാരണൻ—(ശങ്കയോടുകൂടി) അതിൽപിന്നെ ഉണ്ടായത എന്താണെന്ന കേൾക്കുക.

വിശ്വാമിത്രൻ—

*തിണ്ണംചെന്നതുമാർപിളന്നസമയംതന്നേമരിച്ചാളവൾ॥ (൬൩)

ജനകൻ—[സ്വകാൎയ്യമായിട്ടു] (ശതാനന്ദനോട) ഈ രാക്ഷസൻ താൻ ധരിച്ച രൂപത്തിൽ വിശ്വാസമുണ്ടാക്കുവാനായിട്ടാണ ഈ കഥയെ വൎണ്ണിക്കുന്നത, നിശ്ചയം,

ശതാനന്ദൻ—[സ്വകാൎയ്യമായിട്ടു] ശേഷവും കേൾക്കുക.

ജനകൻ—[പ്രകാശം]

* ഊക്കുള്ളായിരമാനയോ-
ടൊക്കുന്നവളെവിടെബാലനിവനെവിടെ।

രാവണൻ—ജനകൻ നല്ലവണ്ണം ആക്ഷേപിച്ചു.

ശതാനന്ദൻ—

* ആൎക്കെന്തസാദ്ധ്യമായുള്ളു
മോൎക്കിൽവിഭോ! ദൈവയോഗമുണ്ടെങ്കിൽ॥ (൩൭)

വിദ്യുജ്ജിഹ്വൻ—ഈ ദുഷ്ടനായ ശതാനന്ദൻ സ്ഥാപിക്കുന്നു.

സാരണൻ—അയ്യോ താടകെ! സ്ത്രീയെന്നറിഞ്ഞിട്ടുകൂടി കഥയില്ലാത്ത രാമൻ നിന്നെ കൊല്ലാതെ വിട്ടില്ല.

രാവണൻ—(ശങ്കയോടുകൂടി) അവരുടെ കൂടെയുള്ളവരെന്തു ചെയ്തു, എന്ന മനസ്സിലായില്ല.

ജനകൻ—പിന്നെയൊ.

വിശ്വാമിത്രൻ—അനന്തരം സുബാഹു പ്രഭൃതികളായ രാക്ഷസന്മാർ രാമഭദ്രന്റെ നേരെ എതിരുത്തു വന്നു.

രാവണൻ—താടകാവധത്തെ അവർ സഹിച്ചുകൊണ്ടിരിക്കുമൊ.

സാരണൻ—വീരനെന്നു നടിക്കുന്ന ക്ഷത്രിയ കുട്ടി അവരെ കൂടി ജയിച്ചിരിക്കുമൊ.

വിശ്വാമിത്രൻ—കേട്ടാലും വേറെ എന്താണു.

* കൊന്നിട്ടുള്ളകബന്ധവുംതലകളുംചോരാതെമാംസങ്ങളെ
തിന്നുംകൊണ്ടുകഴുക്കളുംനരികളുംചൊറുകളിക്കുംവിധം।
മുന്നിൽകണ്ടസുബാഹുതന്നെയുമവൻസൈന്യത്തെയുംശീഘ്രമായ്
കൊന്നുംകൊണ്ടുകളിച്ചുരാമവിശിഖംയുദ്ധാങ്കണത്തിൽതദാ॥ (൩൮)

ശതാനന്ദൻ—(ജനകനോട) [സ്വകാൎയ്യമായിട്ടു] ഈ സ്ഥിതിയിൽഇവരുടെ വിഷയത്തിലെന്തിനെയാണഅങ്ങാലോചിക്കുന്നത?

ജനകൻ—[സ്വകാൎയ്യമായിട്ടു](ശതാനന്ദനോട) പുത്രിയെ പന്തയത്തിൽ ജയിക്കുന്നവന്നു കൊടുപ്പാനായി നിശ്ചയിക്കണമെന്നു.

ശതാനന്ദൻ—[സ്വകാൎയ്യമായിട്ടു] പന്തയമെന്തിന്നു?

ജനകൻ—[സ്വകാൎയ്യമായിട്ടു] ശിവചാപത്തെ ആരോപണം ചെയ്യുന്നതു തന്നെ.

ശതാനന്ദൻ—(പരിഹാസത്തോടുകൂടി മന്ദഹാസം ചെയ്തു) [സ്വകാൎയ്യമായിട്ടു]

* മുന്നംസേവയ്ക്കുവന്നുള്ളമരപരിഷയാൽ
പൂൎണ്ണമായുംതടത്തിൽ
പൊന്നുംകുന്നൊത്തരത്നാദികളനവധി
വാണീടുമീശാചലത്തെ ।
നന്നായ്ത്തൻകൈകൾകൊണ്ടങ്ങിളന്നഭസി
കളിപ്പിച്ചലങ്കാധിനാഥ-
ന്നിന്നെന്തുള്ളൂ? പ്രയാസംത്രിപുരഹരധനുസ്സിങ്കൽ
ഞാണേറ്റുവാനായ്॥ (൬൯)

ജനകൻ—[സ്വകാൎയ്യമായിട്ടു] ഭഗവൻ! ശതാനന്ദ മഹർഷേ! അങ്ങയോടു ഞാനറിഞ്ഞിട്ടുള്ളതു പറയാം.

* സുരചാരണഗന്ധൎവ്വാ
സുരരാക്ഷസസിദ്ധരാജമീവില്ലിൽ ।
ജ്യാരോപംചെയ്യതിന്നായ്
പോരായെന്നൊന്നോടിശനങ്ങളിപ്പുരാ॥ (൭൦)

ശതാനന്ദൻ—[സ്വകാൎയ്യമായിട്ടു] എന്നാലിതു പ്രത്യയമായിട്ടു നിശ്ചയിക്കാവുന്നതാണ്.

വിദ്ദ്യുജ്ജിഹ്വൻ—എല്ലാവരെയും കൊന്നതായിട്ടു വിശ്വാമിത്രൻ പറയുന്നുവെല്ലോ.

സാരണൻ—ഇതു സത്യമാണോ, മായാവികളായ മാരീചാദികളെ തോല്പിപ്പാനാരാലും കഴിയുന്നതല്ലല്ലോ.

ലക്ഷ്മണൻ— * മാരീചനെജ്ജ്യേഷ്ഠനയച്ചബാണം
ദ്ദൂരേണവട്ടത്തിലുടൻനഭസ്സിൽ ।
തിരിച്ചുകൊണ്ടോടിവെടിഞ്ഞുവോസം
ഹരിച്ചുവോയെന്നറിവില്ലപിന്നെ॥ (൭൧)

രാവണൻ—(കോപനിശ്വാസത്തോടുകൂടി)
*ഇന്നെൻഭ്രൂഭംഗത്തിലഗ്നിചുടുമോയുഷ്ണൻതപിപ്പിക്കുമോ
പിന്നെക്കാറ്റിഹതട്ടുമോളവനമീഞാനിങ്ങുരക്ഷിക്കയിൽ ।
സുന്ദസ്ത്രീയെയുമസ്സുബാഹുവെയവൻസൈന്യത്തൊടുംരാഘവൻ
കൊന്നുംവാഴ്കതിരംമുനീന്ദ്രനവനെക്കാപ്പാനുമുത്സാഹമോ॥ (൭൨)

(എന്നു എഴുനില്ക്കുവാൻ തുടങ്ങുന്നു)

വിദ്ദ്യുജ്ജിഹ്വൻ—(തടുത്തുകൊണ്ടു) മഹാരാജാവെ! തിരുമനസ്സുകൊണ്ടു ക്ഷണനേരം ക്ഷമിക്കണെ, ഇനിമേൽ നടക്കുന്നതു കൂടി കാണുക.

ജനകൻ—[ആത്മഗതം] എന്റെ ഹൃദയത്തിന്ന പ്രസാദമുണ്ടാകുന്നു. [പ്രകാശം] രഘുകുമാരൻ മാരീചനെ ഓടിച്ചുകളഞ്ഞുവൊ?

വിശ്വാമിത്രൻ—ഉവ്വ.

സാരണൻ—[ആത്മഗതം] കഷ്ടം!

* കരബലമിലകേശരന്ന
പരിപൂർണ്ണമതായിരുന്നിതിത്തുവരെയും ।
തരണിയെരാഹുകണക്കെ
രഘുരാമനിവൻകവർച്ചുദൃഢമതിനെ ॥ (൪൩)

രാവണൻ—(പല്ലുകടിച്ചുകൊണ്ടു) ഞാനീക്ഷത്രിയക്കുട്ടിയെ വിടില്ല.

*കൈലാസം പൊക്കിയോരെന്നിരുപതുകരവും പോരത്തില്ലെന്നുമാശാ
പാലന്മാരൊക്കടക്കും ശരസഹിതനിഷംഗങ്ങളുണ്ടിന്നുപത്തും ।
കാലൻഗർവ്വം കളഞ്ഞുള്ളിത്തുമറികമയൻതന്നവേലാണിനിക്കി-
ക്കാലം ഞാൻക്ഷുദ്രമാരെപ്പുറകപടയിലെന്തുണ്ടിലാരുണ്ടെതിർപ്പാൻ ൪൪

വിദ്യുജ്ജിഹ്വൻ—വിരൽകൊണ്ടെളുപ്പത്തിൽ മിടിച്ചു കൊല്ലാവുന്ന മനുഷ്യക്കുട്ടിയോടുകൂടി തിരുമനസ്സുകൊണ്ടെന്തിനിത്ര കലശലായിട്ടു കോപിക്കുന്നു?

ശതാനന്ദൻ—രഘുകുമാരൻ മഹാ പരാക്രമശാലി തന്നെ.

ലക്ഷ്മണൻ—അതുകൊണ്ടല്ലെ.

* ഗുരുവാം കൗശികമാമുനി
വരനിജ്യേഷ്ഠന്നരുളിനെയിനിക്കും ।
പരിചോടുപദേശിച്ചു
തമസാദിവ്യാസ്ത്രമന്ത്രജാലത്തെ ॥ (൪൫)

വിദ്യുജ്ജിഹ്വൻ—തിരുമനസ്സുകൊണ്ടു ലക്ഷ്മണന്റെ വാക്കിനെ കേട്ടുവൊ?

രാവണൻ—ഇതുകൊണ്ടു നാം ഭയപ്പെടുമൊ.

സാരണൻ—ആദ്യംമുതൽക്കേ വിശ്വാമിത്രൻ തന്നെയാണ നമ്മെ ദ്രോഹിക്കുന്നത.

വിശ്വാമിത്രൻ—[ആത്മഗതം] ജനകനും ശതാനന്ദനും എന്നെയും ഈ ബാലകന്മാരെയും വേറെ വിധമായി വിചാരിക്കുന്ന പോലെ തോന്നുന്നു. അതിനാൽ ഇവരെ മായാവികളായ രാക്ഷസന്മാർ മുമ്പേതന്നെ വഞ്ചിച്ചിരിക്കുമൊ, ഇരിക്കട്ടെ. [പ്രകാശം] രാജൻ! ജനക! വത്സ! ശതാനന്ദ! നിങ്ങൾ എന്തൊ എന്നോടു പറവാൻ വിചാരിക്കുന്നപോലെ തോന്നുന്നു. അതെന്താണ? പറയുവിൻ.

(ജനകൻശതാനന്ദനോട സംജ്ഞ കാണിക്കുന്നു.)

ശതാനന്ദൻ—

* ആരെങ്കിലുംജഗതിരാജസുതൻഗുണാഢ്യ
മാരാരിവില്ലിനെവളച്ചതിലേററിയെങ്കിൽ ।
പാരാതവന്നതിമുദാഖിലസൽഗുണാഢ്യാം
ചേരുന്നതൻമകളെയിജ്ജനകൻകൊടുക്കും ॥ (൪൩)

വിശ്വാമിത്രൻ—(ചിരിച്ചു) നിങ്ങൾക്കു ഞങ്ങളിൽ കൂടി അവിശ്വാസം, അല്ലെങ്കിൽ മഹാ ശക്തികളായും മായാബലംകൊണ്ടു പല രൂപങ്ങളേയും എളുപ്പത്തിൽ ധരിക്കുന്നവരായുമുള്ള രാക്ഷസന്മാരുടെ ഇടയിൽ ആൎക്കരിൽ വിശ്വാസമുണ്ടാകുന്നു, അതുകൊണ്ടു പരമേശ്വരചാപത്തെ ആരോപണം ചെയ്യാനായിട്ട വരുത്തുക.

ജനകൻ—ശതാനന്ദമഹർഷേ! അങ്ങുന്നുതന്നെ ശിവ ചാപത്തെ ഉപചരിച്ചു ഇവിടെ വരുത്തണം.

ശതാനന്ദൻ—അങ്ങിനെതന്നെ (എന്നു പോയി)

രാവണൻ—

* ശങ്കരഗിരിയെയെടുത്തു-
ള്ളെൻകൈകൾക്കുംപ്രയാസമായുള്ള ।
ശങ്കരവില്ലുകുലപ്പാൻ
ശങ്കവ്യഹാബാലനെന്നമതിയാതെ ॥ (൪൪)

വിദ്യുജ്ജിഹ്വൻ—കഷ്ടം! കഷ്ടം! കഥയില്ലാത്ത ജനകൻ എന്താണിങ്ങിനെ പ്രതിജ്ഞ ചെയ്തതു, പരമേശ്വര ചാപത്തെ കുലപ്പാൻ ത്രൈലോക്യത്തിലൊരുത്തനുമില്ലല്ലൊ.

രാവണൻ—(ആകാശത്തിൽ നോക്കി സീതയെ ഉദ്ദേശിച്ചു) അയ്യോ! ഭാഗ്യഹീനയായ ജാനകി!

* എന്തിപ്പുൻപുത്രിയെന്നോത്തമമഹബലമാ-
യ്യുണ്ടെപോയിലനിന്നെ
നിന്നെച്ചോദിച്ചതില്ലിന്നുപരനൊരുനരൻ
തന്നെമോഹിക്കയാൽനീ ।
എന്നാൽവേളിക്കുരാമൻവടിവിയലുമിനി-
ക്കീവിധംപറയത്താൽ
നിന്നാക്കിട്ടാതെയാസ്സരൊരുവനം-

എന്താണെങ്ങൊട്ടു പറയേണ്ടതു. കഷ്ടം! കഷ്ടം!

* ഇനിനീവേളിയില്ലാതിരിക്കും ॥ (൪൫)

സാരണൻ—തിരുമനസ്സിലേക്കു ഇവളുടെമേൽ മോഹമുണ്ടെങ്കിൽഇപ്പോളിവളെ തസ്കരിച്ചുതന്നെകൊണ്ടുപോകേണ്ടതായിട്ടുതിന്നു.

ശതാനന്ദൻ—(പ്രവേശിച്ച്) പരമേശ്വരചാപത്തെ ഇതാ കൊണ്ടുവന്നിരിക്കുന്നു. (എന്നു ഇരിക്കുന്നു)

വിശ്വാമിത്രൻ—ഉണ്ണി! രാമഭദ്ര! അതിനെ നോക്കു.

രാമൻ—ഗുരുവിന്റെ കല്പനപോലെ

(എന്നു എഴുനീററു വില്ലിന്റെ സമീപത്തിൽ ചെല്ലുന്നു.)

രാവണൻ—എന്തു, ഇവൻ ഭയപ്പെടാതെതന്നെ അടുത്തു ചെല്ലുന്നു.

വിദ്യുജ്ജിഹ്വൻ—ഒരു സമയം ഇവനിതിനെ ആരോപണം ചെയ്യുമൊ.

സാരണൻ—ഒരുസമയം ഇവൻ സീതയെവേൾക്കുകയും ചെയ്യുമൊ.

(അനന്തരം അല്പദൂരം മുമ്പിലായി നടക്കുന്ന പ്രതിഹാരിയാൽ കൂട്ടിക്കൊണ്ടു വരപ്പെട്ടവളായും രക്തവസ്ത്രത്താൽ ദേഹത്തെ മറച്ചും ഇരിക്കുന്ന സീതയും മററുള്ള കന്യകകളും പ്രവേശിക്കുന്നു.)

സീതാ—വത്സകളേ! മഹാനുഭാവനായ വിശ്വാമിത്രമഹർഷി വന്നിട്ടുണ്ടു, അദ്ദേഹത്തെ നോം വന്ദിക്കേണ്ടതാണു.

രാമൻ—[ആത്മഗതം]ഇതെങ്ങിനെ.

* ഉന്നംസുധപോൽകാതി-
നാനന്ദംനൽകിടുന്നകിളിവാക്കാൽ।
ഞാനനുഭവിച്ചുമായാ
ജാനകിവചനമതത്രെയൊക്കന്നേൻ॥ (൪൯)

ഊൎമ്മിളാ—ജ്യേഷ്ഠത്തിയായ ജാനകിയുടെ വാക്കിനെ നിങ്ങൾ കേട്ടില്ലെ?

രാമൻ—(കണ്ടിട്ടു) [ആത്മഗതം] ഇവൾ തന്നെയൊ സാക്ഷാൽ ജാനകി.

* ഇന്ദൌസൌന്ദൎയ്യതയ്യണിനളിനരുചി-
യുദ്ധ്യാനത്തിലുള്ളാഗ്രഹം
നന്നായ്മാത്രിയതിന്റെശീഘ്രഗമനം
മന്ദാനിലേശൈത്യവും।
പിന്നെപാരിൽവിരസംകയിൽഖനിയി-
ലെന്നുള്ളൻസുഖംകാണ്മതിൻ
മുന്നേകണ്ടൊരുസുന്ദരാംഗിയെയിതാ
കാണുന്നുഞാൻസാമ്പ്രതം॥ (൫൦)

അതിനാലിവളെ കൈകൾകൊണ്ടു ദൃഢമായിട്ടു ബന്ധിക്കേണ്ടതാണു. (ആലോചിച്ചു)

ശ്രീപരമേശചാപാ-
രോപണമാം പന്തയം നിവൃത്തിച്ചാൽ।
ഭൂപുത്രിയെബ്ബന്ധിക്കാം
കൈപാശത്താലതെന്നിയേവഹിയാ। (൫൮)

(എന്ന വേഗത്തിലടുത്തു ചെന്നു വില്ലിനെ നോക്കുന്നു.)

മാണ്ഡവീ—ജ്യേഷ്ഠത്തി! ജാനകി! വിശ്വാമിത്രമഹർഷി ര ണ്ടു രാജകുമാരന്മാരെ കൂട്ടിക്കൊണ്ടു വന്നിട്ടുണ്ടെന്നു കേൾക്കുന്നു.

സീതാ—അതെ.

മാണ്ഡവി—അവരിൽ ഒരു കുമാരൻ ഏതൊ ഒരു കന്യകയു ടെ മനസ്സിനെ അപഹരിച്ചിരിക്കുന്നു എന്നും കേൾക്കുന്നു.

സീതാ—(അസൂയയോടു കൂടി) ഹും എന്നു പറയുന്നു. മിണ്ടാ തെ വരു, (എന്ന ലീലാകമലംകൊണ്ടു അടിക്കുന്നു.)

ഊൎമ്മിളാ—(ചിരിച്ചു) ഹേ സീതെ! നിന്റെ ഈ പ്രവൃത്തി കൊണ്ടു മാണ്ഡവി പറഞ്ഞതിനെ നീ എന്തിനാണ നിന്റെ മേൽ വലിച്ചിടുന്നതു.

സീതാ—അസംബന്ധം പറയുന്ന ഊൎമ്മിളെ! നീ ദൂരത്തുപോ.

ശ്രുതകീൎത്തി—ഹേ സീതെ! നീ എന്തിനാണിതിൽ ഇങ്ങിനെ കോപിക്കുന്നതു? അങ്ങിനെയാണെങ്കിൽ നീ തന്നെ പറയു. ഈ കന്യകകളിൽ വെച്ചാരാണ പിന്നെ സ്വപ്നത്തിൽ കാമസുന്ദരനായ ഒരു ക്ഷത്രിയ കുമാരനെ കണ്ടിട്ടു വേനക്കാലത്തിൽ പ്രവാഹം ക്രമേ ണ ചുരുങ്ങുന്ന മലഞ്ചോലപോലെ ദിവസംതോറും ചടച്ചുവരുന്നതു? ആരുടെ ദേഹമാണ പിന്നെ പാലുകൊണ്ടു ഉടനെ നനയ്ക്കപ്പെട്ട സ്വൎണ്ണപ്പാവപോലെ വെളുത്തിരിക്കുന്നതു? ആരാണ പിന്നെ വിജ നമായും മനോഹരമായുമുള്ള ഉദ്യാനമദ്ധ്യത്തിൽ പഴുത്തിരിക്കുന്ന വ ലിയ ഫലങ്ങളുടെ ഭാരത്താൽ കൊമ്പുകൾ താണിട്ടുള്ള മാതള ച്ചെടികളാൽ ഉള്ളിൽ പ്രവേശിപ്പാൻ പ്രയാസമായും നല്ല തണ ലും ഭംഗിയുമുള്ള തെങ്ങുന്തോട്ടത്താൽ അലങ്കരിക്കപ്പെട്ടും ഇരിക്കു ന്ന പിച്ചക വള്ളിക്കുടിലിൽ തണുപ്പുള്ള തളിരുകളാൽ ഉണ്ടാക്ക പ്പെട്ട മെത്തയിൽ കിടന്നുകൊണ്ടും, രാമച്ചത്തിന്റെയും ചന്ദന ത്തിന്റെയും രസങ്ങളാൽ നനയ്ക്കപ്പെട്ട രണ്ടു കുചതടങ്ങളിലും പു തിയ ചന്ദ്രക്കലപോലെ മനോഹരങ്ങളായ താമരത്തണ്ടുകളാൽ ഉ ണ്ടാക്കപ്പെട്ടമാലകളെ ഇടവിടാതെ അണിഞ്ഞുകൊണ്ടും, അരികി ലിരിക്കുന്ന സഖികളുടെ കൈകൾകൊണ്ടു വീശുന്ന താമരയില വി ശറിയിൽ നിന്നു അതിശീതമായുള്ളതായ മന്ദവായുവിനെ ഏറ്റുകൊ

ണ്ടും, ദിവസങ്ങളെ കഴിച്ചു കൂട്ടുന്നതു? എന്നുമാത്രമല്ല, ആരാണ പിന്നെ പ്രഭാതത്തിലുണൎന്നിട്ടു സഖികളോടു സ്വകാൎയ്യമായിട്ടിങ്ങിനെ പറയുന്നതു?

മാണ്ഡവീ—ശ്രുതകീൎത്തി! പറയു: പറയു: എങ്ങിനെയാണ പറയുന്നതു?

സീതാ—ശ്രുതകീൎത്തിയാണങ്ങിനെ പറയുന്നതു.

ശ്രുതകീൎത്തി—

* വല്ലപ്പോഴുമുറക്കംവരികിലുടനെയെൻ
മുന്നിലായ്‌രാമനപ്പോൾ
മെല്ലെസ്വപ്നേ വരുന്നുണ്ടരികിലവനിതാ-
ന്നോക്കിനിൻ്രാസനെന്നും ।
ചൊല്ലുന്നു, കൊങ്കമൊട്ടിന്നൊരുപുടവയെ
നീക്കുന്നു, ഞാൻ ചില്ലികോപാൽ
തല്ലീട്ടെന്നാലുമെൻമുഖമതിലപടമൊട്ടുമുദ്ധേ
ചുംബനംചെയ്തിടുന്നു ॥ (൭൨) എന്നു

(ഊൎമ്മിളയും മാണ്ഡവിയും സീതയുടെ മുഖത്തെ നോക്കുന്നു.)

സീതാ—[ആത്മഗതം] (അധികലജ്ജയോടുകൂടി) ഇവർ എന്റെ സകല വൎത്തമാനവും മനസ്സിലായി. ഇനി എന്താണ വഴി [പ്രകാശം] (ധൈൎയ്യത്തോടുകൂടി) നിങ്ങളെയല്ല ഇപ്പോൾ ശകാരിക്കേണ്ടതു, എന്നാൽ പരിഹാസശീലയായും, എന്റെ സഖിയായുമുള്ള ആ ശീലവതിയെ തന്നെയാണ, എന്തുകൊണ്ടെന്നാൽ അവൾ ശ്രുതകീൎത്തി കുട്ടിയാണെന്നുവിചാരിച്ചു കളിയാക്കുവാൻ വേണ്ടി "സീതാ ഒരുപുരുഷനിലനുരാഗിച്ചവൾപോലെ ചടച്ചും വെളുത്തും പല്ലവശയനത്തിൽ കിടന്നുകൊണ്ടും അങ്ങിനെ ഇരിക്കുന്നു ഇങ്ങിനെയിരിക്കുന്നു" എന്നു അനുചിതങ്ങളായ വാക്യങ്ങളെ എപ്പോഴും ഉപദേശിച്ചുകൊണ്ടുതന്നെ ഇരിക്കുന്നു.

മാണ്ഡവി—(മുൻഭാഗത്തുനോക്കീട്ടു) ഇതെങ്ങിനെ? പാതാളരന്ധ്രതുല്യമായിരിക്കുന്ന ഇരിമ്പുപെട്ടിയുടെ ഉള്ളിൽ കിടക്കുന്നതായും നിത്യവും അൎച്ചനം ചെയ്യുന്നതുകൊണ്ടു പററിയിരിക്കുന്ന ചന്ദനബിന്ദുക്കളാൽ മനോഹരമായും ഉള്ള ശ്രീപരമേശ്വര ചാപത്തെ ഇവിടെ കൊണ്ടു വന്നിരിക്കുന്നു. അതിന്റെ സമീപത്തിൽ തന്നെ കാണുന്നവൻ ബാലചന്ദ്രനെന്ന പോലെ നേത്രാനന്ദത്തെ കൊടുക്കുന്ന സൌന്ദൎയ്യത്തോടും കനക മാലയാൽ ബന്ധിക്കപ്പെട്ടും മനോഹരമായുമിരിക്കുന്ന ശിഖണ്ഡകത്തോടും, സന്ധ്യാസമയത്തിൽ വിരിഞ്ഞ നീലോല്പലത്തിന്റെ ഉള്ളിലുള്ള ദളംപോലെ ശ്യാമളമായ

ദോഹത്തോടും, കണ്ണുകളോളം നീണ്ടും താമരദളംപോലെ മനോഹരങ്ങളായും വിശാലങ്ങളായും അരികിൽ ഇടുങ്ങിയിരിക്കുന്ന നേത്രങ്ങളോടും, ആനക്കുട്ടിയുടെ തുമ്പിക്കൈപോലെ നീണ്ടും തടിച്ചുമിരിക്കുന്ന ബാഹുദണ്ഡങ്ങളോടുംകൂടി ഈ ആശ്രമഭൂമിക്കലങ്കാരഭൂതനായി കാണപ്പെടുന്ന ഇവനാരാണ്?

സീതാ—(നോക്കീട്ട) [ആത്മഗതം] എന്താണിത്, ഇവന്റെ ആകൃതി സ്വപ്നത്തിൽ കാണപ്പെട്ട ആ പ്രിയജനത്തിന്റെ ആകൃതിക്കൊത്തിരിക്കുന്നു, അതിനാലെന്റെ ആഗ്രഹം സഫലമായതുപോലെ തോന്നുന്നു, ഇവന്റെമേലത്യാഗ്രഹത്തോട കൂടിയിരിക്കുന്ന എന്നെ, ത്രൈലോക്യത്തെ ജയിച്ച വീരനാണെങ്കിലും കാമദേവൻ സ്ത്രീജനങ്ങളോടെതൃക്കുന്നതിന്നാല്പനാകുന്ന ദുഷ്കീർത്തിയെ ആലോചിക്കാതെ ശരങ്ങളെ ചൊരിഞ്ഞുകൊണ്ടു ബാധിക്കുന്നു. ചന്ദ്രനും സമുദ്രവാസത്താൽ സിദ്ധിച്ചിട്ടുള്ള കാളകൂടവിഷത്തെ കളങ്കമാണെന്നുള്ള വ്യാജത്താൽ വഹിച്ചുകൊണ്ടു എന്നെ തപിപ്പിക്കുന്നു, മന്ദവായുവും ദക്ഷിണദിക്കിലുള്ള പരിചയത്താൽ പകർന്നിട്ടുള്ള യമന്റെ ക്രൂരതയോടു കൂടി എന്റെ പ്രാണനെ അപഹരിപ്പാനായി സഞ്ചരിക്കുന്നു,

(എന്ന എല്ലാസന്ന്യാസികളോടുംകൂടി നോക്കിക്കൊണ്ടു നില്ക്കുന്നു.)

ശതാനന്ദൻ—മഹാരാജാവെ! കണ്ടാലും ഈ രാജകുമാരൻ—

ജനകൻ—

* നോക്കുന്നു ധൃഷ്ടമത്തൂർജ്ജിതഭടവലിയാൽശക്യമാകാത്തു ചക്രം
ത്തൂക്കീടുംവണ്ണമിരിക്കൽവിലസിടുമൊരയഃപെട്ടിയുൾചേർന്ന ചാപം ।

വിശ്വാമിത്രൻ— * പൊക്കിക്കൈക്കൊണ്ടുനിർത്തുന്നിതുളവികളിയായ്

ലക്ഷ്മണൻ— * താഴ്ത്തിത്താണൊത്തുകെട്ടുന്നു

ജനകൻ—(സന്തോഷാശ്ചര്യങ്ങളോടുകൂടി)

* ഊക്കോടൊന്നങ്ങിഴുക്കുന്നിതു

ശതാനന്ദൻ— * കിമിഹ കഥിക്കേണ്ടു പൊട്ടിച്ചുവല്ലോ॥ (൩൨)

ജനകൻ—(ആശ്ചര്യത്തോടുകൂടി)

* ഈ രാമാകർഷണത്താൽ ത്രുടിതഹരധനുസ്സിന്റെ പാരിച്ചഘോഷം
ഘോരംകല്പാന്തമേഘധ്വനിയൊടുസമമെങ്ങുംമുഴങ്ങുന്നിതിപ്പോൾ ।
പാരംഭൂമിക്കുലച്ചിട്ടനുദ്രുവമുടനെപതിച്ചങ്ങണിക്കുന്നു സ്വസ്ഥ—
ന്മാരായെന്താണിതെന്നോർത്തഖിലരുമധികംവിസ്മയിക്കുന്നു ലോകേ ।

ശതാനന്ദൻ—[സ്വകാര്യമായിട്ട] (ജനകനോട)

വിദ്യുജ്ജിഹ്വൻ—[ആത്മഗതം] ഈ രാവണൻ വളരെ കോപിച്ചിരിക്കുന്നു, അതിനാൽ ഇവനെ അനുസരിച്ചിരിക്കാം, [പ്രകാശം] ഈ സമയത്തിലുചിതമായ പ്രവൃത്തി ഇന്നതാണെന്ന എല്ലാം അറിവുള്ള തിരുമനസ്സിലേക്കു ഞാൻ ബോധിപ്പിക്കേണമെന്നില്ലല്ലൊ.

രാവണൻ—എന്നാൽ കേൾക്കു,

* കൊന്നീടേണംമനുഷ്യരെക്കൊന്നിനിക്കുള്ളിൽവൈരം
തന്നുള്ളോരിദ്ദശരഥസുതൻതന്നെയൊന്നാമതായി ।
എന്നിട്ടുൻതാൻജനകനൃപനെന്നാലുമീവചനത്താൽ
കൊന്നിട്ടിപ്പാഴിവനെയുമുടൻസീതയെക്കൊണ്ടുപോണം ॥ (൩൯)

സാരണൻ—ഇങ്ങിനെയാണെങ്കിൽ-

* കയ്യിലുള്ളഗദകൊണ്ടുമാറിടമടിച്ചുടച്ചുനരബാലകൻ
മെയ്യിലുള്ളപുതുമാംസമായിട്ടുമൊരപ്പിലിട്ടുരസമേതമായ് ।
അയ്യ: ഞാൻജനകകന്യമിപ്പൊഴുതുവാളിനാലുടനറുത്തുമോദാ
ചെയ്യുവൻരുധിരപാനമാശുഗളമതിനുകല്പനതരേണമേ ॥ (൪൦)

വിദ്യുജ്ജിഹ്വൻ—[ആത്മഗതം] ഈ രാമൻ വിശ്വാമിത്രനാൽ ഉപദേശിക്കപ്പെട്ട സകല ദിവ്യാസ്ത്രമന്ത്രങ്ങളോടുകൂടിയും മഹാഗംഭീരപരാക്രമശാലിയായുമിരിക്കുന്നു, അതിനാലിവന്റെ മുമ്പാകെ യുദ്ധത്തിൽ രാവണമഹാരാജാവു കൂടിനില്ക്കുവാൻ ശക്തനാകയില്ല, പിന്നെ ഈ സാരണന്റെ കഥ പറവാനുണ്ടൊ, [പ്രകാശം] ഛീ: മൂഢ! എന്തുചിലയ്ക്കുന്നു? മഹാരാജാവെ! പ്രസാദിച്ചൽപം കേൾക്കേണമെ,

രാവണൻ—മന്ത്രികളിൽ ഞാൻ വിനയമുള്ളവനാണ്,

വിദ്യുജ്ജിഹ്വൻ—* ആലോചിയാതുള്ളൊരുകർമ്മമെല്ലാ
കാലത്തിലുംദുഃഖദമായ്ഭവിക്കും ।
ആലോചനാപൂർവ്വകമായതെങ്കിൽ
കാലാന്തരേമംഗളമേറ്റമേകും ॥ (൪൧)

അതുകൊണ്ടിപ്പോൾ * രാമനെയെങ്ങിനെകൊല്ലാം
ഭൂമകളെക്കിട്ടുമെങ്ങിനെയിതെല്ലാം ।
ആമാത്യവരാദികളൊടു
നാമാലോചിച്ചുചെയ്യേണ്ടവിധം ॥ (൪൨)

രാവണൻ—ഇങ്ങിനെയാണെങ്കിൽ നാം പുഷ്പകവിമാനത്തിൽ കേറി വേഗം ലങ്കാപുരത്തിൽ തന്നെ ചെല്ലുക, ഈ ജാനകീദർശനസന്തോഷംകൊണ്ടിപ്പോൾ പ്രയോജനമെന്താണ്, ഇവളെ ബ

ലാൽകാരത്താൽ കൊണ്ടുപോകേണ്ടതാണെന്ന തീൎച്ചപ്പെട്ടില്ലെ,

(എന്ന സാരണ വിദ്യുജ്ജിഹ്വന്മാരോടു കൂടി പോയി)

ജനകൻ— (സന്തോഷവിനയങ്ങളോടുകൂടി)

* അമ്പിലെൻകാൎയ്യസിദ്ധിക്കായ്
വൻപ്രയത്നങ്ങൾചെയ്തതിൽ
മുമ്പനാംഗാധിവംശേന്ദോ!
കമ്പിടുന്നുഭവാനെഞാൻ ॥ (൩൨)

ശതാനന്ദൻ—ഭഗവൻ വിശ്വാമിത്രമഹർഷേ!

* ക്ഷിതിജയെരാമനന്നൽകാം
കരുകാലീലക്ഷ്മണനനൂൎമ്മിളയെ ।
ശ്രുതകീൎത്തിയെശത്രുഘ്നന
മരുപോൽഭരതനുമിന്നുമാണ്ഡവിയെ ॥ (൩൪)

വിശ്വാമിത്രൻ—കൊള്ളാം, കൊള്ളാം,

സീതാ—[ആത്മഗതം] എന്റെ മനോരഥവല്ലഭനായ ഇദ്ദേഹം ശ്രീപരമേശ്വര ചാപത്തെ, ആനക്കുട്ടി കരിമ്പിനെ എന്നപോലെ, ക്ഷണത്തിൽ പൊട്ടിച്ചുവൊ? ആശ്ചൎയ്യമാശ്ചൎയ്യം! [പ്രകാശം] ഊൎമ്മിളേ! ഇതെന്താണ?

ഊൎമ്മിളാ—ഹാ! കഷ്ടം! കഷ്ടം! ഈ രഘുകുമാരനാൽ മുറിക്കപ്പെട്ട പരമേശ്വരചാപത്തിന്റെ, പ്രളയകാലമേഘഗൎജ്ജിതംപോലെ ഭയങ്കരമായ ശബ്ദത്താൽ നോം പേടിച്ചു വിറച്ചും, അന്യോന്യം കൈകൾകൊണ്ടു ദേഹത്തെ മുറുകെ പിടിച്ചും, നേത്രാരവിന്ദങ്ങളെ അടച്ചുംകൊണ്ടു, ഈ ഒരു ക്ഷണനേരത്തെ അതി പ്രയാസത്താൽ കഴിച്ചു കൂട്ടി.

മാണ്ഡവി—അതുകൊണ്ടു നോം വിശ്വാമിത്ര മഹൎഷിയുടെ പാദവന്ദനം ചെയ്തിട്ടു അന്തഃപുരത്തിലേക്കുതന്നെ ചെല്ലുക.

ശ്രുതകീൎത്തി—അങ്ങിനെ ചെയ്ക.

ജനകൻ—(ആനന്ദ സ്നേഹ ബാഷ്പങ്ങളോടു കൂടി)

വത്സ! വത്സ! ഉണ്ണി! രാമഭദ്ര!

* ദിനകരകുലമൌലേ! മൽപ്രതിജ്ഞാംബുരാശി-
ക്കുരുപമഭുജവീൎയ്യപൂൎണ്ണദേഹകൎണ്ണധാര! ।
തനുവിൽമഹിതമല്പംയൌവനംചേൎന്നീയെൻ
തനയയുടെമഹത്തായുള്ളമുൻജന്മപുണ്യം ॥ (൩൫)

(രാമൻ മുഖം താഴ്ത്തി വിശ്വാമിത്രസമീപത്തിലിരിക്കുന്നു.)

പ്രതിഹാരി—ഇതാ കന്യകകൾ വന്നിരിക്കുന്നു.

സീതാ—(നോക്കീട്ട്) ഇതാ പരമേശ്വര ചാപത്തെ മുറിച്ചാളിവിടെ തന്നെയിരിക്കുന്നു, എന്റെ കണ്ണും കാലും ഭയത്താൽ വേണ്ടപോലെ പ്രസരിക്കുന്നില്ല.

(എന്നു മാണ്ഡവിയുടെ അരികിൽ മറഞ്ഞുകൊണ്ടു ഗമിക്കുന്നു)

രാമൻ—[ആത്മഗതം]

* കനാൽകണ്ണിയെനോക്കുവാൻകുതുകമോടോടീടുമെൻകണ്ണിനെ-
ച്ചെന്നിട്ടാശുതടുത്തിടുന്നുവിനയംപാരംഗുരൂണാംസന്നിധൌ।
നന്നായിട്ടിവൾകാലിലുള്ളമണിമഞ്ജീരസ്വനംകാതുകൾ-
ക്കിന്നോരംസുഖമേകിടുന്നിതതിനാൽഞാൻധന്യനായീലയൊന്നു

ഊർമ്മിളാ—[ആത്മഗതം] പരമേശ്വര ചാപഭഞ്ജനം ചെയ്ത ഇദ്ദേഹത്തിന്റെ സമീപത്തിൽ ഉരുക്കിയ തങ്കംപോലെ ഗൌരവർണ്ണമായും, മനോഹരമായും, ഉള്ള ദേഹത്തോടുകൂടിയ ലക്ഷ്മണൻ ഇരിക്കുന്നുവല്ലോ, ഇദ്ദേഹത്തിനെ കണ്ട നേരത്തിൽ എന്റെ മനസ്സു കാമദേവനു കളിപ്പാനുള്ള മാൻ കുട്ടിയായി തീൎന്നു. ഇതങ്ങിനെ

(എന്നു ജനകന്റെ സമീപത്തിൽ ചെല്ലുന്നു.)

ലക്ഷ്മണൻ—[ആത്മഗതം]

* ചാരുതാലയമന്നുകണ്ടൊരുനാരീ
വരമഞ്ജുഭാഷിണികടാക്ഷമാലയാൽ।
പരിചോടിഴുത്തമമചിത്തമിങ്ങുപിൻ
തിരിയുന്നതില്ലപുനരെന്തുചെയ്യുഞാൻ॥ (൩൭)

(എന്നു പരാങ്മുഖനായിരിക്കുന്നു.)

ജനകൻ—മഹാനുഭാവനായ ഈ കൌശികമഹർഷിയെ വത്സകൾ നമസ്കരിക്കുവിൻ.

കന്യകകൾ—ആര്യ! താതപാദങ്ങളിൽ ഞങ്ങൾ നമസ്കരിക്കുന്നു.

വിശ്വാമിത്രൻ—വത്സകൾക്കു അഭീഷ്ടം സിദ്ധിക്കട്ടെ.

(കന്യകകൾ കുറച്ചു മാറി നില്ക്കുന്നു.)

വിശ്വാമിത്രൻ—ഇനിപ്പോൾ തന്നെ യാഗമാരംഭിക്കാം. മഹാരാജാവെ! അങ്ങും പ്രതിജ്ഞയെ നടത്തുക.

ജനകൻ—എടൊ! പ്രതിഹാരി! അധികാരികളോടു പറയൂ.

*ഗോപുരദേശമതിലെങ്ങുമഞ്ജുക്രമുകവാഴകളംഗിയൊടുനാട്ടണം
ചോരിൽവെഞ്ചില്ലികളിട്ടുഗാരമതിൽനല്ലചിത്രമെഴുതിടണം ।
തോരണങ്ങളാംകുസുമമാലകൊണ്ടിഹവിതാനവുംപുരിനിറയ്ക്കണം
ചാരുസാന്ദ്രതയെടുത്തുകൂടിതനയാവിവാഹസുമഹോത്സവം ॥ (൬൮)

പ്രതിഹാരി—കല്പനപോലെ (എന്നു പോയി)

(അണിയറയിൽ)

* വിരവിൽനിജപുരത്തിങ്കൽനിന്നാശ്രമേ
ധരണീപതിവരൻകോസലേശൻമുദാ ।
പരിജനയുതനായ്‌വന്നിരിക്കുന്നതാൽ—
തുരഗകരികളാൽതിങ്ങിയെങ്ങുംക്ഷമാ ॥ (൬൯)

ജനകൻ—ഭഗവൻ! വിശ്വാമിത്രമഹർഷേ! ദേവവ്രതനാണ ഇങ്ങിനെ പറയുന്നത. അതുകൊണ്ട പുരോഹിതനായ ഈ ശതാനന്ദമുനിയോടും, രാമലക്ഷ്മണന്മാരോടും, വത്സകളായ സീതാദികളോടുംകൂടി നോം തന്നെ ചെന്ന ചിരന്തന സ്നേഹിതനായിരിക്കുന്ന ദശരഥമഹാരാജാവിനെ വിനയത്തോടുകൂടി എതിരേറ്റു സൽകരിക്കേണ്ടതാണ.

വിശ്വാമിത്രൻ—അങ്ങിനെയാകട്ടെ.

ജനകൻ—ഹേ: ദേവവ്രത! അന്തഃപുരസ്ത്രീജനങ്ങളോടുകൂടി വന്നിരിക്കുന്ന ദശരഥ മഹാരാജാവിനെ സൽകരിപ്പാനായിക്കൊണ്ട നമ്മുടെ അന്തഃപുരസ്ത്രീജനങ്ങളേയും വഴിയെ കൂട്ടിക്കൊണ്ടു വരു.

(എന്നു എല്ലാവരും പോയി)

* ഇങ്ങിനെ നാലാമങ്കം. *



# ജാനകീപരിണയം.

## മലയാളനാടകം.

### അഞ്ചാമങ്കം.

(അനന്തരം വിരാധൻ പ്രവേശിക്കുന്നു.)

വിരാധൻ—* ജനസ്ഥാനേവാഴുംമുനികളുടെരക്ഷാൎത്ഥമുടനെ
ഹനിച്ചിടാംരാത്രിഞ്ചരരെയിതിരാമന്റെശപഥം।
കനക്കുംകോപാൽകേട്ടഥസഖിഖരൻതാമനെജവം
ഹനിപ്പാനായെന്നെപ്പരിചിനൊടയച്ചാൻവനഭുവി॥
(ഗൎവ്വത്തോടുകൂടി മന്ദഹാസം ചെയ്തു.)

* ബലവാൻരാക്ഷസരാജാ
ബലമേറുംഖരനപാൎത്തിലവനെക്കാൾ।
ബലമുണ്ടതില്പരംഭവനോ
ബലമുണ്ടതില്പരംരക്ഷസ്സമനേവൻ॥ (൨)

എന്നാൽ രാവണൻ കൈകസിയുടെ പുത്രനായതുകൊണ്ടു, ലങ്കാരാജ്യത്തിൽ രാജാവായിരിക്കുന്നത നമുക്കു സമ്മതം തന്നെ. (വിചാരിച്ചു) അത്ഭുതം! അത്ഭുതം!

* കിമത്രചൊല്ലേണ്ടതുരാഘവന്റെ
ഹിമാദ്രിപോലേയുറമുള്ളധൈൎയ്യം।
സമസ്തരാത്രിഞ്ചരരെയൊന്നി-
ച്ചമൎക്കുമെന്നിതിവൻപ്രതിജ്ഞാ॥ (൩)

അതിനാലിപ്പോൾ ഖരൻ പറഞ്ഞിട്ടില്ലെങ്കിൽ തന്നെയും ഞാനിവനെ ശാസിക്കേണ്ടതാണ. ഞാനിപ്പോൾ കോകിലരൂപം ധരിച്ചു ഇവനെ കാണുകയും ചെയ്തു, ഇവനിതാ സീതയോടുകൂടി സംസാരിച്ചുകൊണ്ടു വിജനമായും, മനോഹരമായും, വിരിഞ്ഞിട്ടുള്ള മൊട്ടുകളോടുകൂടിയ വലിയ ഇരഞ്ഞി വൃക്ഷങ്ങൾകൊണ്ടു നല്ല നിഴലും തണുപ്പുമുള്ളതായും, ഇരിക്കുന്ന ഉയൎന്ന പൎവ്വതതടത്തിലുള്ള ശിലാതലത്തിൽ വസിക്കുന്നു. ലക്ഷ്മണനും ചന്ദനവാടികാ സമീപത്തിലുള്ള പൎണ്ണശാലയുടെ ദ്വാരദേശത്തിൽ ആവനാഴികളും ചാ

പാഷാണങ്ങളും വെച്ചുകൊണ്ടും, ഉറയിൽനിന്നു വാളിനെ ഊരി പിടിച്ചുകൊണ്ടും, ഉറപ്പായിട്ടാകാശത്തെ നോക്കുന്നു. ആഹോ! ഇവന്റെ ഗാംഭീര്യമെങ്ങിനെയിരിക്കുന്നു, ധൈര്യത്തോടും ഉത്സാഹത്തോടും കൂടിയുള്ള സ്ഥിതിയെങ്ങിനെയിരിക്കുന്നു, (വൃദ്ധികളയത്തോടുകൂടി.)

*കയ്യൂക്കേറവുമുള്ളലക്ഷ്മണനെയുംകൂടിജ്ജയിച്ചീടുവാൻ
വയ്യല്ലോമമരാഘവന്റെ കഥയെച്ചൊല്ലേണമോ പിന്നെ ഞാൻ ।
പൊയ്യായിട്ടുളുകൊണ്ടുരാമവടിവാർന്നിപ്പോളഹംസീതയെ
പയ്യെക്കട്ടുഹരിച്ചുകൊണ്ടുചെന്നുമഹസിക്രീഡിക്കുവൻസൗഖ്യമായ് ॥ (൪)

* പിരികിൽകാന്തയെരാമനെ
മരണംവരുമഗ്രജൻനശിച്ചെങ്കിൽ ।
വരുമഥലക്ഷ്മണനംമൃതി
ഖരനുള്ളിലിലാഘവുംഫലിച്ചീടും ॥ (൫)

അതുകൊണ്ടു, സീതാഏകാകിനിയായി പുറത്തേക്കു പോകുന്നതിനെ കാത്തുകൊണ്ടു, ഞാൻ അതിദൂരമില്ലാത്ത ഈ കോവിദാരവനത്തിൽ വസിക്കാം. ഇവിടെ ജടായുവിനെ കാണ്മാനുമില്ല, അവൻ ജ്യേഷ്ഠനായ സമ്പാതിയെവന്ദിപ്പാൻപോയിരിക്കും നിശ്ചയം.
(മുൻഭാഗത്തു നോക്കീട്ടു) ഇവളാര, ലങ്കാധിപതിയിൽ നിന്നു വന്നിരിക്കുന്ന ശൂർപ്പണഖയോ, ഇരിക്കട്ടെ രാവണമഹാരാജാവിന്റെ ക്ഷേമ വർത്തമാനത്തെ ചോദിക്കാം. (എന്നു ചുററിനടക്കുന്നു)

(അനന്തരം ശൂർപ്പണഖാ പ്രവേശിക്കുന്നു.)

ശൂർപ്പണഖാ—"പഞ്ചവടിയിൽതാമസിക്കുന്ന രഘുകുമാരന്റെ പത്നിയായ ജാനകിയെ ഇനിക്കു വേണ്ടി നീ അപഹരിച്ചു കൊണ്ടു വാ" എന്നു അഗ്രജനായ രാവണമഹാരാജാവ എന്നെ അയച്ചിരിക്കുന്നു. നതിന്റെ രൂപം ധരിച്ച ഞാൻ, ശത്രുസമീപത്തിലിരിക്കുന്ന ആ സീതയെ കാണുകയും ചെയ്തു. എന്നാലവളെ എങ്ങിനെയാണു അപഹരിപ്പാൻ കഴിയുന്നതു എന്നു ഞാൻ ആലോചിക്കുന്നു, അല്ലെങ്കിൽ ഇതിരിക്കട്ടെ.

* ശ്യാമനായുല്പലംപോലെ
കാമനെപ്പോൽമനോജ്ഞനാം ।
രാമനെക്കണ്ടനേരംമേ
കാമൻകട്ടുമനസ്സിനെ ॥ (൬)

അതിനാൽ സീതാരൂപത്തെ ധരിച്ച ഞാൻ, ഏകാകിയായി പുറത്തുപോകുന്ന രാമനെ ദൂരത്തു വെച്ചു പിടിച്ചു, ഹേമകൂടപർവ്വതത്തിൽ കൊണ്ടുപോയി ഇവനോട്ടുകൂടി ഇഷ്ടംപോലെ ക്രീഡിക്കുന്നുണ്ടു. (എന്നു ചുററി നടക്കുന്നു)

വിരാധൻ—ഹേ: ശൂൎപ്പണഖേ! നീ സുഖമായി വരുന്നുവൊ?

ശൂൎപ്പണഖാ—വിരാധനൊ, ആൎയ്യ! അങ്ങെക്ക സൌഖ്യം തന്നെയല്ലെ?

വിരാധൻ—രാവണ മഹാരാജാവിന്ന ക്ഷേമമല്ലെ?

ശൂൎപ്പണഖാ—ക്ഷേമമുണ്ടാകും. നിൎവ്വിചാരനായിട്ടിരുന്നുവെങ്കിൽ,

വിരാധൻ—[ആത്മഗതം] എന്താണ അദ്ദേഹത്തിന്ന വിചാരം. [പ്രകാശം] രാക്ഷസന്മാരെ കൊല്ലുവാനായി രാമൻ ചെയ്ത ശപഥത്തെ മഹാരാജാവ കേട്ടുവൊ?

ശൂൎപ്പണഖാ—കേൾക്കയും ചെയ്തു, മേൽവേണ്ടതു മന്ത്രികളോടുകൂടി ആലോചിക്കയും ചെയ്തു, അകമ്പനനെന്ന ചാരൻമുഖാന്തരം മറ്റാൎക്കും അറിവാൻ പാടില്ലാതെ എന്തൊ ഒരു വൎത്തമാനം ഖരനോടു പറവാനായിട്ട അയക്കുകയുംചെയ്തു.

വിരാധൻ—[ആത്മഗതം] അതുകൊണ്ടായിരിക്കാം ഖരനെന്നെ ബഹുമാനത്തോടുകൂടി ഇങ്ങിനെ വിളിച്ചു പറഞ്ഞയച്ചതു. [പ്രകാശം] രാക്ഷസന്മാരെ ശിക്ഷിപ്പാൻ തന്നെയാണ ഈ ക്ഷത്രിയ കുമാരന്മാർ വന്നിരിക്കുന്നതു, എന്ന തോന്നുന്നു.

ശൂൎപ്പണഖാ—അങ്ങു കേൾക്കണെ, മഹാരാജാവ തന്നെയാണ ഈ അനൎത്ഥത്തെ ഉണ്ടാക്കി തീൎത്തതു.

വിരാധൻ—(ആദരത്തോടുകൂടി) കേൾപ്പാൻ ഞാൻ തയ്യാറായിരിക്കുന്നു.

ശൂൎപ്പണഖാ—ജനകനെന്ന പേരായ ഒരു രാജൎഷി ഉണ്ടു.

വിരാധൻ—ഞാനറിയും, ശിവഭക്തനായതുകൊണ്ടു അദ്ദേഹത്തിന്റെമേൽ മഹാരാജാവിന്ന വളരെ സ്നേഹമാണു.

ശൂൎപ്പണഖാ—അദ്ദേഹത്തിന്റെ പുത്രിയായ സീതാ രാമനിൽ അനുരക്തയായിരിക്കുന്നു, എന്നറിഞ്ഞ മഹാരാജാവ രാമവേഷം ധരിച്ചു അവളെ വിവാഹം ചെയ്വാനായിട്ട പോയിരുന്നു.

വിരാധൻ—[ആത്മഗതം] അവളിൽ എന്റെ മനസ്സു ചെന്നപോലെ അദ്ദേഹത്തിന്റെ മനസ്സും ചെന്നിരിക്കും, [പ്രകാശം] പിന്നെയൊ.

ശൂൎപ്പണഖാ—അനന്തരം സീതാവിവാഹത്തിങ്കൽ ശിവചാപാരോപണത്തെ ജനകൻ പന്തയമായി നിശ്ചയിച്ചു.

വിരാധൻ—രാക്ഷസനായതുകൊണ്ടു മഹാരാജാവിന്ന അതു സാദ്ധ്യമാകുന്നതല്ലല്ലൊ.

ശൂൎപ്പണഖാ—അതുകൊണ്ടു തന്നെ രാജപുത്രനായ രാമൻ സീതയെ വിവാഹം ചെയ്തു.

വിരാധൻ—പിന്നെയൊ.

ശൂൎപ്പണഖാ—അനന്തരം, സഹിപ്പാൻ പാടില്ലാത്ത കോപംകൊണ്ടും, അസൂയകൊണ്ടും, ലജ്ജകൊണ്ടും, അനുരാഗംകൊണ്ടും, പരവശനായിട്ട എന്റെ ഭ്രാതാവ ലങ്കാപുരത്തിൽ വന്ന മാല്യവാൻമുതലായ മന്ത്രികളോടുകൂടി ആലോചിച്ച ഒരു കാൎയ്യം നിശ്ചയിച്ചു.

വിരാധൻ—പിന്നെയൊ.

ശൂൎപ്പണഖാ—അനന്തരം ശിവഭക്തനായ പരശുരാമനെ ശിവചാപത്തെ മുറിച്ച വൎത്തമാനത്തെ അറിയിച്ചു കോപത്തെ ഉണ്ടാക്കി അദ്ദേഹത്തിനെ രാമവധത്തിന്നായി പറഞ്ഞയച്ചു.

വിരാധൻ—പരശുവിനെ ധരിച്ചിരിക്കുന്ന അദ്ദേഹം സകലക്ഷത്രിയന്മാരേയും വധിക്കാമെന്ന ചെയ്ത പ്രതിജ്ഞയാകുന്ന സമുദ്രത്തിന്റെ കര കണ്ടാളല്ലൊ, പിന്നെയൊ.

ശൂൎപ്പണഖാ—അനന്തരം വീരനായ ആ രഘുകുമാരൻ കോപിച്ച പരശുരാമങ്കൽ നിന്ന മഹാവിഷ്ണു ചാപത്തോടുകൂടി ശക്തിയേയും ഗ്രഹിച്ച പുണ്യലോകഗതിയെ തടുത്ത അദ്ദേഹത്തിന്റെ മദത്തെ അടക്കി.

വിരാധൻ—(വിഷാദത്തോടും അത്ഭുതത്തോടും കൂടി)

* മുന്നം രാവണഗൎവ്വം
തന്നുടെ കൈകൊണ്ടൊതുക്കിനാൻ ജ്ജുനനെ ।
കൊന്നവനെ വെന്നരാഘവ-
നെന്നാൽ ത്രൈലോക്യവും ജയിച്ചിതവൻ ॥ (൧)

പിന്നെയൊ.

ശൂൎപ്പണഖാ—അനന്തരം മഹാരാജാവിനാലയക്കപ്പെട്ട വിശ്വജിഹ്വൻ മുതലായവർ മന്ഥരയിലും, കൈകേയിയിലും, ദശരഥമഹാരാജാവിങ്കലും, ചെന്നാവേശിച്ചു.

വിരാധൻ—പിന്നെയൊ.

ശൂൎപ്പണഖാ—അനന്തരം “മുമ്പെ ഭൎത്താവു തന്നിട്ടുള്ള രണ്ടു വരങ്ങളിൽ ഒന്നിനാൽ രാമന്റെ വനവാസവും, മറ്റൊന്നിനാൽ ഭരതന്റെ രാജ്യാഭിഷേകവും, നൽകുവാനായി ഭൎത്താവിനോടപേക്ഷിക്കണം” എന്ന മന്ഥരയുടെ നിൎബ്ബന്ധത്താൽ കൈകേയി അങ്ങിനെ തന്നെ എന്ന കോപഗൃഹത്തിൽ പ്രവേശിച്ചു.

വിരാധൻ—പിന്നെ എന്തു നിശ്ചയിച്ചതു, അപ്രകാരം ആ കൈകേയിയാൽ അപേക്ഷിക്കപ്പെട്ട ആ ദശരഥരാജാവ വൃദ്ധനാണെങ്കിലും ഭാൎയ്യയിലുള്ള അനുഗ്രഹം നിമിത്തം പുത്രനെ വനത്തിന്നയച്ചു അല്ലെ.

ശൂൎപ്പണഖാ—അനന്തരം വനത്തിന്ന പുറപ്പെട്ട രാമന്റെ പിന്നാലെ ലക്ഷ്മണനും സീതയും പുറപ്പെട്ടു. പിന്നെ തന്റെ ദേഹത്തിൽ നിന്ന രാക്ഷസാവേശം വേർപെട്ടപ്പോൾ ദശരഥമഹാരാജാവ പുത്രവിയോഗത്തെ അറിഞ്ഞു, പുത്രസ്നേഹത്താൽ പ്രാണനെ ത്യജിച്ചു.

വിരാധൻ—മഹാരാജാവു ദശരഥനെ മരിപ്പിച്ചുവൊ? പിന്നെയൊ.

ശൂൎപ്പണഖാ—അനന്തരം അനുജന്ന രാജ്യാധികാരം ഉചിതമല്ല, എന്ന ഭരതൻ വനത്തിൽ വന്ന അപേക്ഷിച്ചപ്പോൾ രാമൻ തന്റെ പ്രതിനിധികളായിട്ട മിതിയടികളെ കൊടുത്ത ഭരതനെ അയോദ്ധ്യക്കു തന്നെ അയച്ചു.

വിരാധൻ—വൎത്തമാനമെല്ലാം മനസ്സിലായി. ഇതിലെന്താണ അനൎത്ഥമുള്ളത? മഹാരാജാവ രാമനെ വനത്തിലാക്കി അവന്റെ പ്രഭുശക്തിയെ കളഞ്ഞു. പ്രഭുശക്തിയില്ലെങ്കിൽ മന്ത്രശക്തിയും, ഉത്സാഹശക്തിയും, എങ്ങിനെ ഉണ്ടാകുന്നു? ഇങ്ങിനെയുള്ള മഹാരാജാവിന്റെ പ്രവൃത്തി വളരെ ദുൎല്ലഭമായിരിക്കുന്നുവെല്ലൊ. നീ പിന്നെ ഇവിടെ വന്നത എന്തിനാണ?

ശൂൎപ്പണഖാ—സീതയെ പിടിച്ചു കൊണ്ടു വരേണമെന്ന മഹാരാജാവ എന്നെ അയച്ചതാണ.

വിരാധൻ—[ആത്മഗതം] അവളെ വിരാധൻ പിടിച്ചുകൊണ്ടു പോകുമെല്ലൊ. [പ്രകാശം] ഇത നിനക്ക സാധിക്കയില്ല.

ശൂൎപ്പണഖാ—[ആത്മഗതം] സീതയുടെ രൂപം ധരിച്ചു രാമനെ പിടിച്ചുകൊണ്ടു പോയി ക്രീഡിപ്പാനാണെല്ലൊ എന്റെ ഉത്സാഹം, ഇരിക്കട്ടെ. ഇങ്ങിനെ പറയാം, [പ്രകാശം] അതുകൊണ്ടുതന്നെയാണ ഞാൻ ലങ്കാപുരത്തിന്ന പോകുവാൻ തുടങ്ങുന്നത.

വിരാധൻ—[ആത്മഗതം] (സന്തോഷത്തോടുകൂടി) എന്റെ പ്രകൃത കാൎയ്യത്തിന്ന നേരിട്ട വലുതായ വിഘ്നം തീൎന്നുവെല്ലൊ. [പ്രകാശം] അങ്ങിനെ ചെയ്യു.

ശൂൎപ്പണഖാ—അങ്ങെന്തിനാണ രാമാശ്രമത്തിന്റെ സമീപത്തിൽ വന്നിരിക്കുന്നത?

വിരാധൻ—രാമനെ കൊല്ലുവാനായിട്ട ഖരനെന്നെ അയച്ചിരിക്കുന്നതാണ.

ശൂൎപ്പണഖാ—[ആത്മഗതം] കഷ്ടം! എന്റെ വല്ലഭനെ കൊല്ലുവാനൊ നീ വന്നത, പോടാ പോ. [പ്രകാശം] ഇത അങ്ങെക്കും സാധിക്കയില്ല.

വിരാധൻ—[ആത്മഗതം] അതുകൊണ്ടിനിക്കെന്താണ, എന്തെന്നാൽ ഞാൻ ജാനകിയെ പിടിച്ചുകൊണ്ടു പോവാനാണ വിചാരിക്കുന്നത, ഇരിക്കട്ടെ ഇങ്ങിനെ പറയാം. [പ്രകാശം] അതുകൊണ്ടു തന്നെ ഞാൻ ഇവിടെ കണ്ടതുപോലെ പറവാനായിട്ടു ഖരസമീപത്തിലെക്കു പോകുന്നു.

ശൂൎപ്പണഖാ—[ആത്മഗതം] ഭാഗ്യത്താൽ എന്റെ പ്രകൃത കാൎയ്യത്തിനുള്ള വിഘ്നം തീൎന്നു. [പ്രകാശം] എന്നാൽ അങ്ങയുടെ ഇഷ്ടംപോലെ ചെയ്വാൻ ചെല്ലുക.

(എന്നു രണ്ടു പേരും പോയി.)

* ഇങ്ങിനെ പൂൎവ്വാംഗം. *

(അനന്തരം മേൽപറയപ്പെട്ടപോലെ രാമനും സീതയും പ്രവേശിക്കുന്നു.)

രാമൻ—അയി! പ്രിയേ!

* കന്നൽക്കണ്ണി! ഗിരീന്ദ്രസാരമഗജാകാന്തന്റെ ചാപത്തെയും
കന്ദൎപ്പൻഗ്ഗദ്ധമെന്നിലാക്കുചെരിയുംപൂബാണാവശ്യത്തെയും ।
ധന്യേ! ഭാൎഗ്ഗവരാമനുള്ളൊരു ബലാഹങ്കാരവും തീൎത്തുഴം
നിന്നെക്കിട്ടിയിനിക്കുസുന്ദരിമഹായത്നത്തിനാൽജാനകി!॥ (൭൯)

(സീതാമന്ദഹാസത്തോടു കൂടിയിരിക്കുന്നു.)

രാമൻ—

* പരുഷതരവാക്കേട്ടിട്ടേററംമടുത്തൊരുകാതുകൾ-
ക്കരിവയർമണേ!നൽകീടല്ലംസുഖംമൊഴിവാക്കിനാൽ ।
പരിചിലിടയിൽപൊങ്ങുംവെണ്ടിൻനിലാമനോജ്ഞമാം
സരസിജമഹാവുംനാണിക്കട്ടേതവഷീയമുഖത്തിനാൽ॥ (൮൦)

സീതാ—(സ്നേഹത്തോടുകൂടി) ആൎയ്യപുത്ര! മററാൎക്കും സാദ്ധ്യമല്ലാത്ത പരമേശ്വരചാപഭഞ്ജനവും പരശുരാമഗൎവ്വശമനവും അങ്ങ ചെയ്തതിനെ വിചാരിച്ചു, വിചാരിച്ചു, എന്റെ മനസ്സു അത്ഭുതത്താലിപ്പോൾ പരവശമായി തീൎന്നിരിക്കുന്നു, അതുകൊണ്ടു ക്ഷണനേരം പ്രസാദിക്കണെ,

രാമൻ—എങ്കൽനിന്നുതന്നെ യാതൊരു ഭവതിപ്രസാദത്തെ അപേക്ഷിക്കുന്നത, ഇനിക്കു കോപകാരണമൊന്നുമില്ലല്ലൊ എന്നാൽ കേൾക്ക,

* മുന്നംസിദ്ധിച്ചരാജ്യത്തിനെഗ്ഗുരുവചനാൽ
വിട്ടഥോകാട്ടിൽവന്നോ-
നെന്നൊത്താനോർത്തുദുഃഖിച്ചവശതയൊടുസ്വഃപുരേ
ചെന്നുതാതൻമഹാത്മാ ।
ഇന്നേവംദുഷ്ടരക്ഷോമൃഗപരിവൃതമാംകാട്ടിലാ
ശ്വാസമെന്നാൽ
നിന്നൊന്നിച്ചുള്ളവാസംമധുമൊഴി! മമതീക്കുന്നിതി
ദുഃഖമെല്ലാം ॥ (൧൦)

സീതാ—നാഥ! അങ്ങയുടെ സമീപത്തിൽ വസിക്കുന്നതു കൊണ്ടുതന്നെ ഇനിക്കു നഗരത്തിലുള്ളതിനേക്കാൾ അരണ്യത്തിൽ സൌഖ്യമുണ്ടാകുന്നു.

രാമൻ—അതങ്ങിനെ തന്നെ ഇതു നോക്കു.

* കെട്ടാൽവേഗേനചെണ്ടിൻകളരവമിളമാൻ
കണ്ണിമാർപാട്ടുമോടും
കാട്ടാനക്കൂട്ടമാട്ടുംചെവിയടിരവമോടൊക്കുമോ
വാദ്യഘോഷം ।
കൂട്ടിച്ചേർത്തുള്ളപുത്തൻതളിരതിമൃദുവാം
മെത്തയേക്കാൾമനോജ്ഞം
കാട്ടിൽതാനേപഴുക്കുംഫലമതിസുഖദം
നാട്ടിലുള്ളുണ്ണിനേക്കാൾ ॥ (൧൧)

സീതാ—ആര്യപുത്ര! വിചിത്രങ്ങളായ മൃഗങ്ങളും പക്ഷികളുമുള്ള ഈ വനമാണ എന്റെ മനസ്സിന്ന ഏററവും രുചിക്കുന്നതു.

രാമൻ—ഭവതി പറഞ്ഞതു ശരിതന്നെ.

* നന്നാനീണ്ടോരുപീലിയുള്ളമയിൽവാഴുന്ന
കടമ്പിന്റമേൽ
തിന്നീടുന്നതൃണത്തെഅതിചപലതരമാംകണ്ണുള്ള
മാൻശാബലേ ।
ചെന്തീസല്ലകിശാഖയിൽകരിയുരച്ചീടുന്ന
കുംഭത്തിനെ-
ക്കണ്ടാൽകണ്ണിണയാസ്യതേ! വനമിതാക്കേകില്ല
മോദത്തിനെ ॥ (൧൨)

എന്നു മാത്രമല്ല,

* നിങ്കേശത്തിനൊടൊത്തഭംഗിമയിലിൻനൽ
പീലികൾക്കില്ലയോ?
നിങ്കണ്ണിന്നസമാനഭംഗിയെവഹിക്കുന്നില്ലേ?
നോട്ടത്തിൽമാൻ ।
നിങ്കൊങ്കത്തടഭംഗിമത്തകരിതൻകുംഭത്തി
നങ്ങില്ലയോ?
തങ്കൽചേർത്തിതുനിന്റെഭംഗിയെവനശ്രീയെന്നു
തോന്നുന്നുമെ ॥ (൧൨)

സീതാ—(അനുരാഗത്തോടുകൂടി) [ആത്മഗതം] ആര്യപുത്രൻ എന്നെ വർണ്ണിച്ചുതുടങ്ങി അതിനാൽ ഞാനിദ്ദേഹത്തിന്റെ മനസ്സിനെ മറ്റൊന്നിൽ പ്രവേശിപ്പിക്കട്ടെ, [പ്രകാശം] ആര്യപുത്ര! പുതിയ മൃണാള സമൂഹം പോലെ വെളുത്തും മനോജ്ഞങ്ങളായുമുള്ള ദംഷ്ട്രങ്ങൾകൊണ്ടു ഭയങ്കരമായ വദനമുഖത്തോടുകൂടിയും, പൂർണ്ണിമാചന്ദ്രന്റെ കിരണങ്ങളോടൊത്തിരിക്കുന്ന ദേഹകാന്തിയോടുകൂടിയും കളിക്കുന്ന ഇവ എന്തു മൃഗങ്ങളാണ്? ചന്ദ്രോദയ സമയത്തിൽ ക്ഷോഭിക്കപ്പെട്ട ക്ഷീരസമുദ്രത്തിന്റെ തിരമാലകളുടെ പരസ്പര സംഘട്ടനത്താൽ സംഭവിച്ച നുരകട്ടപോലെ ധവളങ്ങളായും ചഞ്ചലങ്ങളായും ദീർഘങ്ങളായുമുള്ള വാലുകളോടും ഏറ്റവും ഇളകുന്ന നേത്രങ്ങളോടുംകൂടി ഓടുന്ന ഇവ എന്തുമൃഗങ്ങളാണ്?

രാമൻ—ഹേ: ജനകനന്ദിനി! ഈ കളിക്കുന്നവ സിംഹക്കുട്ടികളാണു, അവയെ കണ്ടു പേടിച്ചോടുന്ന ഇവ ചമരികളാണു, നോക്ക ഇപ്പോൾ–

* ക്രീഡിക്കുംബാലസിംഹങ്ങളെചമരികൾപേടിച്ചു
മിക്കസ്സമത്തെ
ച്ചാടിപ്പോത്തിന്നിഴത്തുംപുലിയുതവൊട്ടു
പോരാടിയുംപന്നിഘോരം ।
അട്ടത്തേൻചെന്നെടുക്കുന്നളവിളകിയതേനീച്ച
വക്ത്രേകടിച്ചി
ട്ടാടൽപ്പെട്ടുംകരഞ്ഞുംകപികുലമിഹവന്നേ
കണ്ണിന്നേകുന്നുമോദം ॥ (൧൪)

സീതാ—(നോക്കീട്ടു) സത്യം തന്നെ, തിമിശവൃക്ഷത്തിന്റെ കൊമ്പുകളിൽ തൂങ്ങുന്ന വളരെ തേനുള്ള വലിയ തേനാടകൾ തേനീച്ചകളുടെ ബാധകൊണ്ടു വാനരന്മാൎക്കു ലഭിക്കുന്നില്ല.

രാമൻ—അതെ: അതെ:

സീതാ—തൻകാൎയ്യം നോക്കുന്ന ജനങ്ങളുടെ സ്വഭാവം ഇങ്ങിനെയാണ്, ഒരുത്തൻ സമ്പാദിച്ചതിനെ മറ്റൊരുത്തൻ അനുഭവിക്കുന്നു, എന്തെന്നാൽ ഈ തേനീച്ചകളാൽ സമ്പാദിക്കപ്പെട്ട തേനിനെ സമൎത്ഥനായ മനുഷ്യൻ എടുത്തു അനുഭവിക്കുന്നുവെല്ലൊ,

രാമൻ—[ആത്മഗതം] ഞാൻ തൻകാൎയ്യം നോക്കുന്നവനല്ലെന്നു എന്നെക്കുറിച്ചിവൾക്കുള്ള അഭിപ്രായമാണിതു, [പ്രകാശം] ഒരുത്തൻ സമ്പാദിച്ചതിനെ മറ്റൊരുത്തൻ അനുഭവിക്കുന്നതു ഭാഗ്യം കൊണ്ടാണു, കണ്ടാലും,

* സുധയൊടുസമമായതേനിനേനി
നാധരമുള്ളങ്ങളിൽവെച്ചിട്ടുന്നകാമൻ ।
വിധുമുഖി! ബലമായെടുത്തുണ്ണുമല്ലേ!
മധുമൊഴി! ഞാനതിനെക്കുടിപ്പതില്ലേ? ॥ (൧൭)

സീതാ—[ആത്മഗതം] ആൎയ്യപുത്രന്റെ വാക്കു അതിക്രമിക്കുന്നു. (എന്നു ലജ്ജിച്ചു തല താഴ്ത്തിയിരിക്കുന്നു)

രാമൻ—[ആത്മഗതം] എന്റെ ഈ വാക്കിനാൽ ഇവളിപ്പോൾ മനോഹരമാകുംവണ്ണം ലജ്ജിക്കുന്നു- എന്തുകൊണ്ടെന്നാൽ-

* രോമാഞ്ചത്താൽവിലസിനഗണ്ഡത്തോടും
പ്രേമത്തിനും സ്ഫുടനയനാന്തത്തോടും ।
ശ്രീമത്താകുംനിജമുഖപത്മംപോലെ
കാമംമേചിത്തവുമിവൾതാഴ്ത്തീടുന്നു ॥ (൧൮)

എന്നാലിവൾക്കു മറ്റൊന്നിനെ കാട്ടിക്കൊടുക്കാം,
[പ്രകാശം] ജാനകി! നോക്കു,

*നിൎഗന്ധപുഷ്പമധുക്കളാൽനന്ദിതിന്നില്ലെങ്കിലുംകേസരം
ഭംഗ്യാനല്പസുമങ്ങളെത്തപധരിപ്പാനാഗ്രഹിക്കുന്നതാൻ ।
എങ്ങുംവ്യാപ്തമായിടുന്നൊരിവയിൻഗന്ധത്തിനാലാകവെ
തിങ്ങിച്ചേൎന്നളിജാലമങ്ങനുകരിച്ചീടുന്നുനിൻവേണിയെ ॥ (൧൯)

സീതാ—[ആത്മഗതം] സ്വപ്നങ്ങളിലും, സങ്കല്പാവസ്ഥകളിലും, ആൎയ്യപുത്രൻ എന്തെല്ലാവിധം ചാടുവാക്യം മുതലായ പ്രവൃത്തികളാൽ എന്നെ അനുവൎത്തിച്ചിരുന്നുവൊ ആ വിധം തന്നെ ഇപ്പോൾ പ്രത്യക്ഷത്തിൽ അനുവൎത്തിക്കുന്നു എന്നതു, ആശ്ചൎയ്യമാശ്ചൎയ്യം!

[പ്രകാശം] ആൎയ്യപുത്ര! അങ്ങു കാണുന്നില്ലെ? ഗ്രീഷ്മാവസാനത്തിങ്കലുണ്ടാകുന്ന പുതിയ മേഘംപോലെ ശ്യാമളമായും കോമളമായുമുള്ള നിറത്തോടുകൂടിയും, ഇടതിങ്ങി പ്രകാശിച്ചുമിരിക്കുന്ന പൂങ്കൊത്തുകൾകൊണ്ടു ശോഭിക്കപ്പെട്ട ഈ അതസീവൃക്ഷം ഈ പ്രദേശത്തെ അലങ്കരിക്കുന്നുവെല്ലൊ.

രാമൻ—[ആത്മഗതം] ഇവൾ ഉക്തി പ്രത്യുക്തികൾകൊണ്ടു എന്നെ നല്ലവണ്ണം അനുകരിക്കുന്നു. [പ്രകാശം] വനദേശത്തിങ്കൽ സന്തോഷമുള്ള ഹേ! ജാനകി!

* ലോലാക്ഷി! ശ്വേതരക്തതാസിതഹരിതപിശംഗാ-
ദിധാതുക്കളെത്തും
ചാലെ ശൃംഗാവലിത്തുംബുജസദൃശമല-
ച്ചൈലവും കാനനിങ്കൽ,
ലീലാകേദാരനച്ചാറിട്ടതമുപരിപാ-
ന്നിട്ടമിഹംസശബ്ദം
ബാലേ! നിൻ സ്വപ്നകാഞ്ചീകളരവമൊ-
ട്ടൊക്കുന്നതെല്ലല്ലി? ചണ്ഡി!॥ (൫൭)

സീതാ—[ആത്മഗതം] (വിസ്മയത്തോടുകൂടി) ആര്യപുത്രൻ പണ്ടു വനത്തിന്നു പുറപ്പെട്ട സമയം ഒരുമിച്ചെന്നെയും കൂട്ടിക്കൊണ്ടുപോകേണമെന്നു ഞാൻ പിന്നെയും പിന്നെയും ചെയ്ത അപേക്ഷയെ ഇദ്ദേഹം നിഷേധിച്ചതുകൊണ്ടു ഞാൻ കോപിച്ചു ഭ്രൂഭംഗത്തോടുകൂടി അധിക്ഷേപിച്ചു, ആയതാൺ ശങ്കിക്കത്തക്കവണ്ണം വേഗത്തിലന്തഃപുരത്തിന്നു പോകുവാനാരംഭിച്ചു, അതിനെ ഇപ്പോളാര്യപുത്രൻ ഇനിക്കോർമ്മപ്പെടുത്തുന്നു, ഇരിക്കട്ടെ ഇതിനെ പറയാം, [പ്രകാശം] നാഥ! അങ്ങയുടെ ബാഹുദണ്ഡത്തെ ആശ്രയിച്ചിരിക്കുന്ന ഇനിക്കു ഈ കാട്ടിൽ എല്ലാം അത്ഭുതവും നിർഭയമായി കാണ്മാൻ കഴിയുന്നതാണ്- എന്തുകൊണ്ടെന്നാൽ- അങ്ങു ജനസ്ഥാനവാസികളായ താപസന്മാർക്ക രാക്ഷസന്മാരുടെ ഇടയിൽ നിന്നു അഭയ പ്രദാനം ചെയ്തുവല്ലോ.

രാമൻ—(കേട്ടിട്ട ദൂരത്തിൽ നോക്കിക്കൊണ്ട)

* പുലിതന്നുടെതോൽധരിച്ചുമാന-
ത്തലയെക്കുത്തിയെടുത്തശൂലമോടും।
വലുതായൊരുകോവിദാരകാട്ടിൽ
പലരക്ഷോധമനാകടന്നിടുന്നു॥ (൫൮)

ലക്ഷ്മണനിതറിയുന്നില്ല.

(അനന്തരം ലക്ഷ്മണൻ പ്രവേശിക്കുന്നു)

ലക്ഷ്മണൻ—കോവിദാരവനത്തിൽ പ്രവേശിക്കുന്ന ഈ രാക്ഷസനാരാണ്, ഇരിക്കട്ടെ ഇവനെ നിഗ്രഹിക്കണം.

(എന്നു ആയുധം എടുക്കുന്നതായി നടിക്കുന്നു)

സീതാ—(മറ്റൊരേടത്തു നോക്കീട്ട) ആര്യപുത്ര! ഇതു കോവിദാരവനമല്ല കർണ്ണികാരവനമാണ്, ഇതു രാക്ഷസനല്ല നോക്കു

നോക്കു, ദംഷ്ട്രങ്ങൾകൊണ്ടു ഭയങ്കരമായ മുഖവും ചുരക്കാകൾപോലെ വലുതായ കുചങ്ങളെക്കൊണ്ട പൊങ്ങി ഉയൎന്നതായിട്ടുള്ള ദീൎഘമായ ഉദരവും, കണ്ടാലറയ്ക്കുന്ന സ്വരൂപവും, വഹിച്ചിരിക്കുന്ന ഒരു രാക്ഷസിയാണ പ്രവേശിക്കുന്നത.

രാമൻ—ഭവതി എവിടെ നോക്കുന്നു? ഇവിടെയല്ലെ ഞാൻ പറഞ്ഞത.

സീതാ—(നോക്കീട്ട) അങ്ങ തന്നെയാണല്ലൊ പ്രവേശിക്കുന്നത, രാക്ഷസനല്ല.

രാമൻ—[ആത്മഗതം] ഇവൾ എന്നെ രാക്ഷസനായി നിൎദ്ദേശിച്ച പരിഹസിക്കുന്നു. (നോക്കീട്ട) [പ്രകാശം] ആശ്ചൎയ്യമാശ്ചൎയ്യം! ഒന്നാമതു നോക്കുമ്പോഴേക്കു രാക്ഷസൻ എന്റെ രൂപത്തെ ധരിച്ചിരിക്കുന്നു.

സീതാ—(നോക്കീട്ട) (ആശ്ചൎയ്യത്തോടുകൂടി) കുസുമാകരവനത്തിൽ പ്രവേശിച്ച ഈ രാക്ഷസിയും എന്റെ രൂപത്തെ ധരിക്കുന്നു, ആൎയ്യപുത്ര! നോക്കു.

രാമൻ—(നോക്കീട്ട) (ആശ്ചൎയ്യത്തോടുകൂടി) ഇങ്ങിനെ നമ്മുടെ രൂപം ധരിക്കുന്നതുകൊണ്ട ഇവൎക്ക പ്രയോജനമെന്താണ?

സീതാ—നാം ഈ പൎവ്വതശിഖരത്തിൽനിന്നിറങ്ങി നോക്കുക.

രാമൻ—അങ്ങിനെയല്ല എന്തുകൊണ്ടെന്നാൽ, ഇവിടെ ഇരിക്കുന്ന ജനത്തിന്ന ഒരു യോജനക്കുൾപ്പെട്ട വസ്തുക്കളെല്ലാം കാണ്മാൻ കഴിയും.

ലക്ഷ്മണൻ—(പിന്നെനോക്കീട്ട അത്ഭുതത്തോടുകൂടി) കഷ്ടം! കഷ്ടം! രാക്ഷസനെ നിഗ്രഹിപ്പാനാഗ്രഹിച്ച, ആയുധങ്ങളോടുകൂടി ഞാനിവിടെ വന്നത നിഷ്ഫലമായി തീൎന്നു, എന്തുകൊണ്ടെന്നാൽ- ആ രാക്ഷസൻ ഒരു ദിക്കിൽ മറഞ്ഞു പോയി, എന്നുമാത്രമല്ല രാക്ഷസവധം ചെയ്യാമെന്ന പ്രതിജ്ഞചെയ്തിട്ടുള്ള ജ്യേഷ്ഠൻ തന്നെ അവനെ കൊല്ലുവാനൊരുമ്പെട്ടിരിക്കുന്നു എന്നു തോന്നുന്നു,

എന്തെന്നാൽ,

*ഹേമപുംഖമൊടുകങ്കപത്രമതുചേൎത്തൊരസ്ത്രമൊരുകയ്യിലും
വാമപാണിയതിൽഹേമപട്ടമിയലുന്ന ചാപവുമെടുത്തിതാ ।
രാമകാഗ്രജനയച്ചകണ്ണുകളെയങ്ങുമിങ്ങുമിഹ രാക്ഷസൻ
താൻമറഞ്ഞതറിവാൻഭ്രുവംചെതാനടന്നിട്ടനുവിചിന്ത്യനസ്ഥലേ॥ ൨൦

(ആലോചിച്ച) ജ്യേഷ്ഠത്തിയായ ജാനകിയെവിടെ, ജ്യേഷ്ഠനും ജ്യേഷ്ഠത്തിയും കൂടിയാണല്ലൊ പൎവ്വതത്തിന്റെ മുകളിൽ കേറിച്ചെന്നത, ജ്യേഷ്ഠൻ തനിച്ച എങ്ങിനെ ഇറങ്ങി വന്നു,

(മെല്പെട്ടു നോക്കീട്ടു അത്ഭുതത്തോടുകൂടി)

* മലമേലിരുന്നതിനിഴലികലായിതാ
ജലദത്തിനൊത്തനിറമുള്ളോരഗ്രജൻ।
അലസാതെതന്നെമരുവുന്നുമിന്നൽപോൽ
വിലസുന്നസീതയൊടുചേൎന്നിതെങ്ങിനെ,॥ (൨൧)

എന്നാലിവൻ മായകൊണ്ടു ജ്യേഷ്ഠന്റെ രൂപത്തെ ധരിച്ചു ഒരു രാക്ഷസനായിരിക്കണം, ലതകൾകൊണ്ടു തിങ്ങിയിരിക്കുന്ന ഈ കാട്ടിലെ മറെറാരു മാൎഗ്ഗത്തിൽകൂടി ഒന്നുകൊണ്ടു ഞാൻ പിറകെ ചെന്നു നോക്കുന്നുണ്ടു, (എന്നു ചുററി നടക്കുന്നു)

(അനന്തരം രാമവേഷം ധരിച്ച വിരാധൻ പ്രവേശിക്കുന്നു)

വിരാധൻ—(നോക്കീട്ടു) ജാനകി കൎണ്ണികാരവനത്തിൽനിന്നു സമീപത്തിലുള്ള ചമ്പകവനത്തിലെക്കു പോകുന്നുവൊ,

(എന്നു അടുത്തുചെന്നു നോക്കുന്നു)

(അനന്തരം സീതാരൂപംധരിച്ച ശൂൎപ്പണഖാ പ്രവേശിക്കുന്നു)

ശൂൎപ്പണഖാ—ഞാൻ ഈ വനത്തിൽ തന്നെ ചമ്പകപ്പൂക്കളെ അറുത്തുകൊണ്ടു നിൽക്കാം, രഘുകുമാരന്മാരും ഇവിടെ തന്നെ വരും. (എന്നു പൂപ്പറിക്കുന്നതായി നടിക്കുന്നു)

വിരാധൻ—(നോക്കീട്ടു) [ആത്മഗതം] എററവും അതിശയമായിരിക്കുന്ന രൂപലാവണ്യമുള്ള ഇവളാണു ജാനകി. (ആശ്ചൎയ്യത്തോടുകൂടി) ഇതു ബ്രഹ്മാവിന്റെ അപൂൎവ്വ സൃഷ്ടിയാണു, അല്ലെങ്കിൽ—

* കമലേചമേഘസമൂഹമുണ്ടതിനരികിലേണാങ്കബിംബംതഥാ
ചലചപലചാരുത്വമായഗഗനത്തിന്മേൽഗിരിമിളന്ദാവും।
മൂലംമേലിലതാസവാഴകൾമരുത്തിട്ടിന്നതാഴത്തുമു-
ണ്ടാലോചിക്കിലിതംഗജൻപുതിയതായ്സൃഷ്ടിച്ചതാംനിശ്ചയം ൨൨

അതിനാൽ എതുവിധവും രാമനൊ, ലക്ഷ്മണനൊ, ഇവിടെ വരുന്നതിനു മുമ്പേതന്നെ ഇവളെ പിടിച്ചുകൊണ്ടു പോകേണം,

ശൂൎപ്പണഖാ—(നോക്കീട്ടു) എന്റെ മനസ്സിനെ അപഹരിച്ചു രാമൻ ഇവിടെ അഭിമുഖനായിട്ടുതന്നെ വരുന്നുണ്ടു, ഇവൻ—

* സുരുചിരതരന്മാരായിട്ടനേകയുവാക്കളെ
സരസിജഭവൻസൃഷ്ടിച്ചുണ്ടായ്കൈപരിപാകമൊ,।
നിരവധികമാ പൂൎവ്വപുണ്യംജനാക്ഷികൾചെയ്തതി-
ന്നൊരുസമയമിവൎണ്ണ്യംരൂപംധരിച്ചിഹവന്നതൊ,॥ (൨൩)

അതിനാലിവനെ ഉപായത്താൽ പിടിച്ചുകൊണ്ടുപോകേണം.
(എന്നു നോക്കിക്കൊണ്ടു പൂപ്പറുക്കുന്നതായി നടിക്കുന്നു.)

വിരാധൻ—(അടുത്തു ചെന്നു) ഹേ: ജനക നന്ദിനി!

* നല്ലചമ്പകപുഷ്പസന്നിഭഗാത്രി! ചമ്പകവൃക്ഷളിൽ
തെല്ലമേറമലിച്ചിട്ടുന്നനിനക്കസാമ്പ്രതമെങ്കലൊ।
ചൊല്ലനിന്നുടെമുന്നിലുള്ളവിഹാരദാസജനൊടൊത്തുനീ
മല്ലികാമുകളോരചാരുമരേ! ശ്രമപ്പെടവേണ്ടെടൊ॥ (൯൪)

ശൂൎപ്പണഖാ—(സന്തോഷത്തോടുകൂടി) [ആത്മഗതം] ഇവനെന്നെ സീതയാണെന്നു വിചാരിക്കുന്നു, ആശ്ചൎയ്യമാശ്ചൎയ്യം!!

* പുതിയമുണ്ണാളജാലമത്രതിന്നതിമാംസളമാ
യതിമധുരംഗഭീരമമയന്നാമതിൻധ്വനിപോൽ।
ക്ഷിതിപതിസൂനുതന്നതിമനോഹരകണ്ഠരവം
ശ്രുതിയിലൊഴിച്ചിട്ടുന്നിതുസുധാരസമിന്നുമമ॥ (൯൫)

ഇരിക്കട്ടെ, ശങ്കകൂടാതെ അപഹരിപ്പാനായിട്ട ഇങ്ങിനെ പറയാം, [പ്രകാശം] ആൎയ്യപുത്ര! ഇവിടെ നിന്ന അധികം ദൂരമില്ലാത്ത ഒരു സ്ഥലത്തിൽ മന്മഥന്റെ മഹാപ്രതാപസൂചകങ്ങളായ വിരിഞ്ഞ ചമ്പകപ്പൂക്കൾ നില്ക്കുന്നു, അതിനാൽ നോം അവിടെച്ചെന്ന അതുകളെ പറിക്കുക.

(എന്ന ദൂരത്തിൽ ചെല്ലുന്നു.)

വിരാധൻ—[ആത്മഗതം]

* പ്രേമമാന്ത്രിമമ്പരിചിലതിനെതിരിയ്യ ആൎയ്യപുത്ര! യെ-
ന്നീമതിനേർമുഖീചിതറിട്ടുന്നമൃതോടുമമച്ചഭാഷിതം।
മാമകകാതുമെച്ചന്നളവുമാൻശിശുപോലുടനെന്റെമാനസം
കാമകിരാതകൻവലയിലങ്ങിനെപെട്ടുവലഞ്ഞിട്ടുന്നിതു॥ (൯൬)

ആകട്ടെ, അന്യസ്ഥലത്തിൽ പോകുന്നതു, ഇവളെശങ്കകൂടാതെ അപഹരിപ്പാനുപയോഗപ്പെടും, [പ്രകാശം] സുശീലയായനിന്റെ ഇഷ്ടംപോലെയാകട്ടെ. (എന്ന പിന്നാലെ ചെല്ലുന്നു)

ലക്ഷ്മണൻ—ഈ ചമ്പകവനത്തിനുള്ളിൽ ജ്യേഷ്ഠത്തിയായ ജാനകി സംസാരിക്കുന്നുവൊ, ഇരിക്കട്ടെ നോക്കാം, (എന്ന അല്പം നടന്നിട്ട) ഇതെങ്ങിനെ,

* കരത്തിലൊരുചാമിനീയിലവളച്ചുടൻകമ്പിളായ്
ധരിച്ചുവനവായുവാലിളകുമാറുവസ്ത്രാഞ്ചലം।
തരത്തിലപഹരിച്ചെന്നിട്ടുന്നിതിഹചമ്പകപ്പൂക്കളെ
പറിപ്പതിനുപൂൎവ്വജൻദയിതയായപൃത്ഥ്വീസുതാ॥ (൯൭)

എന്നാലിവളും രാക്ഷസിയായിരിക്കാം നിശ്ചയം,

(എന്ന നോക്കിക്കൊണ്ടു നില്ക്കുന്നു.)

സീതാ—ആൎയ്യപുത്ര! നോക്കു: നോക്കു: എന്റെ അനുജനായ ലക്ഷ്മണൻ വില്ലിനേയും തോളിൽ തൂണീരത്തെയും ധരിച്ചു, വാളി

ന്നെ കയ്യിൽ പിടിച്ചിളക്കിക്കൊണ്ടു ഈ രാക്ഷസനെ ആരാണെ എന്നു വിചാരിച്ചു പിന്തുടരുന്നു.

രാമൻ—ഹേ: സുമുഖി! അവൻ മറഞ്ഞുകൊണ്ടാണ പിന്തുടരുന്നതു, അതിനാൽ രാക്ഷസനാണെന്നു അറിഞ്ഞിരിക്കും നിശ്ചയം.

വിരാധൻ—[ആത്മഗതം] എന്റെ മുന്നിൽ നടക്കുന്ന ഈ ജാനകി-

* ചെന്താരൊത്തുള്ളപാദങ്ങളിലിളകിന
  മഞ്ജീരശബ്ദങ്ങളിൻചേർന്നും
ചന്തംചിന്തുംമെഥത്താംജഘനമതിലരഞ്ഞാണ
  മാട്ടംസ്പന്ദത്താൽ।
എന്തോഎന്മാനസത്തിൽകളമൃദുമൊഴിയാൾ
  ചെയ്തുകൊണ്ടെന്നെയിപ്പോൾ
പന്താക്കുംകൊങ്കയുള്ളോരിവൾപരവശനാക്കുന്നു
  മറൊന്നുചൊൽവ്വൂ॥ (൨൪)

[പ്രകാശം] ഹേ: സുന്ദരി! ഈ കാട്ടിനകത്ത എത്ര ദൂരംവരെ പോകുന്നു?

ശൂർപ്പണഖാ—[ആത്മഗതം] എവിടെ ചെന്നാൽ ഇനിക്ക ആരും കാണാതെ നിന്നെ പിടിച്ചു കൊണ്ടുപോകുവാൻ കഴിയുമൊ, അതുവരെ, [പ്രകാശം] ആൎയ്യപുത്ര! ആ സ്ഥലം ഇതാ മുൻഭാഗത്തായി അതുകൊണ്ട ക്ഷണനേരം ക്ഷമിക്കണെ.

രാമൻ—രാക്ഷസി രാക്ഷസനെ ദൂരത്തിൽ കൂട്ടിക്കൊണ്ടു പോകുന്നപോലെ കാണപ്പെടുന്നു.

സീതാ—ലക്ഷ്മണനും പിന്നാലെ പോകുന്നുണ്ടു,

വിരാധൻ—[ആത്മഗതം] ഇവൾ-

* പേടമാൻപോലെനോക്കുന്നുചൊല്ലുന്നുപെൺകോകില-
  ത്തോടുതുല്യംനടക്കുന്നുഹംസാംഗനയ്ക്കൊപ്പമായ്।
  കേടകന്നുചലിക്കുന്നുമിന്നൽക്കൊടിക്കൊപ്പമാ-
  യീടവേചന്ദ്രലേഖയ്ക്കുതുല്യംചലിക്കുന്നിതു॥ (൨൫)

എന്നാലേതുവിധമാണ ഇവളെ പിടിച്ചു കൊണ്ടു പോകേണ്ടതു, രാമനിരിക്കുന്ന സ്ഥലത്തിൽ നിന്നു ദൂരത്തിൽവന്നുവെല്ലൊ [പ്രകാശം]

* ജവമൊടുവിടരുംനൽചമ്പകപ്പൂക്കളേനീ
  യിവിടെയുടനറുത്തിടട്ടിയെന്നോടുകൂടി।
  എവിടെയിനിവനേ നീഥന്നുപോകുന്നുദൂര-
  ത്തവിടെനിശിചരന്മാർ സഞ്ചരിക്കുന്നദിക്കാം॥ (൨൦)

ലക്ഷ്മണൻ—ജ്യേഷ്ഠന്റെ രൂപം ധരിച്ച രാക്ഷസൻ ഇവളെ സീതയാണെന്ന വിചാരിച്ച അപഹരിപ്പാൻ തുടങ്ങുന്നുവൊ,

ശൂർപ്പണഖാ—[ആത്മഗതം] ഞാനാരാണ, രാക്ഷസിയല്ലെ, [പ്രകാശം] രാക്ഷസന്മാരെ വധിപ്പാനായി അങ്ങ പ്രതിജ്ഞചെയ്തിട്ടുള്ളതുകൊണ്ട, അങ്ങയുടെ മുമ്പിൽ എനിക്ക ഭയമില്ല.

ലക്ഷ്മണൻ—[ആത്മഗതം] ഈ രാക്ഷസിയും ജ്യേഷ്ഠത്തിയായ ജാനകിയെന്നപോലെ ജ്യേഷ്ഠനെ പാട്ടിലാക്കുവാൻ വേണ്ടിച്ചേഷ്ടയായിട്ട സംസാരിക്കുന്നു, ഇവൾ ഇങ്ങിനെ രൂപം ധരിക്കുന്നതുകൊണ്ട പ്രയോജനമെന്താണ, ഒരുസമയം സുന്ദരനായ ജ്യേഷ്ഠനിൽ അനുരാഗം സംഭവിച്ചിട്ട,വഞ്ചിച്ച ക്രീഡിപ്പാൻ വിചാരിക്കുന്നതായിരിക്കാം.

വിരാധൻ—[ആത്മഗതം] ഞാനിങ്ങിനെ പ്രതിജ്ഞചെയ്തിട്ടില്ലല്ലൊ, ഭോ: സുന്ദരി! എന്നാൽ–

* കൌണപവധത്തിനിഹസത്യമതുചെയ്ത
ക്ഷോണിപതിസൂനരഘുബാലകനവന്റെ ।
പ്രാണസമയാംതരുണി!നിന്നെയുമെടുത്തി-
ട്ടേണമിഴി!പോകമുടനിന്നുവനനേ!ഞാൻ॥ (൩൯)

[പ്രകാശം] * അതിലെന്തയേഹാനിയുള്ളപാർത്താൽ
ക്ഷിതികന്യേ!മുനികൾക്കശത്രുവായ
അതി ദുഷ്ടഖരാദിയെസ്സസൈന്യം
മതിയാകില്ലെ?വധിപ്പതിന്നൊടോഞാൻ॥(൪൦)

ലക്ഷ്മണൻ—(ചിരിച്ചുകൊണ്ട)ഈ രാക്ഷസൻ ജ്യേഷ്ഠനെന്നപോലെ സംസാരിക്കുന്നു,

ശൂർപ്പണഖാ—[ആത്മഗതം] (ആവേഗത്തോടുകൂടി) ഇവനെന്റെ ഭ്രാതാവിനെ ആ വിധം ചെയ്യുമെന്നുള്ളതുകൊണ്ട എന്റെ മനസ്സ ഭയപ്പെടുന്നു, [പ്രകാശം]

* വല്ലഭ!രാവണനെക്കാൾ
തെല്ലല്ലെല്ലോഖരന്നുബലമോർത്താൽ ।
കൊല്ലുവതിന്നവനെഭവാൻ
കില്ലെന്നിയെസത്യമെങ്ങിനെചെയ്തു?॥ (൪൧)

ലക്ഷ്മണൻ—പരമാർത്ഥബുദ്ധിയാൽ ജ്യേഷ്ഠന്റെ മനസ്സറിവാനായി ചോദിക്കുന്നു, ഇവൾ സത്യമായിട്ടും രാക്ഷസിതന്നെ.

സീതാ—ഇവർ അന്യോന്യം സംസാരിക്കുന്നപോലെ കാണപ്പെടുന്നു,

രാമൻ—അതെ:

വിരാധൻ—[ആത്മഗതം] ഈ സംഗതി ഇനിക്ക രാമനോട ചോദിപ്പാനുള്ളതാണ, അതിനെതന്നെ ഇവളെന്നോട ചോദിക്കുന്നു, ഇരിക്കട്ടെ ഇതിനെ പറയാം, [പ്രകാശം] പരശുരാമനെ ജയിച്ച എന്റെ പരാക്രമത്തെ നീ അറികയില്ലെ?

ലക്ഷ്മണൻ—ഈ ഉത്തരം ഉചിതമായി.

ശൂൎപ്പണഖ—[ആത്മഗതം] അതുകൊണ്ടുതന്നെയാണ അങ്ങൊരുമിച്ച ക്രീഡിക്കുന്ന എന്നെ കൊല്ലുവാൻ സ്വജനങ്ങളിലൊരുത്തനും മതിയാകയില്ലെന്ന ഞാൻ വിചാരിക്കുന്നത, [പ്രകാശം] ശരിതന്നെ, ശരിതന്നെ,

(എന്ന പൂൎവ്വരൂക്ഷന്നതായി നടിക്കുന്നു)

വിരാധൻ—[ആത്മഗതം]

* മെല്ലെത്തോറ്റംമലരമ്പവനെസരസിജംമാഗിയിൽ
പൊങ്ങിയുംകൈ
വല്ലംമേലേവലിഞ്ഞുംമുലകൾവളവുപൂട്ടാതെയും
മല്ലുരാഗം।
അല്പംവസ്ത്രംകിഴിഞ്ഞുംപാദവിമലുകൾകൊണ്ടുനിന്നും
ഭൂമിയിന്മേൽ
നില്പിപ്പുതമാക്ഷിതന്റെമമമനമതിലപ്പിച്ചപോ-
യെന്നതോന്നും॥ (൩൪)

[പ്രകാശം] ഹേ പ്രിയതമേ! പൂൎവ്വരൂക്ഷന്ന ഈ സാഹസപ്രവൃത്തിയെ മതിയാക്ക, മതിയാക്ക, എന്തുകൊണ്ടെന്നാൽ, ഇതു നിമിത്തം ഭവതി ഏറ്റവും ക്ഷീണിക്കുന്നു, (ആഗ്രഹത്തോടുകൂടി)

എന്നാൽ-

* സ്മരനിന്നുമുരുക്കുംകുങ്കുമംചേർന്നഗണ്ഡ
സുമുഖി!മൃഗമദത്താൽചെയ്യാരിപ്പത്രലേഖം
അമിതസുഖമേകിനൽകുന്നില്ലയോ? നിൻമുഖത്തിൽ
ശ്രമജലകണമേറിട്ടാശുയിതുംമായുമെല്ലോ॥ (൩൫)

ശൂൎപ്പണഖ—(ലജ്ജയോടുകൂടി ചിരിച്ചു) [ആത്മഗതം] ഈ രാജകുമാരന്റെ വാക്യം എന്നെ ക്രീഡിപ്പാനായി പ്രേരണം ചെയ്യുന്നു, [പ്രകാശം] ഹേ നാഥ! ഞാൻ വളരെ ക്ഷീണിച്ചിരിക്കുന്നു, എങ്കിലും ഇനിക്ക മോഹം വളരെയുണ്ട പൂൎവ്വരൂക്ഷവാൻ.

ലക്ഷ്മണൻ— * രാക്ഷസിയെക്ഷിതിമകളായ്
രാക്ഷസനോടേത്താതിട്ടുന്നതൻമോഹം।
രാക്ഷസനെന്നുപേക്ഷനായ്
രാക്ഷസിയോടുത്തരംകഥിക്കുന്നു॥ (൩൬)

വിരാധൻ—അങ്ങിനെയാണെങ്കിൽ ഞാൻ തന്നെ പുഷ്പങ്ങളെ തരുകാം, (എന്നു പുഷ്പവൃക്ഷമായി നടിച്ചു)

ഹേ: ജനകരാജപുത്രി!

*ഞാൻതന്നെ കൊമ്പു താഴ്ത്തിക്കമലമുഖി! പണിപ്പെട്ടുതന്നെൻറ കയ്യാ
ലേകീട്ടും ചമ്പകപ്പൂക്കളെമുടിയിലണിഞ്ഞീടെടോ കാതരാക്ഷി! ।
കാന്തേ! നീയോൎത്തുകൂടാതുടനെമുടിയഴിച്ചീടൊലാ ചാരുശീലേ!
കുന്തൾക്കെട്ടൊട്ടഴിഞ്ഞിട്ടിക്കുസുമനിരകൾ വീഴൊല്ലതാഴത്തുചുറ്റും ॥()

ശൂൎപ്പണഖാ—(സന്തോഷാനുരാഗങ്ങളോടു കൂടി) [ആത്മഗതം] എന്റെ മനോരഥവല്ലഭനായ ഇവൻ എന്നെ ജാനകിയെന്നു വിചാരിച്ചു പുഷ്പവൃക്ഷമായിനിന്നു നിഷേധിക്കുന്ന നാട്യത്തിൽ തനിക്കു മോഹമുള്ള പ്രവൃത്തിക്കായിട്ടെന്നോടാവശ്യപ്പെടുന്നു, ഇവനെ എതുവിധമാണു പിടിച്ചുകൊണ്ടുപോയി ക്രീഡിക്കേണ്ടതു, [പ്രകാശം] ആൎയ്യപുത്ര! ഈ ഉയൎന്ന ചമ്പകവൃക്ഷത്തിന്റെ മുകളിലുള്ള കൊമ്പുകളിൽ നില്ക്കുന്ന മനോഹരങ്ങളായ പുഷ്പങ്ങളെ അങ്ങു എന്റെ മുതുകിൽ കേറിനിന്നു പൊട്ടിച്ചു തരണം, അവകളിലിനിക്കു വളരെ മോഹമുണ്ടു.

ലക്ഷ്മണൻ—(ചിരിച്ചു) ഇവനെ ജ്യേഷ്ഠനെന്നു വിചാരിച്ചു രാക്ഷസി എടുത്തു കൊണ്ടുപോകുവാൻ വിചാരിക്കുന്നു.

വിരാധൻ—[ആത്മഗതം] ഇതിനിക്കൊരുതരം തന്നെ, [പ്രകാശം]

* എന്നുടെമുതുകിന്മേലേ
നന്നായ്ക്കേറീട്ടിപ്പൂമരമതുപോലേ ।
ഇന്ദുവദനേ! സുശീലേ!
സുന്ദരി! നീപ്പൂവ്വറുക്കെടോബാലേ! ॥ (൩൮)

(എന്നു കുനിഞ്ഞു നില്ക്കുന്നു)

ലക്ഷ്മണൻ—ജ്യേഷ്ഠത്തിയെന്നു വിചാരിച്ചു ഇവളെ എടുത്തുകൊണ്ടുപോകുവാൻ രാക്ഷസനും വിചാരിക്കുന്നു, ആശ്ചൎയ്യം! ഇതു വലുതായ കൗതുകമായിരിക്കുന്നു. അതിനാൽ പിന്നാലെ ചെന്നു മേൽനടക്കുന്നതും കാണട്ടെ. (എന്നു ചുറ്റി നടക്കുന്നു)

ശൂൎപ്പണഖാ—[ആത്മഗതം] ആകട്ടെ, ദോഷമെന്തുള്ളൂ. ഇവന്റെ മുതുകിൽ കേറി ഇവന്റെ ദേഹത്തെ കാലുകളാൽ ഇറുക്കി എടുത്തുകൊണ്ടു ആകാശത്തിൽകൂടി ഞാൻ പോകുന്നുണ്ടു.

(എന്നു കേറുന്നു)

സീതാ—ആൎയ്യപുത്ര! ആരാണിതു? ഇരുഭാഗത്തും മേഘങ്ങളാൽ പടൎന്നു വ്യാപിക്കപ്പെട്ട പൎവ്വതംപോലെ ദൂരത്തിൽനിന്നു ആകാശത്തിൽകൂടി വരുന്നു.

രാമൻ—(നോക്കീട്ട) ഹേ! ജാനകി! പിതൃതുല്യനായ ജടായു ജ്യേഷ്ഠനായ സമ്പാതിയെ ചെന്ന വന്ദിച്ചിട്ട വരികയാണ.

സീതാ—ആൎയ്യപുത്ര! നോക്കു: നോക്കു: ഈ രാക്ഷസി രാക്ഷസന്റെ മുതുകിൽ കേറി നില്ക്കുന്നു.

രാമൻ—(ആശ്ചൎയ്യത്തോടു കൂടി) ഇതെങ്ങിനെ, ജാനകി! നോക്കു: നോക്കു:

ബാലേ! നിൻരൂപമാൎന്നുള്ളൊരു നിശിചരിയെത്താൻ
പുറത്തങ്ങെടുത്തൻ–
കോലംപൂണ്ടുള്ളരാത്രിഞ്ചരനാഹഹപറക്കുന്നു
വേഗംനഭസ്സിൽ ।
മേലേമേഘങ്ങളെത്താൻചിറകിളകിനകാററാ–
ലകററിത്തടുപ്പാൻ
പോലെത്താതാൻജടായുസ്സടനിവനുടെമുൻ
വന്നടുക്കുന്നുചിത്രം ॥ (൩൯)

സീതാ—(ചിരിച്ച) ആശ്ചൎയ്യമാശ്ചൎയ്യം! ഇവിടുന്നങ്ങോട്ടെങ്ങിനെയായി തീരുമെന്നറിയുന്നില്ല.

ലക്ഷ്മണൻ—ഏ: ജാനകീരൂപംധരിച്ച രാക്ഷസിയെ ജ്യേഷ്ഠന്റെരൂപംധരിച്ച രാക്ഷസൻ എടുത്തുമേല്പെട്ടുകൊണ്ടുപോയൊ, (മേല്പെട്ടുനോക്കീട്ട) അവിടെക്കുതന്നെ താതജടായുവും വന്നടുക്കുന്നു എന്നുമാത്രമല്ല ജടായു അവനോടിങ്ങനെയാണ പറയുന്നതു,

"ചൊല്ലെടനീയാർസീതയെ
മെല്ലെക്കട്ടെങ്ങുരാമവടിപോടും ।
ചെല്ലുന്നവേഗമിപ്പോൾ
കൊല്ലുംഞാൻനിന്നെനില്ലുനില്ലവിടെ" ॥ (൪൦) എന്നു,

ഇദ്ദേഹം രാക്ഷസിയെ സത്യമായി സീതയെന്നു വിചാരിക്കുന്നു.

സീതാ—ഇവർ ആൎയ്യനായ ജടായുവിനെ കണ്ട ക്ഷണത്തിൽ ഭയപ്പെട്ടു ഭൂമിയിൽ വീണുപോയി.

രാമൻ—വത്സനായ ലക്ഷ്മണനും ഇവരുടെ നേരെ വാളിനെ കയ്യിൽ പിടിച്ചിളക്കിക്കൊണ്ടു അടുത്തു ചെല്ലുന്നു.

ശൂൎപ്പണഖാ—(വിഷാദത്തോടുകൂടി) [ആത്മഗതം] ആ രാമന്റെരൂപംധരിച്ച, എന്നെ മോഹിപ്പിക്കുന്നൊ ഇവൻ വേറെ ഒരുത്തനാണ. അല്ലെങ്കിൽ മനുഷ്യനായ അവനു ഇത്ര വേഗത്തിൽ പൊങ്ങുവാനുള്ള സാമൎത്ഥ്യം എങ്ങിനെ ഉണ്ടാകും, [പ്രകാശം] എന്നെ എടുത്തു കൊണ്ടു പൊങ്ങിയ നീയാരാണ?

വിരാധൻ—[ആത്മഗതം] വൃദ്ധനായ ഈ ദുഷ്ടക്കിഴ സീതാപഹരണത്തിൽ ഒരു വിഘ്നമായി തീൎന്നു. അഥവാ ഇവൾ സീതയല്ലെന്നും വരാം. എന്തുകൊണ്ടെന്നാൽ, ഞാൻ മേല്പെട്ടു പൊങ്ങുവാൻ ഭാവിക്കുന്നതിന്നുമുമ്പെതന്നെ അതിവേഗത്തിലിവൾ എന്നെ കാലുകളാലിറുക്കിയെടുത്തുകൊണ്ടാകാശത്തിലുയൎന്നുവെല്ലൊ, [പ്രകാശം] എന്നെ കാലുകളാൽ എടുത്തുകൊണ്ടുപോയ നീയാരാണു?

ലക്ഷ്മണൻ—(അടുത്തുചെന്നു) നിങ്ങൾ രണ്ടുപേരും രാക്ഷസനും രാക്ഷസിയും തന്നെ, അന്യോന്യം വഞ്ചിക്കപ്പെട്ടുപോയി.

ശൂൎപ്പണഖാ—(ഓൎമ്മയോടുകൂടി) നീ വിരാധനാണൊ?

വിരാധൻ—(ആലോചിച്ചു) നീ ശൂൎപ്പണഖയാണൊ?

ലക്ഷ്മണൻ—പരകളത്രത്തെ അപഹരിക്കുന്ന ദുരാത്മാവായ വിരാധ! നിന്റെ കഥ കഴിഞ്ഞുപോയി കഴിഞ്ഞുപോയി.

(എന്നു വിരാധനെ കൈകൊണ്ടു പിടിക്കുന്നു)

വിരാധൻ—(കോപത്തോടുകൂടി) വിടു: വിടു: (എന്നു കൈ തട്ടി തന്റെ രൂപത്തെ ധരിച്ചുനിന്നു ശൂലത്തെ ചുഴറ്റുന്നു)

ശൂൎപ്പണഖാ—(തന്റെ രൂപത്തെധരിച്ചു ആവേഗത്തോടുകൂടി) അയ്യോ! ഉദാസീനതാ, ഉദാസീനതാ, ഈ വിരാധനെ ഒരു ഭാഗത്തു ലക്ഷ്മണനും മറ്റൊരു ഭാഗത്തു ജടായുവും തടുത്തെതിൎക്കുന്നു,

(എന്നു കരയുന്നു)

ജടായു—(പ്രവേശിച്ചു) [ആത്മഗതം] ഇവൾ ശൂൎപ്പണഖയാണെല്ലൊ, ഇവളാണു സീതാരൂപംധരിച്ചിരുന്നതു, [പ്രകാശം] ഉണ്ണി! ലക്ഷ്മണ! ഋഷികളെദ്രോഹിക്കുന്നദുഷ്ടനായഈവിരാധനെവിടരുതു.

സീതാ—ഈ രാക്ഷസി തന്റെ രൂപത്തെ പ്രാപിക്കുന്നു, തന്റെ രൂപത്തെ പ്രാപിച്ചു ഈ രാക്ഷസനെ വത്സലക്ഷ്മണനും താതജടായുവും തടുത്തുകൊണ്ടെതിൎക്കുന്നു.

രാമൻ—ദേവി! നോം ഭാഗ്യത്താൽ വൎദ്ധിക്കുന്നു,

എന്തുകൊണ്ടെന്നാൽ—

* തീക്ഷ്ണശരത്തെയയച്ചുമുറിച്ചുമിവന്റെ കരത്തിലെശൂലമുടൻ
ലക്ഷ്മണനങ്ങുഭുജങ്ങളെതോൾവരെവെട്ടിവിളങ്ങിനവാളതിനാൽ ।
തൽക്ഷണമുന്നതമെയ്യതുപോൽകുഴിതന്നിൽമറിച്ചഥകല്ലുകളും
വൃക്ഷലതാദികൾകട്ടയുമിട്ടുമൂടിയിതു ജാനകി! മാനവതി!॥ (൪൫)

സീതാ—ഇനിക്കു വളരെ സന്തോഷം, വളരെ സന്തോഷം,

ശൂൎപ്പണഖാ—(ശോകാവേഗത്തോടുകൂടി) അയ്യോ: വിരാധ! അയ്യോ: എന്റെ ഭ്രാതാവായ ഖരന്റെ പ്രിയസ്നേഹിത! അയ്യോ: ഖരവചനത്താൽ ഭിക്ഷുകന്മാരെ കൊൽവാൻ വന്ന നിന്നെ ഈ ല

ക്ഷ്മണൻ പുലിയെ കലമാനെന്നപോലെ കൊന്നുവെല്ലോ, ആ ദശമുഖനാൽ അയക്കപ്പെട്ട ഇനിക്കും സീതയെ അപഹരിപ്പാൻ കഴിഞ്ഞില്ല, എന്നുമാത്രമല്ല ആ ബാലകന്മാരെ കാമിച്ച ഞാൻ സീതാരൂപത്തെ ധരിച്ചിട്ടും അവനെ ചൌര്യക്രീഡയ്ക്കായി ഹേമകൂടപർവ്വതശിഖരത്തിൽ കൊണ്ടുപോകുവാനും കഴിഞ്ഞില്ല, കേവലം നിന്റെ മരണത്തെമാത്രം കണ്ടുകൊണ്ടു കണ്ണുനീരുകളാൽ ദേഹത്തെ നനച്ചു, ലജ്ജയോടുകൂടി ഞാൻ ഇങ്ങിനെ കരയുമാറായി,

(എന്നു കരയുന്നു)

ജടായു—ഉണ്ണി! ലക്ഷ്മണ! ഇവളുടെ വാക്കു കേട്ടില്ലേ, വത്സനായ രാമഭദ്രനെ ദ്രോഹിപ്പാൻ വന്ന ദുഷ്ടനായ വിരാധനെ നീ സംഹരിച്ചുവെല്ലോ,

ലക്ഷ്മണൻ—രാവണവാക്കിനാൽ ജ്യേഷ്ഠത്തിയെ അപഹരിപ്പാൻ വന്ന ഈ രാക്ഷസിയേയും ഞാൻ വിരൂപയാക്കി തീർക്കുന്നു, (എന്നു വാളെടുക്കുന്നു)

രാമൻ—നോക്കു ജാനകി! നോക്കു:

* ബാലൻസൌമിത്രിവാൾകൊണ്ടതിനിശിചരിതൻ
മൂക്കുമക്കാതുമൊപ്പം
ബാലേ!ഛേദിച്ചനേരത്തലറിയവൾകര-
ഞ്ഞെത്രമോടുന്നമേലെ।
നീലക്കാർവേണി!സീതേ!ഝടിതിമിവൾശരീരത്തിൽ
നിന്നത്രചിന്നി-
ച്ചാലേവീഴുന്നപാരിൽജലധരമതിൽനിന്നിന്ദ്ര
ഗോപങ്ങൾപോലെ॥ (൪൨)

അതിനാൽ ആപ്തനായ ജടായുവിനെ വന്ദിപ്പാനും, വിജയിയായ വത്സലക്ഷ്മണനെ അഭിനന്ദിപ്പാനുമായി നാം ഈ പർവ്വതശിഖരത്തിൽനിന്നിറങ്ങുക.

സീതാ—ആര്യപുത്രന്റെ ഇഷ്ടംപോലെയാകട്ടെ.

(എന്നു രണ്ടുപേരും ഇറങ്ങുന്നതായി നടിക്കുന്നു)

ലക്ഷ്മണൻ—ഹേ: താത! പക്ഷിശ്രേഷ്ഠ! പർവ്വതശിഖരത്തിൽനിന്നു ജ്യേഷ്ഠൻ ജ്യേഷ്ഠത്തിയോടുകൂടി ഇതാ ഇറങ്ങുന്നു, അതിനാൽ നമ്മളും പർണ്ണശാലാദ്വാരത്തിലേക്കു തന്നെ ചെല്ലുക.

ജടായു—ഉണ്ണിയുടെഇഷ്ടംപോലെയാകട്ടെ, (എന്നുചുറ്റിനടക്കുന്നു)

രാമൻ—അയി പ്രിയതമേ!

* ശങ്കിക്കാതെ ബഹുവിഷമമാമിപ്രദേശത്തിലേതും
നിന്നെക്കൊണ്ടെൻകരമതുപിടിച്ചിങ്ങുവാമംഗലാംഗി! ।
വങ്കല്ലിന്മേലിരട്ടൊലപദംകണ്ടിനെച്ചാടിമെല്ലെ
തിങ്കൾക്കൊക്കുംമുഖി! വരികകാൽവെക്കെടോമുള്ളുനോക്കി ॥ (൪൩)

സീതാ—ആൎയ്യപുത്ര! താതജടായുവും, വത്സലക്ഷ്മണനും, പൎണ്ണശാലാദ്വാരത്തിലേക്കു വരുന്നു.

രാമൻ—വല്ലേടത്തും നോക്കേണ്ട.

* ചെറുമുള്ളാമീവഴിയെവിട്ടതെല്ലുവളവെ-
ന്നാലുമാവഴിഗമി-
ക്കാറിൽപടംനനയുമാജാനപോക്കതിനെ
മത്തേഭചാരുഗമനേ! ।
കോറെല്ലുവക്രമതിൽവാനീരശാഖയതു
കൊണ്ടൊന്നുതാഴ്ത്തുതലയെ
കീറാതെമാത്രമതിൽസക്തമാംപുടവ
നീവേർപെടുത്തുകധുനാ ॥ (൪൪)

(സീതാ അപ്രകാരം ചെയ്തിട്ടു രാമനെ പിന്തുടരുന്നു.)

ജടായു—ഉണ്ണി!

* മന്ദംജ്യേഷ്ഠന്നുവേണ്ടിക്കണ്ണനൊട്ടേറെവാൻചൂതവൃക്ഷന്നതായും
മുന്നംവെള്ളംകുടത്താൽജനകസുതയൊഴിച്ചുള്ളവല്ലീവൃതായും ।
നന്നായ്ച്ചുള്ളീമയൂരംമൃഗമിവകളുണ്ടാശ്രമത്തിൻസമീപേ
നിന്നീടുംനീഡയുക്തംമരനിരയിതുനൽകുന്നുമേകൗതുകത്തെ ॥ ൪൫

രാമൻ— * ക്ഷോണീകന്യേ! മലരുകളിൽനിന്നിറങ്ങിത്തപാരം
ക്ഷീണിച്ചു നിൻ കവിളിലധുനാസ്വേദബിന്ദുക്കളേറം ।
കാണുന്നുനിന്മുഖമിതുമുത്തുള്ളിയാൽമംഗിയുള്ളോ-
രേണാങ്കൻതൻമദമടക്കിടുമേസുന്ദരാംഗി! ॥ (൪൬)

അതിനാൽ പൂങ്കൊത്തുകളുടെ സമൂഹത്താലലങ്കരിക്കപ്പെട്ട ചെറിയ ചൂതവൃക്ഷങ്ങളുടെ നിഴലുള്ള ഈ വനവാപീസമീപത്തിൽ ക്ഷീണം തീൎപ്പാനായി ക്ഷണനേരം ഇരിക്കുക.

സീതാ—ആൎയ്യപുത്ര! നോം മെല്ലെ പൎണ്ണശാലയ്ക്കു ചെല്ലുക, അവിടെ വത്സലക്ഷ്മണനും താതജടായുവും നമ്മുടെ വരവിനെ കാത്തുനില്ക്കുന്നു.

രാമൻ—എന്നാൽ ഈ വഴിയിൽകൂടി പോകേണ്ടതാണു. ഇതിൽ-

* നല്ലംബുകണങ്ങളെത്തളിച്ചിതാ കൊണ്ടുടനെങ്ങും
ചൊല്ലാൎന്നോരു കല്ഹാരസുഗന്ധത്തെവഹിച്ചും ।
മെല്ലെമന്ദനായ്ത്താവിലകാമാന്ധവശേയും
മല്ലാക്ഷി! വരുത്തങ്ങിനെവീശുന്നിതുവായു । (൪൭)

(എന്നു ചുററിനടന്നു നോക്കീട്ടു) താത! ഗൃദ്ധ്രരാജ! പൂജ്യനായ അങ്ങേ ദശരഥപുത്രനായ ഞാൻ നമസ്കരിക്കുന്നു.

ജടായു—ഉണ്ണി! ദീർഘായുസ്സായ്വരിക.

സീതാ—ആര്യ്യ! അങ്ങേക്കു നമസ്കാരം.

ജടായു—വത്സേ! വീരനായ ശിശു ഉണ്ടാകട്ടെ.

രാമൻ—(ലക്ഷ്മണനെ ആലിംഗനം ചെയ്തു) ഭാഗ്യത്താൽ വിജയിയായ ഉണ്ണിയെ ഞാൻ കാണുന്നു.

ലക്ഷ്മണൻ—എല്ലാം താതജടായുവിന്റെ അനുഗ്രഹം തന്നെ.

ജടായു—ഉണ്ണിയുടെ ജയത്തെ രാമഭദ്രൻ കണ്ടുവൊ?

രാമൻ—ഞങ്ങൾ പർവ്വതശിഖരത്തിലിരുന്നു എല്ലാം കണ്ടു.

സീതാ—എന്നാൽ ആ രാക്ഷസന്റേയും രാക്ഷസിയുടേയും പേരും വാസസ്ഥലവും മനസ്സിലായില്ല.

ജടായു— ജനസ്ഥാനത്തിൽ സഞ്ചരിക്കുന്ന വിരാധനാണു ആ രാക്ഷസൻ.

* ആശരവീരരെഴായിര
മീശനതിൽഖരനാമായിയൊരുഭാഗത്തും ॥
ക്ലേശിപ്പിപ്പതുമുനികളെ
യാശുവിരാധൻതനിച്ചുമറുഭാഗത്തും । (൪൨)

ആ രാക്ഷസി ഖരന്റെ അനുജയായ ശൂർപ്പണഖയാണു.

രാമൻ—വിരാധനെത്തന്നെയാണൊ ഉണ്ണി കൊന്നതു?

(എന്നു സ്നേഹബഹുമാനങ്ങളോടുകൂടി ലക്ഷ്മണനെ നോക്കുന്നു.)

(ലക്ഷ്മണൻ തല താഴ്ത്തി നില്ക്കുന്നു.)

ജടായു—അതെ.

രാമൻ—എന്റെ ഓഹരിക്കു മററുള്ള രാക്ഷസരെഎല്ലാം കൊല്ലേണ്ടതാണെന്നു തീർച്ചപ്പെട്ടു.

ജടായു—ശൂർപ്പണഖയുടെ വൈരൂപ്യത്തെ കണ്ടാൽ ഖരൻ കോപിച്ചു ഒരു മുഹൂർത്തത്തിനുള്ളിൽ ഉണ്ണിയോടു യുദ്ധത്തിനു വരും.

രാമൻ—(ഉത്സാഹത്തോടുകൂടി) വരട്ടെ, ഹാനി എന്തുള്ളു.

ജടായു—ഞാനിപ്പോൾ കഞ്ജവാൻ പർവ്വതത്തിന്റെ ശിഖരത്തിൽ ചെന്നിരുന്നു ക്ഷീണം തീർപ്പാൻ വിചാരിക്കുന്നു.

രാമൻ—ആര്യ്യന്റെ ഇഷ്ടംപോലെയാകട്ടെ.

ജടായു—ഇനിമേൽ ഉണ്ണി നല്ല ജാഗ്രതയോടുകൂടിയിരിക്കണം,

(എന്നു പോയി)

(അണിയറയിൽ)

* ഘോരാംഗകണംവിത്രപാനമതിലൊഴുകം
ബാഷ്പമോടോടിവന്ന-
ങ്ങാരാൽപാരിൽപതിച്ചോരനുജയെഖരന-
ങ്ങാശ്വസിപ്പിച്ചുവേഗം।
പോയന്നുസേനയോടുംസപദികുപിതനായ്
രാമനോടേറ്റെതിർപ്പാൻ
പോരുമെന്നപ്പോളെകാണ്മാൻവരുവിനമരരേ!
മോഹമുള്ളോർകളെല്ലാം॥ (൪൯)

ലക്ഷ്മണൻ—യുദ്ധം കാണ്മാൻ സന്തോഷമുള്ള ബ്രഹ്മപുത്രനായ നാരദമഹർഷിയുടെ വാക്കാണിതു, അതിനാൽ നോം തയ്യാറായിരിക്കേണ്ടതാണു.

രാമൻ—ഞാൻ തയ്യാറായി തന്നെ ഇരിക്കുന്നു, എന്തുകൊണ്ടെന്നാൽ ഖരനെ സൈന്യത്തോടുകൂടി സംഹരിക്കുന്നതു എന്റെ കാഹരിയായിട്ടു താതജടായുവിന്റെ സന്നിധിയിൽവെച്ചു ഞാൻ തീൎച്ചപ്പെടുത്തിയെല്ലൊ. ഉണ്ണി ജാനകിയെ കൂട്ടിക്കൊണ്ടു പൎണ്ണശാലയിൽ ചെല്ലു.

സീതാ—ആൎയ്യപുത്ര! നല്ലവണ്ണം ജാഗ്രതയായിരിക്കണെ,

രാമൻ—സംശയമെന്താണു,

ലക്ഷ്മണൻ—ജ്യേഷ്ഠന്റെ ഇഷ്ടംപോലെയാകട്ടെ,

(എന്നു സീതയോടുകൂടി പോയി.)

(അണിയറയിൽ)

* മനുവംശജാതനായൊരു
മുനിവേഷംപൂണ്ടരാജപുത്രനെയും।
ആത്മജകളത്രങ്ങളെയും
സൈനികർവളയട്ടെശസ്ത്രപാണികളായ്॥ (൫൦)

രാമൻ—(സന്തോഷത്തോടുകൂടി ചിരിച്ചു) ഖരൻ തന്നെ യാണൊ ഇങ്ങിനെ വന്നുപറയുന്നതു, എടാ: എടാ: ദുഷ്ട! രാക്ഷസാധമ! നില്ലു നില്ലു, (എന്നു കവചത്തെ ധരിച്ചു ചാപബാണങ്ങളേയും ആവനാഴിയേയും എടുത്തു ചുററിനടന്നുകൊണ്ടു)

*എവരെദ്ദേവാനശിച്ചധികമസഹിവെള്ളത്തിലാക്കണ്ടിട്ടവൊ
എവർതവദുഷ്ടവൃത്തികൾസഹിച്ചുതപസ്സിനെരക്ഷചെയ്തവൊ।
അവരിൽമുദംവളൎത്തുവതിനായ്ദുഷ്ടയോടരിദുഷ്ട!നിന്നെഞാൻ
ജവമിഷുവാൽപിളൎന്നുയുധിപക്ഷിനിരക്കുമയാക്കുവൻഖര!॥ (൫൧)

(എന്നു എല്ലാവരും പോയി)

ഇങ്ങിനെ അഞ്ചാമങ്കം.

# ജാനകീപരിണയം.

മലയാളനാടകം.

ആറാമങ്കം

(അനന്തരം അനലാ പ്രവേശിക്കുന്നു.)

അനലാ—(മുൻഭാഗത്തു നോക്കീട്ടു)

അച്ഛന്റെ മന്ത്രിയായ സമ്പാതി ഇതാ വരുന്നു,

(അനന്തരം സമ്പാതി പ്രവേശിക്കുന്നു.)

സമ്പാതി— സ്വാമിയായ കുമാരവിഭീഷണന്റെ പുത്രിയായ അനലാ ഇതാവരുന്നു, (അടുത്തുചെന്നു) വത്സേ! അനലേ! നീ എവിടെ നിന്നാണു വരുന്നതു?

അനലാ—വിദ്യുജ്ജിഹ്വന്റെ ഗൃഹത്തിൽ നിന്നാണു,

സമ്പാതി—നീ എന്തിനായിട്ടവിടെ പോയിരുന്നു?

അനലാ—ആര്യനായ അമാത്യൻ കേട്ടാലും, രാവണമഹാരാജാവിന്റെ സഹോദരിയായ ശൂർപ്പണഖയില്ലെ—

സമ്പാതി—(ചിരിച്ചു) 'അച്ഛൻപെങ്ങൾ' എന്നല്ലെ പറയേണ്ടതു, അവളല്ലെ രാമനെ കാമിച്ചനിമിത്തം ലക്ഷ്മണനാൽ വിരൂപയാക്കപ്പെട്ടതു, അവളുടെ വാക്കിനാലല്ലെ, സൈന്യങ്ങളോടുകൂടി യുദ്ധത്തിനു ചെന്ന ഖരൻ രാമന്റെ ഭുജപരാക്രമാഗ്നിയിൽ പാറ്റയായിതീർന്നതു,

അനലാ— അവളോടു എന്റെ സമീപത്തിൽ വച്ചു വിദ്യുജ്ജിഹ്വന്റെ ഭാര്യയായ മായാവതി നാസികാഛേദം ചെയ്യാനുണ്ടായ കാരണത്തെ ചോദിച്ചു, ആ കഥാമദ്ധ്യത്തിൽ രാമന്റെ ആകൃതി ഇങ്ങിനെയാണു അങ്ങിനെയാണു എന്നു അവൾ പറകയും ചെയ്തു,

സമ്പാതി—പിന്നെയൊ,

അനലാ—പിന്നെ, വിദ്യുജ്ജിഹ്വൻ പണ്ടു കൊണ്ടു വന്നിട്ടുണ്ടായിരുന്ന രാമരൂപം വരക്കപ്പെട്ട ഒരു ചിത്രപടം എന്റെ കയ്യിൽ മുമ്പെ തന്നിട്ടുണ്ടായിരുന്നു,

സമ്പാതി—പിന്നെയൊ,

അനലാ—അതിനെ രാമന്റെ രൂപം കാണ്മാനായിട്ട മടക്കി തരേണമെന്ന മായാവതി എന്നോടാവശ്യപ്പെട്ടു,

സമ്പാതി—പിന്നെയൊ,

അനലാ—അനന്തരം ഞാൻ ആ ചിത്രപടത്തെ മായാവതിക്ക മടക്കി കൊടുത്തുവരികയാണ,

സമ്പാതി—ആ ചിത്രപടം നിന്റെ കയ്യിലെന്തിനായിട്ടാണ തന്നിരുന്നത?

അനലാ—ആ ചിത്രപടം വിവാഹത്തിന്നുമുമ്പെ തന്നെ ജാനകിയാൽ എഴുതപ്പെട്ടതാണ, ഇപ്പോൾ ദീൎഘവിയോഗം വന്നിട്ടുള്ള ജാനകിക്ക ആശ്വാസത്തിന്ന വേണ്ടി ഞാനതിനെ വാങ്ങി കൊണ്ടുവന്ന ഇതുവരേയും കാണിച്ചുകൊടുത്തു,

സമ്പാതി—(വിചാരിച്ച) ആശ്ചൎയ്യമാശ്ചൎയ്യം.!

* ധരണീസുതയെഹരിപ്പാൻ
ഹരിണത്തിൻരൂപമാന്നമരീചനും।
മരണംവരുത്തി രാവണ-
നരുണാത്മജനാകുമജടായുസ്സിനും॥ (൧൦)

ഇനിമേൽ സീതയ്ക്കു ആശ്വാസത്തിന്നുള്ള ഉപായമെന്താണ? അവൾ ദീൎഘകാലപരിചയം കൊണ്ട പ്രിയസഖിയെപ്പോലെ നിന്നെ സ്നേഹിച്ചിരിക്കുന്നുവെല്ലൊ,

അനലാ—അതിനാലല്ലെ ഞാൻ ആശ്വാസത്തിന്നുപായമൊന്നും കാണായ്കയാൽ സീതയിനി ജീവിച്ചിരിക്കുമൊ ഇല്ലയൊ എന്ന ശങ്കിച്ച ഭയപ്പെടുന്നത,

*ഹാരമററുടനതിന്റമുത്തുകൾകണക്കെവീണനയനാംബുവിൻ
ധാരയാൽമുലനനച്ചുകണ്ണിണതുടച്ചുമോഹലിനചേലയാൽ।
ചാരുചിത്രമതിലുള്ളവല്ലഭനെ നോക്കിയതിനെകഴിച്ചുതെ
സാരസാക്ഷിബതമാസമേഴുമിഹശിംശപാതരുതലത്തിലായ്॥ (൧൧)

സമ്പാതി—ബാലിയെ സംഹരിച്ചതിന്ന ശേഷം സ്വാമിയായ കുമാരവിഭീഷണന്നും മാല്യവാൻ മുതലായ മററുള്ളവൎക്കും സീതയെ തിരികെ കൊടുക്കുന്നതു തന്നെയാണ മേലിലെക്ക ക്ഷേമമെന്ന അഭിപ്രായമായിരിക്കുന്നു.

അനലാ—രാവണമഹാരാജാവിനെ ജയിച്ച ബാലിയെക്കൂടി രാമൻ സംഹരിച്ചുവൊ?

സമ്പാതി—ഉവ്വ,

അനലാ—മഹാരാജാവിന്റെ അഭിപ്രായമെന്താണ?

സമ്പാതി—മഹാരാജാവിനെ കാണ്മാൻ മന്ത്രികളിലാൎക്കാണു സാധിക്കുന്നതു? എന്തുകൊണ്ടെന്നാൽ, ഇപ്പോൾ—

* വരുണനേകിയൊരല്ലിമാലധരിച്ചനന്ദനനാസ്സങ്ങളിൻ
നിരകൾകൊണ്ടിഹവായുവാൽകൃതമായമൈത്രയിൽവാണഹോ ।
സ്മരണചെയ്തുസദാപിസീതയെരാമനേസദശകന്ധരൻ
വരികതന്നെയുമില്ലഗേഹമതിൽനിന്നുവെളിക്കഹോ ॥ (ന.)

അതിനാൽ വീരനായും പ്രബലനായുമിരിക്കുന്ന ശത്രുവിനോടു നേരിട്ടിരിക്കുന്ന വൈരത്തെ വിചാരിയ്ക്കാതെയും, മന്ത്രവിചാരമാരംഭിയ്ക്കാതെയും, വേണ്ടുന്ന പ്രവൃത്തികളെ ആരംഭിയ്ക്കാതെയുമിരിക്കുന്ന മഹാരാജാവിനോടു ബാലിയെക്കൊന്ന വൎത്തമാനത്തെ വാക്കാൽ ബോധിപ്പിപ്പാൻ അസമൎത്ഥന്മാരായ മന്ത്രികൾ അദ്ദേഹത്തിനെ കാണിപ്പാൻ വേണ്ടി രാമകഥയെ സംബന്ധിച്ചു ഒരു നാടകത്തെ ശുക്രമഹൎഷിയെക്കൊണ്ടു ഉണ്ടാക്കിച്ചിരിക്കുന്നു,

അനലാ—ആ നാടകം എതുമുതൽ എതുവരെയാണു ഉണ്ടാക്കിച്ചിരിക്കുന്നതു? പറയു,

സമ്പാതി—രാമന്റെ സീതാന്വേഷണം മുതൽ ബാലിവധത്തോളമാണു,

അനലാ—പിന്നെയൊ,

സമ്പാതി—അന്തഃപുരത്തിൽ സഞ്ചരിക്കുന്ന ആസന്നപരിചാരകന്മാരെക്കൊണ്ടു ആ നാടകം കാണേണമെന്നു മഹാരാജാവിനെ അറിയിച്ചു, അതുകേട്ടു മഹാരാജാവു അപ്സരസ്ത്രീകളാൽ പ്രയോഗിക്കപ്പെടുന്ന ആ നാടകത്തെ കാണ്മാനായി നൎമ്മസചിവനായ മഹാപാൎശ്വനെ മാത്രം കൂട്ടിക്കൊണ്ടു സംഗീതശാലയ്ക്കകത്തു വൈവേച്ചുയാൽ ചെന്നിരിക്കുന്നു.

അനലാ—അങ്ങിപ്പോൾ എവിടെയ്ക്കാണു പോകുന്നതു?

സമ്പാതി—സ്വാമിയായ കുമാരവിഭീഷണനാം മന്ത്രികളും കൂടി ആടുവാൻ ശീലമുള്ള അപ്സരസ്ത്രീകളെ മഹാരാജാവിന്റെ സന്നിധിയിൽ കൂട്ടിക്കൊണ്ടുപോരുവാനായി എന്നെ അയച്ചതാകുന്നു.

അനലാ—ഇങ്ങിനെയാണെങ്കിൽ ഇപ്പോൾ ചിത്രത്തിലുള്ള ഭൎത്താവിന്റെ ദൎശനം കൂടി ഇല്ലാതിരിക്കുന്ന ജാനകിയും ഭൎത്തൃവേഷം ധരിച്ചു അഭിനയിക്കുന്ന കഥാദൎശനംകൊണ്ടു മനസ്സിനെ വിനോദിപ്പിച്ചുകൊള്ളട്ടെ.

സമ്പാതി—അങ്ങിനെയാകട്ടെ, എന്നാൽ തിരസ്കരണീവിദ്യയുടെ പ്രഭാവത്താൽ ദേഹത്തെ മറച്ചുകൊണ്ടു കാണേണ്ടതാണു. അതിനെന്താണുപായം?

അനലാ—അതിനുപായമുണ്ടു,

സമ്പാതി—അതെങ്ങിനെയാണ?

അനലാ—വിദ്യുജ്ജിഹ്വന്റെ ഭാൎയ്യയായ മായാവതി മുമ്പെ എന്റെ കയ്യിൽ രാക്ഷസാന്ധംകരണോരത്നം പതിച്ചിട്ടുള്ള രണ്ടുവളകളെ തന്നിട്ടുണ്ടു, അതുകളിൽ ഒന്ന സീതയുടെ കയ്യിലും മറെറാന്ന എന്റെ കയ്യിലും ഇട്ടുകൊണ്ടു, ഞങ്ങൾ മറഞ്ഞുതന്നെ കണ്ടുകൊള്ളാം

സമ്പാതി—ഞാൻ ഈ രത്നവളകളെ മുമ്പെതന്നെ കേട്ടിട്ടുണ്ടു. ഇതുകളെ ആദ്യം വിശ്വാമിത്രമുനി സീതക്കു കൊടുത്തു, പിന്നെ സരമെന്നൻ സീതയോട സമ്മാനമായിട്ട വാങ്ങിച്ച മഹാരാജാവിന്നു കൊടുത്തു, മഹാരാജാവ വിദ്യുജ്ജിഹ്വന്റെ കയ്യിൽ സൂക്ഷിപ്പാൻ കൊടുത്തു.

അനലാ—എന്നാൽ അങ്ങു സ്വാമികല്പനയെ അനുഷ്ഠിക്കുക ഞാനും ദീനയായ ആ ജാനകിയെ മനോവിനോദത്തിന്നായിട്ട സംഗീതശാലയിൽ കൂട്ടിക്കൊണ്ടുവരുന്നുണ്ടു.

(എന്ന രണ്ടുപേരും പോയി.)

ഇങ്ങിനെ പൂൎവ്വാംഗം.

(അനന്തരം മഹാപാൎശ്വനോടു കൂടി രാവണൻ പ്രവേശിക്കുന്നു.)

രാവണൻ—മഹാപാൎശ്വ! എന്തുകൊണ്ടാണ നാടകം കാണ്മാനായിട്ട എന്നെ മന്ത്രികൾ നിൎബ്ബന്ധിക്കുന്നത?

മഹാപാൎശ്വൻ—ജാനകീ നിമിത്തമായിട്ട മന്മഥതാപത്താൽ ഖിന്നനായിരിക്കുന്ന മഹാരാജാവിന്റെ മനസ്സിനെ വിനോദിപ്പിക്കുവാനായിട്ടാണ,

രാവണൻ—കൊള്ളാം എന്നാൽ കളിക്കാർ ആരംഭിച്ചുകൊള്ളട്ടെ,

* അന്തൎന്നാടകാരംഭം *

§ (അനന്തരം കളിക്കാരിൽ ഒരുവൻ പ്രവേശിച്ച)

* തരുണിതരുണന്മാർചേരുമ്പോളുവൎന്ന്സുഖപ്രദൻ
സ്മരനിഹജയിക്കുന്നുവേർപെട്ടവൎത്തിനിഷ്ഠുരൻ।
പുരരിപുഹരൻകൂടിത്തന്മേലിവന്റെശരങ്ങളിൻ
വരവുതടുപ്പാനായെല്ലോവഹിപ്പതുകാന്തയെ॥ (൪)

൧൩ *

രാവണൻ—ഇതു സത്യംതന്നെ

§ (നാന്ദിയുടെ അവസാനത്തിൽ)

§ സൂത്രധാരൻ— * കാണാതെതകാദംബിനിയേനഭസ്സിൽ
കേണിട്ടുമൽകാലമതിങ്കലേറം।
ക്ഷീണിച്ചമോഹംമയിലങ്ങുകാട്ടിൽ
കോണിങ്കലുംകണ്ടുഴന്നിടുന്നു॥ (൩)

രാവണൻ—ഞാൻ അപഹരിച്ചുകൊണ്ടുവന്നിട്ടുള്ള സീതയെ കാണാതെ തിരയുന്ന ക്ഷത്രിയകുട്ടിയുടെ പ്രവൃത്തിയെ സൂചിപ്പിക്കുന്നപോലെ തോന്നുന്നു.

മഹാപാൎശ്വൻ—ഞാനും അങ്ങിനെതന്നെ വിചാരിക്കുന്നു.

§ (അണിയറയിൽ)

ഹാ: ഉണ്ണിലക്ഷ്മണ! ജാനകിയെ തിരയുന്ന എന്നാൽ ഈ പൎണ്ണശാല ശൂന്യയായിട്ടുതന്നെ കാണപ്പെടുന്നു.

§ സൂത്രധാരൻ—രാവണമഹാരാജാവിതിനെ കണ്ടുകൊള്ളട്ടെ ലക്ഷ്മണവേഷം ധരിച്ചിരിക്കുന്ന ഏതാചിയോടുകൂടി പുഞ്ജികസ്ഥലയെന്ന അപ്സരസ്ത്രീ സീതാന്വേഷണം ചെയ്യുന്ന രാമന്റെ വേഷം ധരിച്ചുകൊണ്ടു രംഗത്തിൽ പ്രവേശിക്കുന്നു (എന്ന പോയി)

* ഇതിന്റെ അന്തൎന്നാടക പ്രസ്താവന *

രാവണൻ—നാടകം നല്ലരീതിയിലായിട്ടാരംഭിച്ചു എന്തെന്നാൽ ഞാൻ അപഹരിച്ചുകൊണ്ടുവന്ന സീതയെ കാണാഞ്ഞിട്ടു, രാമൻ എന്തുചെയ്യുന്നു എന്ന ഇതിനാലറിയാവുന്നതാണെ.

(അനന്തരം തെകയ്യിൽ വളയിട്ടുകൊണ്ടു സീതാ പ്രവേശിക്കുന്നു)

സീതാ—തോഴി! അനലേ! ആ രാക്ഷസരാജാവിനാൽ അന്തഃപുരവനത്തിനുള്ളിൽ തടുത്തു വെക്കപ്പെട്ടും രക്ഷിതാവാരുമില്ലാതെയും ഇപ്പോഴും ദുസ്സഹമായ വ്യസനത്തോടുകൂടിയും ഇരിക്കുന്ന ഞാൻ നാടകപ്രയോഗത്തെ കാണ്മാൻ ശക്തയായിട്ടു ഭവിക്കുന്നില്ല, എങ്കിലും ആൎയ്യപുത്രന്റെ കഥയെ സംബന്ധിച്ചിട്ടുള്ളതാകയാൽ ഇനിയ്ക്കു സന്തോഷമുണ്ടു.

അനലാ—(പ്രവേശിച്ചു) എന്നാൽ നോം ഈ സംഗീതശാലയ്ക്കകത്തിരുന്നുകൊണ്ടു കാണുക.

സീതാ—(ഭയത്തോടുകൂടി) തോഴി! പരകളത്രത്തെ പരിഗ്രഹിക്കുന്ന മഹാപാപിയായ രാക്ഷസരാജാവു ഇതാ അപ്പുറത്തിലായി കാണപ്പെടുന്നു.

അനലാ—അതുകൊണ്ടെന്താണ? രാക്ഷസാന്ധംകരണ രത്നം പതിച്ച വളയെ ധരിച്ചിരിക്കുന്ന നമുക്ക ഇവിടെ ശങ്കിക്കാതെ തന്നെ വസിക്കാവുന്നതാണ, അല്പം ദൂരത്തിലായതുകൊണ്ട നമ്മുടെ വാക്കുകളെ അദ്ദേഹത്തിന്നും, അദ്ദേഹത്തിന്റെ വാക്കുകളെ നമുക്കും കേൾപ്പാൻ കഴിയുന്നതുമല്ല.

സീതാ—പണ്ട ആയോദ്ധ്യകമുനിവേഷം ധരിച്ചരാക്ഷസന്ന രാക്ഷസാന്ധംകരണ രത്നം പതിച്ച വളകളെ സമ്മാനമായി കൊടുത്തതിനാൽ ഇപ്പോൾ ഇനിക്ക ഞാൻ തന്നെ ഉപകാരംചെയ്തതായി വന്നു കൂടി

അനലാ—മഹൎഷിയുടെ മാഹാത്മ്യം ആശ്ചൎയ്യമാശ്ചൎയ്യം! ! എന്തുകൊണ്ടെന്നാൽ ഇപ്പോൾ ഇനിക്ക നിന്നെക്കാണ്മാൻ പാടില്ല, എന്നുമാത്രമല്ല അന്ധയായവൾക്ക എന്ന പോലെ ഇനിക്കുകൂടി നിന്റെ ദേഹത്തെ തപ്പിഅറിയേണ്ടതായി തീൎന്നിരിക്കുന്നു.

സീതാ—നിന്നേയും അപ്രകാരംതന്നെ മറ്റുള്ളരാക്ഷസന്മാർ കാണുകയില്ല, എന്തുകൊണ്ടെന്നാൽ ആ വളകളിൽ ഒന്നിനെ നിയും കയ്യിൽ ധരിച്ചിട്ടുണ്ടല്ലോ,

അനലാ—“നീ കൂടി നിന്നെ കാണുകയില്ലാ” എന്നാണ പറയേണ്ടതു, എന്തുകൊണ്ടെന്നാൽ ഇനിക്കുംകൂടി എന്നെ കാണ്മാൻ കഴിയാതെ വന്നിരിക്കുന്നു.

സീതാ—വേഷംകെട്ടുന്ന അപ്സരസ്ത്രീകൾക്ക നോം എതുവിധമായിരിക്കും?

അനലാ—അവർ കണ്ടുകൊള്ളട്ടെ ദോഷമെന്താണ?

§ (അനന്തരം ലക്ഷ്മണനോടുകൂടി രാമൻ പ്രവേശിക്കുന്നു)

§ രാമൻ—(ആവേശത്തോടുകൂടി)

* ഇന്നെൻചിത്താംദഹിക്കുന്നിതുപരമുടജംശൂന്യമാസ്സുണ്ടുശോകാൽ

രാവണൻ—(സന്തോഷത്തോടുകൂടി) ദഹിക്കട്ടെ, ദഹിക്കട്ടെ,

സീതാ—(കണ്ണീരോടുകൂടി) ആൎയ്യപുത്രന്ന എന്റെ മേൽ സ്നേഹബന്ധം ഈവിധമാണെല്ലോ, അതുകൊണ്ട എന്നെക്കൂടാതെ പൎണ്ണശാലയെ കാണ്മാൻ അദ്ദേഹം എങ്ങിനെ ശക്തനായ്തീരും,

§ ലക്ഷ്മണൻ—ജ്യേഷ്ഠൻ വ്യസനിക്കേണ്ട:

* കന്നിന്മേൽചെന്നിരിക്കുംകുടിലിൽമയിൽകളെ-
കാണ്മതിന്നാൎയ്യമോദാൽ ।

രാവണൻ—(ചിരിച്ചു) ഞാനവളെ അപഹരിച്ചതായിട്ട ഇവൻ അറിഞ്ഞിട്ടില്ല,

സീതാ—ഇത ഉണ്ടാവാൻ സംഗതിയില്ലാത്ത അവസ്ഥയാണ എന്നാൽ ആശ്വസിപ്പിക്കുവാനുള്ള വത്സലക്ഷ്മണൻെറ ഉപായമാണിത.

§ രാമൻ— * എന്നെക്കൂടാതെപോകില്ലൊരുപൊഴുതു
മതിൽപ്രേയസിവത്സ!സീതാ

രാവണൻ—ഭയംകൊണ്ടും ഇങ്ങിനെ വരും സ്നേഹംകൊണ്ടു മാത്രമല്ല,

സീതാ—ഇത ശരിയാണ, എന്തുകൊണ്ടെന്നാൽ ആൎയ്യപുത്രൻ സമീപത്തിലില്ലെങ്കിൽ ഇനിക്ക ഒന്നിലും പ്രിയമുണ്ടാകയില്ല,

§ ലക്ഷ്മണൻ— *പുന്നാഗപ്പൂക്കൾവൃക്ഷസ്ഥലവിയതി
ലറുത്തിട്ടുവാൻപോയിരിക്കും॥ (൩)

§ രാമൻ—എന്നാൽ ഉണ്ണി ചെന്ന അന്വേഷിക്ക.

§ ലക്ഷ്മണൻ—അങ്ങിനെതന്നെ (എന്ന ചുററിനടക്കുന്നു)

രാവണൻ—അവൾ അശോകവനത്തിലാണ ചെന്നിരിക്കുന്നത, പുന്നാഗവനത്തിലല്ല.

സീതാ—ആ ദിവസത്തിൽ ഇതാണ ഒന്നാമതായി സംഭവിച്ചത, തോഴി! അനലേ! ആ അവസ്ഥയെ വിചാരിച്ചു ,ഞാൻ വ്യസനത്താൽ പരവശയായിരിക്കുന്നു.

* വനനൈകാന്താത്തുംനിശി
ചരനായകനാംദശാസ്യനെക്കണ്ടും ।
തരസാതൊണൊന്നിളകീ
പെരിയകൊടുങ്കാററിൽവാഴയെന്നതുപോൽ॥ (൪)

അനലാ—തോഴി! ജാനകി! നീ നല്ല ക്ഷത്രിയസ്ത്രീയാണെല്ലൊ അതിനാൽ ആ സമയത്തിൽ ധീരയായിട്ടിരുന്നിരിക്കും.

സീതാ—അതുകൊണ്ടല്ല, അതുകൊണ്ടല്ല, എന്നാൽ അത്രിമഹൎഷിയുടെ ധൎമ്മപത്നിയായ അനസൂയയാൽ നൽകപ്പെട്ട ദിവ്യവസ്ത്രാംഗരാഗങ്ങളുടെ പ്രഭാവംകൊണ്ടാണ,

അനലാ—ഇത യോജിപ്പായിരിക്കുന്നുണ്ട,

§ രാമൻ—പ്രിയേ! ജാനകി! നീയെവിടെയാണ,

സീതാ—(ആവേഗത്തോടുകൂടി) അന്ന ആൎയ്യപുത്രൻ ഇങ്ങിനെ കരഞ്ഞിരിക്കും,

§ രാമൻ—കഷ്ടം! കഷ്ടം!

* പൃഥ്വീസുതയെക്കാണാ-
ഞ്ഞെത്തലിയനാങ്ങുമിങ്ങുമിഴനോക്കി ।
കത്തിക്കയുന്നസ്ഥാനമൊടു
തത്തയിതാകൂട്ടിലേറവുമുഴലുന്നു॥ (൫)

രാവണൻ—ഇത സംഭവിക്കാവുന്നതാണ—

സീതാ—(വ്യസനത്തോടുകൂടി കൈതമ്മിൽ കശക്കിക്കൊണ്ട) ഹാ: തോഴി അനലേ! സുബുദ്ധിയെന്ന പേരായ ആ കേളീശുകം ആ ക്ഷണത്തിൽതന്നെ ജീവനെ കളഞ്ഞിരിക്കും നിശ്ചയം

അനലാ—തോഴി! വ്യസനിക്കരുതെ, ദൈവത്തിന്റെ ദുർവ്വിലാസം ഇങ്ങിനെയിരിക്കുമ്പോൾ നോമെന്തുചെയ്യുന്നു.

§ രാമൻ—അഹോ കഷ്ടം! കഷ്ടം!

* മട്ടോലുംമൊഴിതന്നെയങ്ങിനെതിരഞ്ഞിപ്പർണ്ണശാലാന്തികേ
കട്ടിക്കണ്ണുമമ്പരന്നിഹനടന്നീടുന്നിതെല്ലാടവും ।
കട്ടൊട്ടങ്ങിനെതുമ്പിഭംഗിയിലിളക്കുന്നോരിതിന്നാസ്യമാ
പൊട്ടിച്ചമ്പോടുസല്ലകീകിസലയംനൽകുംചിരിച്ചെൻപ്രിയാ ॥ (൯)

രാവണൻ—അതുകൊണ്ടീജാനകിക്കെന്താണ്? ഇവൾക്ക ആഗ്രഹമുണ്ടെങ്കിൽ ആ വിധത്തിലുള്ള ആനക്കുട്ടികൾ എന്റെ ഗൃഹത്തിലനവധി ഉണ്ടല്ലൊ.

സീതാ—മകനെ! കള്ളമോഹ! ഞാനിവിടെ—(എന്ന പകുതി പറഞ്ഞിട്ടു) അനലേ! ഇത നാടകമല്ലെ,

അനലാ—തോഴി! നിനക്ക സ്നേഹബന്ധത്താൽ ആ ആനക്കുട്ടിയെ പ്രത്യക്ഷമായി കാണുന്നപോലെ തോന്നുന്നതാണ,

§ രാമൻ— * കളവല്ലടമ്മേചെന്നും
വെളിയിൽചേന്നങ്ങുമിങ്ങുമീക്ഷിച്ചും ।
കളമൊഴിയാംസീതയെയി-
ക്കളിമയിൽതിരയുന്നപോലെതോന്നുന്നു ॥ (൧൦)

രാവണൻ—ഞാൻ കോപിച്ചു, ആ സീതയെ അപഹരിച്ചുകൊണ്ടുവന്നിരിക്കുമ്പോൾ ആ മയിൽ മറെറന്താണ ചെയ്യുന്നതു,

സീതാ—അയ്യോ: ചിത്രദൎശനനെന്നപേരായ മയൂരമേ! ആ ദിവസത്തിൽ വിശന്നിരിക്കുന്ന നിനക്ക പാനഭോജനങ്ങളെ തരുന്നതിനു മുമ്പെതന്നെ എന്നെ രാക്ഷസൻ അപഹരിച്ചു കൊണ്ടുപോയി. ഹാ: കഷ്ടം! കഷ്ടം!

* കരഞ്ഞുനിൎഗ്ഗ്രീവതായെയാരെന്നെ-
ത്തിരഞ്ഞുകാണാതെയുഴന്നുഹാനീ ।
പരന്തിയുംകാലുകഴവാപൊളിച്ചും
മരിച്ചിരിക്കുംദ്ധ്രുവമെന്നതന്നെ ॥ (൧൧)

(എന്ന മോഹിക്കുന്നു)

അനലാ—(ശങ്കയോടുകൂടി കൈകൾകൊണ്ടു തപ്പീട്ടു) [ആത്മഗതം] ഇവൾ മോഹിച്ചിരിക്കുന്നു, [പ്രകാശം] തോഴി! ആശ്വസിക്ക: ആശ്വസിക്ക:

സീതാ—(ആശ്വസിച്ച്) അനലേ! ഇങ്ങിനെയുള്ള വ്യസനത്തെ അനുഭവിപ്പാനായിട്ടുതന്നെ ദൈവം എന്നെ സൃഷ്ടിച്ചു.

§ രാമൻ—(ഓർമ്മയോടുകൂടി)

* മെല്ലെസ്നാനാർദ്രമാകുംതലമുടിയെയുലത്തീടുവാൻ
കൈകൾകൊണ്ടെൻ-
മല്ലാക്ഷീകൊങ്കയാൽമേൽപ്പുടവയിളകുമാ-
റങ്ങുകോതുംദശായാം ।
സല്ലീലംപീലിവൃത്താകൃതിയിലധികസന്തോഷ
മോടുംവിടത്തി-
ട്ടുല്ലാസാൽക്കുകികേളീമയിലിതുസവിധേ
നൃത്തമാടീടുമല്ലോ॥ (൧൮.)

രാവണൻ—അത്യുചിതം തന്നെ. എന്തുകൊണ്ടെന്നാൽ-

* പുത്തൻഘനംപോലതിനീലമാകു-
മിത്തന്വിതൻവാർമുടികണ്ടുപാരം ।
നൃത്തങ്ങൾചെയ്യുന്നിതുബർഹിപോലെൻ
ചിത്തംഘനോൽകണ്ഠമതായിമേന്മേൽ॥ (൧൯.)

സീതാ—അനലേ! ചിത്രദർശനന്റെ ആ വിധമുള്ള വിലാസത്തെ ആര്യപുത്രൻ ഇനിസ്മരിപ്പെടുത്തി, (എന്നു കരയുന്നു)

അനലാ—അതുതന്നെ ഇപ്പോൾ മരിച്ചിരിക്കെ പിന്നെ അതിന്റെ വിലാസത്തെ നീയെന്തിനാലോചിക്കുന്നു?

§ രാമൻ—അയ്യോ: സുകേശി! പ്രിയതമേ! (എന്നു മോഹിക്കുന്നു)

രാവണൻ—(സന്തോഷത്തോടും ഔത്സുക്യത്തോടുംകൂടി) ഇവന്റെ ഈ മോഹത്തിന്നു അവസാനമില്ലാതാകട്ടെ, എന്തുകൊണ്ടെന്നാൽ ഇവന്റെമേൽ ആശതീർന്നു, ജാനകി എന്റെ മെത്തയിൽ കേറുമല്ലോ.

സീതാ—അനലേ! എന്റെ നിമിത്തമായിട്ടു ആര്യപുത്രൻ ഈ വിധമായി തീർന്നു, ഞാൻ പിന്നെ വജ്രംപോലെയുള്ള മനസ്സോടുകൂടിയിങ്ങിനെ ഇരിക്കുന്നു.

അനലാ— തോഴി! ജാനകി! നിശ്ചയം അദ്ദേഹം നിമിത്തമായിട്ടു, അടിക്കടി മോഹസമുദ്രത്തിൽ മുങ്ങി പണിപ്പെട്ടു പിന്നെ പൊങ്ങുന്നു, അതിനാൽ നീയെങ്ങിനെ വജ്രമനസ്സായി തീരുന്നു.

§ ലക്ഷ്മണൻ—(അടുത്തുചെന്നു) ജ്യേഷ്ഠ! ആശ്വസിക്ക, ആശ്വസിക്ക

രാവണൻ—കഥയില്ലാത്ത ഈ ലക്ഷ്മണൻ ആശ്വാസനം കൊണ്ടു ജീവിപ്പിക്കുന്നുവൊ,

സീതാ—ഭാഗ്യത്താലിങ്ങിനെ ലക്ഷ്മണൻ ആശ്വസിപ്പിച്ചു

§ രാമൻ—(ആശ്വസിച്ചു) ഉണ്ണി! പുന്നാഗവാടിയിൽ ജാനകിയെ കണ്ടുവൊ?

§ ലക്ഷ്മണൻ—[ആത്മഗതം] ഇതെങ്ങിനെ ഞാൻ ജ്യേഷ്ഠനോടു പറയട്ടെ, എന്നാൽ ഇങ്ങിനെ പറയാം. [പ്രകാശം] ജ്യേഷ്ഠൻ കേട്ടാലും,

*പുന്നാഗക്കാട്ടിലുംചെന്നളികുലകലിതകാരമൂലേചെന്നുപാരം
നന്നാക്കേളിച്ചതാംകാട്ടിലുമുടനെതിരഞ്ഞീടിനേനാൎയ്യയെഞാൻ ।
എന്നല്ലന്നത്തെക്കോകങ്ങളുടെയടികളാൽസൈകതേമംഗിചേൎന്ന-
ങ്ങുന്നിഗ്ദ്ധങ്ങൾതിങ്ങുംഗിരിനിരയിലുമാരാഞ്ഞുഞാനെന്നിദാനീം

§ രാമൻ—(ഉദ്വേഗത്തോടുകൂടി) ജാനകിയെ കണ്ടില്ലേ?

(ദീൎഘശ്വാസം വിട്ടു)

* സ്വാന്തേകത്തീടുന്നശോകാഗ്നിപാരം
വെന്തിടുന്നനുബന്ധനത്തോടുകൂടി ।
കാന്തേ! നിന്നെക്കണ്ടതില്ലേതുമിപ്പോ-
ളെന്തയ്യോഞാനിനിച്ചെയ്യേണ്ടൂബാലേ! ॥ (൫൩)

രാവണൻ—ഉത്തമസ്ത്രീകളെ പിരിഞ്ഞാൽ ഉചിതമായിട്ടുള്ളതും ലങ്കേശ്വരനു പ്രിയമായിട്ടുള്ളതുമായ പ്രവൃത്തി എന്തൊ അതുതന്നെ.

സീതാ—തോഴി! അനലേ! എന്നെക്കാണാതെ ആൎയ്യപുത്രന്റെ അവസ്ഥ ഈവിധമായി തീൎന്നു, അദ്ദേഹത്തിനെ പിരിഞ്ഞും രാക്ഷസനാൽ അപഹരിക്കപ്പെട്ടുമിരിക്കുന്ന എന്റെ അവസ്ഥയും ഈ വിധമായി, ഇങ്ങിനെ ഞങ്ങൾ രണ്ടു പേരുടേയും ഭാഗ്യം ഈ സ്ഥിതിയിലായെല്ലൊ, (എന്നു മോഹിക്കുന്നു)

അനലാ—ആശ്വസിക്കു, ആശ്വസിക്കു, നീ അധികതാമസം കൂടാതെതന്നെ ത്രൈലോക്യവീരനായ ആ രഘുകുമാരനോടുകൂടി ചേൎന്നു സുഖമായിരിക്കും,

സീതാ—(ആശ്വസിച്ചു) അനലേ! ഇതുവരെയും എന്റെ പ്രാണനാഥൻ ജീവിച്ചിരിക്കുമൊ ഇല്ലയൊ എന്നുകൂടി ഞാൻ സംശയിക്കുന്നു.

അനലാ—എല്ലാവൃത്താന്തവും ഈ നാടകംകൊണ്ടറിയാം

§ ലക്ഷ്മണൻ—ജ്യേഷ്ഠൻ ധൈൎയ്യത്തെ സ്വീകരിക്കണം, ഇനി ശേഷമുള്ള വനപ്രദേശങ്ങളിലും അന്വേഷിക്കുക,

§ രാമൻ—(മുൻഭാഗത്തു നോക്കീട്ടു)

*മന്ദംകാററാലുതിൎന്നുളളതിസുരഭികളാംപുഷ്പമാവൎഷിച്ചുമരാ-
ലന്നോസീതയ്ക്കിനിക്കംപ്രണയമതിലഹോസാക്ഷിയായിരുന്നതി ।

രാവണൻ—അതുകൊണ്ടെന്താണു,

സീതാ—പൂൎവ്വവൃത്താന്തത്തെ ഓൎമ്മിപ്പിക്കുന്ന ഈ വാക്കിനാൽ എന്റെ മൎമ്മം ഭേദിക്കുന്നു.

§ രാമൻ— *എന്നാൽസ്നേഹേനഞാൻചെന്നവനിമകളെനീ
കണ്ടുവോഎന്നുചൊന്നാൽ
ചെന്നാളെഞ്ഞൊട്ടുചൊല്ലേണ്ടതിനിതിന്നൊട്ടു
ചോദിക്കിലെന്നോടുചൊല്ലും॥ (൧൩)

രാവണൻ—(കോപത്തോടുകൂടി) എടഃ എടഃ വൃക്ഷാധമ! നീ പറഞ്ഞു എങ്കിൽ ഞാൻ ചന്ദ്രഹാസത്താൽ നിന്നെ നിശ്ചയമായും വെട്ടി മുറിക്കും.

മഹാപാൎശ്വൻ—[ആത്മഗതം]

* ക്ഷിതിസുതയിൽപ്രേമത്താ-
ലതിമാത്രംഭ്രാന്തനായിരഘുബാലൻ ।
അതുപോലെതന്നെയവളിൽ
കൊതിമൂലംഭ്രാന്തനായിരാവണനും॥ (൧൪)

[പ്രകാശം] മഹാരാജാവെ! അചേതനമാണല്ലൊ ഈ വൃക്ഷം, ഇതു നാടകവുമാണു,

രാവണൻ—മന്ദബുദ്ധിയായ ഞാൻ അതിനെ ധരിച്ചില്ല,

സീതാ—ഇപ്രകാരം ഭ്രാന്തനെന്നപോലെ ആൎയ്യപുത്രൻ അചേതനമായ വൃക്ഷത്തോടും ചോദിച്ചു, ഈ സംഗതിയിൽ അദ്ദേഹത്തിന്നു എന്റെമേലുള്ള സ്നേഹബന്ധമാണു അപരാധത്തെ ഉണ്ടാക്കുന്നതു,

§ രാമൻ—നിസ്സാരമായ ഈ വൃക്ഷം ഉത്തരം പറയുന്നില്ല, ആകട്ടെ അതുകൊണ്ടെന്താണു,

* എങ്കാന്താപോയതെന്നായിഗിരിവര!നീ
ചൊൽകവേഗംകഥിച്ചീ-
ലെങ്കിൽബാണങ്ങളാൽഞാൻഝടിതിപൊടി
പെട്ടുത്തീടുവൻനിന്നെയിപ്പോൾ ।
നിങ്കൽതന്നുക്കപാറാതധികമിവസമാ-
ശ്ലേഷമൂൎച്ഛകൊണ്ടുവാഴും
ഝങ്കാരത്ത്യന്തമോദാൽദിശിദിശിചിതറി-
ക്കൊണ്ടുചെല്ലട്ടെനിന്നെ॥ (൧൫)

രാവണൻ— * ചലമിഴിയാകിയസീതയെ
മലയിളച്ചൊല്ലീടുമോമടികാതെ ।
കലിശത്തിനൊത്തമൽകര
തലമതിനുള്ളകറിഞ്ഞിടുന്നിട്ടും ॥ (൩൯)

§ രാമൻ—ഇതിനിതുകാലം പോലുമില്ല, ഇരിക്കട്ടെ ശിരിനദിയോടു ചോദിക്കാം,

* ഇന്നംനീപവൃത്തത്തിൻമടിയിലധിവസിക്കുന്നവെല്ലോസരിത്തേ!
എന്നതസംശേ വസിപ്പാൻകണ്ടുകമിയലുമെൻ കാന്തയെക്കണ്ടുവോനീ
കുന്നൽക്കണ്ണിമനോജ്ഞഭ്രമരകലകചാമകാരകരുസ്സ്നാദ്യാ
നന്നാമസ്സൗന്ദര്യമേറാംസുമുഖിയവൾവാഴിക്കുന്നതീരിയെന്നപോലെ ॥

രാവണൻ—എന്നെ ഉള്ള ഭയംകൊണ്ടു ഇതും പറകയില്ല,

§ രാമൻ—അപത്രപയായ ഇതും പറയുന്നില്ല,

സീതാ—(പശ്ചാത്താപത്തോടുകൂടി) എന്നെ രാക്ഷസൻ അപഹരിച്ചതായിട്ടു, ആര്യപുത്രനോടു ആരാണു പറവാനുള്ളതു, അതുകേട്ടാലല്ലെ അദ്ദേഹം എന്നെ ഈ ദുഃഖസമുദ്രത്തിൽനിന്നു കരകേററുകയുള്ളു,

അനലാ—തോഴി! ഇനി അങ്ങോട്ടും കാണുക:

§ ലക്ഷ്മണൻ—[ആത്മഗതം] ജ്യേഷ്ഠനു ചിത്തഭ്രമം വന്നപോലെ തോന്നുന്നു, അഹോ: ദൈവത്തിൻെറ ഗതി എത്രവിധമായി തിരിയുന്നു, [പ്രകാശം] ജ്യേഷ്ഠ! ഇതെന്താണു, സഹജമായിരിക്കുന്ന ധൈര്യത്തെ സ്വീകരിച്ചു ആത്മാവിനെ ഉറപ്പിക്കുക, എന്നുമാത്രമല്ല ദക്ഷിണഭാഗത്തു നോക്കുക തന്നെ,

* ശോണീപുത്രിണ്ണാംകൊടുത്തനാഥിന്നംമേദാത്വമ്മത്തീടിന്നോ—
മേണക്കുട്ടികൾതൊഴെ നാഥിയവുനാകണ്ണീർപൊഴിച്ചേററവും ।
കേണീടുന്നതുകണ്ടേതാഴുനകളാചൊന്നോമഗ്രത്തിനെ
ക്കാണിച്ചീടുകതന്നെയാണിഹമമുക്കെന്നിന്നുതോന്നുന്നമേ ॥ (൪൦)

രാവണൻ—(കോപത്തോടുകൂടി) ഈ മാൻകുട്ടികളെ കൊല്ലേണ്ടതാണ്. (എന്നു വാളെടുക്കുന്നു)

മഹാപാർശ്വൻ—മഹാരാജാവെ! ഇതു നാടകമാണു. അതിനാൽ കോപിച്ചതു മതി.

സീതാ—(കരഞ്ഞുകൊണ്ടു) (സ്നേഹത്തോടുകൂടി) എൻെറ മക്കളായ മാൻകുട്ടികൾ തന്നെ എൻെറ വർത്തമാനത്തെ ആര്യപുത്രനോടു മനോജ്ഞമായിട്ടിനെ അറിയിക്കുന്നുവൊ.

§ രാമൻ—ഉണ്ണി! എന്നാൽ തെക്കെ വഴിയായി തന്നെ അന്വേഷിക്കുക, (എന്നു ചുററിനടന്നു) ഉണ്ണി! നോക്കു: നോക്കു:

* കാന്താകേശമതിങ്കലിന്നതിമുദാ ഞാൻ ജാതിപുഷ്പങ്ങളെ
ച്ചന്തത്തോടണിയിച്ചതൊക്കയുമിതാ കാണുന്നിതങ്ങിങ്ങഹൊ ।
ഗന്ധത്താൽ ഭ്രമരങ്ങളും വന്നണയുമിപ്പുഷ്പങ്ങളെൻ കാന്തതൻ
കുന്തൾകെട്ടതഴിഞ്ഞനേരമവനിതലേ വീണുള്ളതാം നിർണ്ണയം ॥൨൨

§ ലക്ഷ്മണൻ—പക്ഷെ ആ ശ്രേഷ്ഠത്തിയായ ജാനകിയെ അപഹരിച്ചുകൊണ്ടു പോകുമ്പോഴും ഈ പുഷ്പങ്ങളും ശ്രേഷ്ഠത്തിയുടെ കേശഭാരത്തിൽ നിന്ന വീണതായിരിക്കണം.

രാവണൻ—കഷ്ടം! കഷ്ടം! ഞാൻ അവളെ അപഹരിച്ചു കൊണ്ടുവരുമ്പോഴും പരിഭ്രമംനിമിത്തമാണ ഇതിനെ അറിയാഞ്ഞത.

സീതാ—എന്നെ ആ രാക്ഷസൻ അപഹരിച്ചുകൊണ്ടുവന്ന വഴിയെ അറിവാൻ ഇത നല്ല അടയാളംതന്നെ,

§ രാമൻ—(അല്പംനടന്നിട്ട) ഉണ്ണി! ലക്ഷ്മണ! ഇതെന്താണ?

* ആരുടെയാണിവകിന്നരഗന്ധൎവ്വ സാദ്ധ്യ കന്ദരഹത്തേളുതാ
വാരുടെ പൈപ്പവങ്ങളും പിശാചരുമങ്ങളും കിടപ്പുതുവിലിവ ।
ആരുടെ പൊട്ടിയവില്ലിത, ആരുടെയാണിതടഞ്ഞകിരീടവുമി
ന്നാരുടെ കാഞ്ചനതോടവളയുമുള്ളതടിച്ചുളങ്ങളുമരിച്ചതിവ ॥ ൨൩

§ ലക്ഷ്മണൻ—ആശ്ചൎയ്യമാശ്ചൎയ്യം! ജ്യേഷ്ഠ! ഞാനിങ്ങിനെ വിചാരിക്കുന്നു, ജാനകീ നിമിത്തമായിട്ട രണ്ട വീരന്മാർതമ്മിൽ യുദ്ധമുണ്ടായതാണിത.

രാവണൻ—(കോപത്തോടുകൂടി)

* എടുത്തു ഞാൻ ജാനകിയെ ക്ഷണത്തിൽ
പടുത്വമോടിങ്ങുവരുന്നനേരം ।
തടുത്തു പക്ഷി ജടായുവിന്ന
കൊടുത്തു ഞാൻ ശിക്ഷയെ നല്ലവണ്ണം ॥ (൨൪)

സീതാ—അയ്യോ: താത! പക്ഷിശ്രേഷ്ഠ! ഈ വിധം ഭാഗ്യഹീനയായ എന്നെ അങ്ങ രക്ഷിപ്പാൻ തുനിഞ്ഞിട്ടും ധൎമ്മത്തിന്റെ ഫലത്തെ പ്രാപിപ്പിക്കപ്പെട്ടില്ലല്ലൊ.

അനലാ—രാവണൻ ബലവാനാണെന്ന ത്രൈലോക്യപ്രസിദ്ധമാണല്ലൊ അതിനാൽ നോമെന്തുചെയ്യും

§ രാമൻ—ഉണ്ണി! ലക്ഷ്മണ! വില്ല വില്ല,

(എന്ന സംഭ്രമത്തോടുകൂടി ചുററിനടക്കുന്നു)

§ ലക്ഷ്മണൻ— ജ്യേഷ്ഠനെന്താണ അകാരണമായിട്ട വില്ല ചോദിക്കുന്നത? (എന്ന പിറകെ ചെല്ലുന്നു)

മഹാപാൎശ്വൻ—

* കണ്ഠത്തിൽഹുംകൃതിനിറച്ചുടനങ്ങുചില്ലി
രണ്ടുംവളച്ചുഭ്രുകുടീഭയങ്കരവക്ത്രമോടും ।
കണ്ടാൽത്രിലോകിയെജ്ജയേനദഹിപ്പതിന്നാ-
യുണ്ടോരമ്മട്ടിലിവനെന്നിഹതോന്നിടുന്നു ॥ (൨൪)

രാവണൻ—(പരിഭ്രമപ്പെട്ടുകൊണ്ടു) എന്നാൽ നോമിവന്റെ സമീപത്തിൽ നിന്നു മാറിയിരിക്കുക. ഈ കൃപണനോടെതൃക്കുന്നതുകൊണ്ടു നമുക്കെന്തൊരു യശസ്സുണ്ടാകുന്നു (എന്നു എഴുനീല്ക്കുന്നു)

മഹാപാർശ്വൻ—മഹാരാജാവേ! ഇതു നാടകമാണെന്നതിനാൽ ഇരുന്നാലും

സീതാ—ഇദ്ദേഹത്തിനു കോപം എന്തുകൊണ്ടാണു.

§ രാമൻ—

* കൊമ്പൻപത്മിനിതന്നെയെന്നവിധമായ്
വൈദേഹിയെത്തിന്നഹോ
ചിമ്പിക്കണ്ണുകപോലസൗന്ദര്യമൊട്ടധികംതെറ്റി
ലസിച്ചീടിനോ ॥
കമ്പംവിട്ടൊരുരാക്ഷസൻഗ്രഹതര-
ശോണസലിലംവിട്ടിതാ
വമ്പൻപക്ഷിശരീരമാംമലപോൽ
വാഴുന്നമദ്ധ്യേപഥം ॥ (൨൫)

അതിനാലിവനെ സംഹരിക്കണം.

രാവണൻ—(കോപത്തോടുകൂടി)

* എന്നുള്ളിലേറംപ്രിയമുള്ളസീതയെ
തിന്നീടുവാനേതൊരുരാക്ഷസാധമൻ ।
എന്നാലവന്റെകഴുത്തിലെത്തുമീ-
മിന്നുന്നൊരെൻവാൾനിശിതംഭയങ്കരം ॥ (൨൬)

മഹാപാർശ്വൻ—തിരുമനസ്സുകൊണ്ടു മറന്നുപോയൊ. ആ സീതയെ അശോകവനത്തിൽ തടുത്തു വെച്ചിട്ടുണ്ടല്ലൊ.

സീതാ—എന്നെ ഒരു രാക്ഷസനും ഭക്ഷിച്ചിട്ടില്ല. എന്നാൽ ആര്യപുത്രന്റെ വിയോഗദുഃഖത്തെ അനുഭവിപ്പാനായിട്ടു ഞാനിപ്പോഴും പ്രാണനെ ധരിക്കുന്നുണ്ടു.

§ ലക്ഷ്മണൻ—(മുൻഭാഗത്തുനോക്കീട്ടു) ജ്യേഷ്ഠ! സംഭ്രമിക്കേണ്ട. ഇദ്ദേഹം താതജടായുവാണെന്നു തോന്നുന്നു.

§ (അണിയറയിൽ)

ഉണ്ണി: രാമഭദ്ര!

* മല്ലാക്ഷി സീതയെ ഹരിച്ചൊരു യാതുധാനൻ
ചെല്ലുംവഴിക്കവനെയെത്തുത്തു പിടിക്കുവാനായ്।
വല്ലാതെ വെട്ടിയവനെന്നെ ഹനിച്ചിതേവം
കൊല്ലേണനിയ്യുഴിനിവതു! ജടായുവാം ഞാൻ॥ (വൃ)

രാവണൻ—(കേട്ടിട്ടു) ഈ രാജപുത്രന്മാർ ചെല്ലുന്നതുവരെ ആ വൃദ്ധനായ ഗൃദ്ധ്രം പ്രാണനെ ധരിച്ചിരുന്നുവൊ, "ഇവൻ മരിച്ചുപോയി എന്റെ ഈ പ്രവൃത്തിയെ രാജപുത്രന്മാരോടിനിയിവൻ പറകയില്ലല്ലൊ" എന്നു വിശ്വസിച്ചാണു, ഞാനവിടെനിന്നു പുറപ്പെട്ടതു.

സീതാ—(സന്തോഷത്തോടുകൂടി) താതജടായു രാക്ഷസേന്ദ്രനാൽ ഹനിക്കപ്പെട്ടിട്ടും പ്രാണനെ ധരിച്ചുകൊണ്ടു ആൎയ്യപുത്രനോടും ദേവരനോടും എന്നെ രാക്ഷസേന്ദ്രൻ അപഹരിച്ചുകൊണ്ടുപോന്നതായി പറഞ്ഞിരിക്കുമൊ, (ആലോചിച്ചു) എന്നാലെന്തു കൊണ്ടാണു എന്നെ വീണ്ടുകൊണ്ടു പോവാൻ ആൎയ്യപുത്രൻ ഇതുവരെയും താമസിക്കുന്നതു?

അനലാ—എല്ലാം നാടകത്തിൽ കാണാം.

§ ലക്ഷ്മണൻ—(വേഗത്തിലടുത്തുചെന്നു) അയ്യോ: താത പക്ഷിശ്രേഷ്ഠ! അങ്ങയുടെ അവസ്ഥ ഈവിധമായി തീൎന്നുവൊ.

§ രാമൻ—ആൎയ്യ! പറവാൻ ശക്തിയുണ്ടെങ്കിൽ പറയണെ, പറയണെ, ആ രാക്ഷസൻ ആരുടെ പുത്രനാണ? അവന്റെ പേര എന്തു? എവിടെ വസിക്കുന്നു? അവന്റെ ബലം എന്തു? സീതയെ അവൻ എന്തിനായിട്ടു അപഹരിച്ചു? എന്നു,

രാവണൻ—(ധൈൎയ്യത്തോടുകൂടി) ആ പക്ഷികുലാധമൻ എല്ലാവൃത്താന്തത്തെയും ഇവനോടു പറഞ്ഞുകൊള്ളട്ടെ, അതുകൊണ്ടു ലങ്കേശ്വരൻ ഭയപ്പെടുമൊ.

സീതാ—(ആഗ്രഹത്തോടുകൂടി) രാവണന്റെ ബാണംകൊണ്ടു ദേഹം പിളൎന്നിട്ടുള്ള അദ്ദേഹം എന്തുപറവാൻ പോകുന്നു, എന്നു ഞാൻ അധൈൎയ്യപ്പെടുന്നു.

§ (അണിയറയിൽ)

ഉണ്ണീ! ദശരഥപുത്ര!

* സ്വാന്തംമോഹിച്ചതൊരു നിരുവചനവുമെൻ
കണ്ണിനംകാഴ്ചയില്ല

രാവണൻ—നമുക്കു വളരെ വളരെ സന്തോഷം.

സീതാ—(വ്യസനത്തോടുകൂടി) താത! പക്ഷിശ്രേഷ്ഠ! എന്റെ നിമിത്തമല്ലെ, അങ്ങെക്കീയവസ്ഥ സംഭവിച്ചതു.

§ രാമൻ—താത! ഏതുവിധത്തിൽ ധൈൎയ്യപ്പെട്ടുകൊണ്ട ശേഷവും പറയണെ.

§ (പിന്നെയും അണിയറയിൽ)

* എന്തയ്യോ! ചൊല്വൂനിൻകാന്തയെരജനീചരൻ
മായയാൽകൊണ്ടുപോയവൻ ।

രാവണൻ—(ഗൎവ്വത്തോടുകൂടി) സ്വജനവധംനിമിത്തം കോപിച്ചിട്ടുള്ള ലങ്കേശ്വരൻ വെറുതെ വിട്ടുകളയുമൊ.

സീതാ—ഹാ: ആൎയ്യപുത്ര! ഹാ: ഉണ്ണി ലക്ഷ്മണ! നിങ്ങളിതറിഞ്ഞിട്ടില്ലേ? നാഥനില്ലാത്ത ഈ ജാനകിയെ രാക്ഷസൻ.—

(എന്ന പകുതി പറഞ്ഞിട്ട) അമ്മേ! ഞാൻ ഈ നാടകത്തെ കാണുകയാൽ ഭയംകൊണ്ടു മനസ്സു സംഭ്രമിച്ച മുമ്പെ പരിചയിച്ചിട്ടുള്ള വാക്കുകളെത്തന്നെ ഇപ്പോഴും പറഞ്ഞുപോയി.

അനലാ—അതങ്ങിനെ തന്നെ.

§ രാമൻ—ആ രാക്ഷസാധമൻ രാമന്റെ മുമ്പാകെ വെച്ച അപഹരിക്കയൊ?

§ ലക്ഷ്മണൻ—(ക്രോധത്തോടും ഗൎവ്വത്തോടുംകൂടി)

*പുള്ളിമാൻമിഴിയതായസീതയെഹരിച്ചരാത്രിചരനെന്നതു-
ന്നുള്ളിലല്പമൊരു ചൊല്ലീടുന്നിതുഭടാഗ്രതാനാടൽമുറിഞ്ഞിതാ ।
കള്ളനെന്നവിധമിങ്ങൊളിപ്പവനെപിടിച്ചുശിലപോലെന്നെയിലി-
നൊള്ളപോലവനെവാളിനാൽദൃതമരുത്തിടാതെമടങ്ങുമൊ?॥(൩൦

രാവണൻ—(മന്ദഹാസത്തോടുകൂടി)

* തന്നിഷ്ടംകൈകവിതവതിനമറ്റുശത്രുവിൻമൎമ്മമെല്ലാം
ഭിന്നിപ്പിച്ചിട്ടവനബുദ്ധ്യായോധരേണോഷവോനം ।
നന്നായുള്ളിൽകരുതിചതുരന്മാരതിനുള്ളതാകെ
വന്നാൽചെയ്യുംപണിപലതുമല്ലാതെ ഒറ്റയ്ക്കുപിന്നെ॥൩൧

§ രാമൻ—താത! ശേഷവും പറയണെ.

§ (അണിയറയിൽ)

*അപ്പോൾവിന്ദാഖ്യമാകുംഗുണസമയമതിൽപോയതെല്ലാംലഭിക്കും

രാവണൻ—(ആവേഗത്തോടുകൂടി) ഞാൻ അറിവുള്ളവനായിട്ടും അപ്പോളിതിനെ ഓൎത്തില്ലല്ലൊ, ഇരിക്കട്ടെ ദൈവേച്ഛയാൽ വന്നതാണെങ്കിലും പുരുഷപ്രയത്നത്താൽ ഞാൻ സമയംപോലെ നിവൃത്തിച്ചുകൊള്ളാം.

സീതാ—ഭാഗ്യഹീനയായ എനിക്കു ഇത സംഭവിക്കുമൊ,

§ ലക്ഷ്മണൻ—ആ രാക്ഷസൻ ആരാണെന്നറിഞ്ഞില്ല, പിന്നെയെങ്ങിനെയാണ പോയ സാധനം ലഭിക്കുന്നത?

§ രാമൻ—താത! ഞാൻ ചോദിച്ചതിന്നു ഉത്തരമെന്താണ്?

§ (അണിയറയിൽ)

ഉണ്ണി! എല്ലാം പറയാം കേൾക്ക:

* ചൊല്പൊങ്ങുംവിശ്രവസ്സിൻമകനിഹഖലവരനേ
വിശ്രുതൻരാവണാഖ്യൻ॥ (൨൯)

രാവണൻ—ക്ഷത്രിയാധമനായ അവനോട യുദ്ധംചെയ്ത എന്റെ നാമധേയത്തെ പറഞ്ഞുവല്ലൊ, (ദീർഘശ്വാസം വിട്ടു) കഷ്ടം! കഷ്ടം!

* പടയിലിവന്റെപടങ്ങളു
മടിയപക്ഷങ്ങളുമരിഞ്ഞിട്ടും ।
ഉടനൊന്നുകൊണ്ടുവാളാൽ
നെടിയഗളംവെട്ടുവാൻമറന്നേൻഞാൻ॥ (൩൦)

സീതാ—(ചിന്താശ്വാസത്തോടുകൂടി) ഇവന്റെ പേരുമാത്രം പറഞ്ഞതുകൊണ്ട ഇവനെന്നെ ചതിമാർഗ്ഗമായ ഇവിടെ കൊണ്ടുവന്നിട്ടുണ്ടെന്നു ആര്യപുത്രനെങ്ങിനെ അറിയുന്നു,

§ രാമൻ—താത! ശേഷവും പറയണെ.

§ ലക്ഷ്മണൻ—(കണ്ണീരോടുംഗല്ഗദത്തോടുംകൂടി) കഷ്ടം! കഷ്ടം!

* കൊക്കാലെന്നവുപിളർന്നുകൊണ്ടുമധികംചീന്തിട്ടുമാംസങ്ങളെ
കക്കിക്കൊണ്ടിഹപാർശ്വപക്ഷയുഗളംചേർച്ചെട്ടമോഹത്തിനാൽ ।
ഇക്കാട്ടിൽക്കൃതവൈരകൊണ്ടുമവനാകുണ്ഠംചൊരിഞ്ഞിട്ടിതാ
ചിക്കെന്നാര്യജടായുഷിവനെവെട്ടിത്തീർത്തനന്താപ്രിയൻ॥ (൩൧)

§ രാമൻ—(വ്യസനത്തോടുകൂടി) മുഴുവനും പറയാതെ തന്നെ താതജടായുപ്രാണനെ വെടിയുന്നുവല്ലൊ, (അടുത്തുചെന്നു) അയ്യോ! താത! അയ്യോ! താതനായ ദശരഥമഹാരാജാവിന്റെ പ്രിയസഖേ! അയ്യോ! പഞ്ചവടീവാസത്തിങ്കൽ പ്രശംസായോഗ്യമായ സാഹായ്യപ്രവർത്തക! അയ്യോ! ഗരുഡാഗ്രജകുലപ്രദീപ!

* വിട്ടേൻരാജ്യംജനകനഥഹോചിത്രകൂടത്തിലേവം
കിട്ടീവാസംദിനമനുധരാപുത്രികൈവിട്ടുപോയി ।
ഒട്ടല്ലാതിന്നിവചലതിനാലുള്ളദുഃഖങ്ങളെല്ലാ-
പ്പൊട്ടിക്കുന്നുകരയെബലമായാത്തനിന്നാശമൂലം (൩൨)

മഹാപാർശ്വൻ—മഹാരാജാവെ! ഇവനു ഈ ദുഃഖങ്ങളൊക്കെല്ലാം ധിക്കാരസ്സുകൊണ്ടുതന്നെയാണ ഹേതുഭൂതൻ.

രാവണൻ—അമാത്യനു ഈ സംഗതി മനസ്സിലായിട്ടില്ലെ?

മഹാപാർശ്വൻ—കല്പിക്കണം, കല്പിക്കണം,

രാവണൻ— * കരാളമാരീചസുബാഹുതാടകാ
ഖരാദിയെക്കൊന്നതിലുംവിശേഷമായ് ।
അരാതിസൌമിത്രിമനസ്താപസാവിന
വിരൂപയാക്കീട്ടതിദുഃഖമേകിനാൻ ॥ (൩൭)

(കോപത്തോടുകൂടി) അള്ളൊരാപിന്നെപ്പോലെ—
* ളിവാനസികൊണ്ടുഞാൻസുമിത്രാ—
സ്സുതവാജ്ഞയളരിവൻശിരസ്സുടപ്പൻ ।
ഗളനിസ്സൃതമാംസമന്തതെല്ലാം
കളിയായ്ത്തൂപ്പണയാകടിച്ചിട്ടേ ॥ (൩൮)

(എന്ന വാളെടുത്തുകൊണ്ടു ധ്യാനം ചെയ്യുന്നു)

മഹാപാർശ്വൻ—മഹാരാജാവേ! നാടകമാണിതു, (എന്നു തടയുന്നു)

സീതാ—(വ്യസനത്തോടുകൂടി) കഷ്ടം! കഷ്ടം! എന്നെ രാക്ഷസൻ അപഹരിച്ചു കൊണ്ടുപോയി എന്നും, അവന്റെ പേര രാവണനെന്നാണ എന്നും മാത്രം പറഞ്ഞ താതജടായു പ്രാണനെ വെടിഞ്ഞു. അദ്ദേഹം അവന്റെ വാസസ്ഥാനം ലങ്കാപുരമാണെന്ന പറഞ്ഞില്ലല്ലോ അതിനാൽ ആര്യപുത്രനായാലേ ഇനി എന്നെ ത്തു ചെയ്യേണ്ടു.

§ ലക്ഷ്മണൻ—ജ്യേഷ്ഠ! ഇപ്പോൾ വ്യസനിക്കേണ്ട സമയമല്ല ശത്രുവിന്റെ വാസസ്ഥാനം അറിയേണ്ടതാണല്ലോ.

§ രാമൻ—(കോപത്തോടുകൂടി)

ഹന്തൽകഷ്ടിയതായസീതയെഹരിച്ചാരാക്ഷസൻചിന്നിലോ
പിന്നെപ്പൊന്നഗരാട്ടിലോപുരമഹത്തെന്നറിഞ്ഞീലല്ലോ ।
ചെന്നാലുംമമവില്ലിൽനിന്നചിതരുംബാണങ്ങളോടേറ്റന
തിന്നീടാൻഗരുഡൻക്ഷണേനഫണിയെപ്പോലപ്പിടിക്കില്ലയോ ॥

രാവണൻ—(അസൂയയോടുകൂടി) എടാ എടാ ക്ഷത്രിയക്കള്ള! വെറുതെ നീയെന്തിന ചിലയ്ക്കുന്നു? ഇന്ദ്രാദികളായ ദിക്പാലന്മാരെ ഓട്ടിച്ച ഈ ലങ്കേശ്വരന്റെ പ്രതാപത്തെ നീയറിഞ്ഞിട്ടില്ലേ?

സീതാ—(സന്തോഷത്തോടുകൂടി) ആര്യപുത്രനെന്തുകൊണ്ടാണ ഇതുവരെ താമസിക്കുന്നത? (വ്യസനത്തോടുകൂടി) തോഴി അനലേ! ഇത നാടകമാണെല്ലോ, എന്നാൽ ഞാൻ വിചാരിക്കുന്ന കപടം അറിഞ്ഞുകൂടാത്ത ആ മഹാപുരുഷനു, മായാവിയായ ഈ രാക്ഷസാധമൻ എന്തെങ്കിലും ഒരു അത്യാപത്തു വരുത്തിയേക്കും എന്നു.

അനലാ—തോഴി! ക്ഷണനേരം ക്ഷമിക്കൂ: അവസാനത്തോളം നോക്കാം.

§ ലക്ഷ്മണൻ—(മുൻഭാഗത്തിൽ ചൂണ്ടിക്കാണിച്ചുംകൊണ്ടു) ഇതുതന്നെ പമ്പാസരസ്സു.

*ചെന്നീടാമിസ്സരസ്സിന്നധികതരസുഗന്ധോത്തരംകൊണ്ടുമറ്റില്ലനേകം
മന്ദാരപ്പൂക്കളിൻമേൽതടവിനൊഴുകിനന്നതുള്ളൊരാറ്റിങ്ങിലൂടെ।
നന്നായ്സൗരഭ്യംകൊണ്ടുമുപവനസമിധകളിൻമേലായുള്ളോരലിങ്കൽ
പുന്നാഗപ്പൂസുഗന്ധത്തൊടുപവനനിതാസഞ്ചരിക്കുന്നുമന്ദം॥ (൪൯)

രാവണൻ—ഈ പമ്പാതടത്തിലുള്ള വനപ്രദേശം രമണീയം തന്നെ.

സീതാ—(ഉദ്വേഗത്തോടുകൂടി) അമ്മേ! രമണീയമായ ഈ പമ്പാതടപ്രദേശത്തെ കണ്ടിട്ടു ആര്യപുത്രൻ എന്തു സ്ഥിതിയിലായി എന്നു ഞാനറിയുന്നില്ല.

അനലാ—എല്ലാം നാടകംകൊണ്ടു നമുക്കറിയാം.

§ രാമൻ—(നോക്കീട്ടു) ഈ പമ്പാസരസ്സിൽ—

*കാന്തേ സ്വൈരം പരിചൊടുകിളിയോടിസലിതയായ് ക്രീഡിയായെന്നാരത്തിൽ—
ട്ടന്തീമുമ്പികളെത്താൽസലിലമുടനെടുത്തങ്ങൊഴിക്കുന്നവായിൽ।

(വിചാരിച്ചു) ഹാ! എന്നെക്കൂടാതെ ആ ജാനകി എങ്ങിനെ ഇരിക്കും? (എന്നു കണ്ണീർ പൊഴിക്കുന്നു)

രാവണൻ—ലങ്കേശ്വരന്റെ പ്രസാദമുള്ള കാലംവരെ രാക്ഷസികളാൽ നല്ലവണ്ണം രക്ഷിക്കപ്പെട്ടുകൊണ്ടിരിക്കും.

സീതാ—(കണ്ണീരോടുകൂടി) അമ്മേ! ആര്യപുത്രനെ പിരിഞ്ഞിട്ടും ഞാൻ ജീവിച്ചുകൊണ്ടിരിക്കുന്നു എന്നുള്ളതു ഹൃദയശല്യമായിരിക്കുന്നുവല്ലോ.

§ രാമൻ—(കണ്ണീർ തുടച്ചു)

*കാന്തായാമോദസമ്മേളനമുളവുചിറകിളക്കീടവേവണ്ടുശേഷം
ചെന്താർവിട്ടുൽഗമിക്കുംപടിബഹുനളിനീകാണ്ഡമാട്ടുന്നുമന്ദം॥ ൫൦

ഹാ! പ്രിയേ! ജാനകി! (എന്നു മോഹിക്കുന്നു)

രാവണൻ—(സംശയത്തോടുകൂടി) ഇവൻ മോഹിച്ചിട്ടെന്താണു, പിന്നെയും ഉത്ഥാനം ചെയ്യുമല്ലോ. അല്ലെങ്കിൽ ഒരു സമയം പുനരുത്ഥാനം ചെയ്യാത്ത മൂർച്ഛയായിരിക്കുമോ ഇതു.

സീതാ—ഹാ! കഷ്ടം! കഷ്ടം! വിരഹം നിമിത്തം ആര്യപുത്രനു ഈ വിധമായ അവസ്ഥ സംഭവിച്ചപ്പോഴും ദുഷ്ടദൈവം എന്നെ കാട്ടിക്കൊടുത്തില്ലല്ലോ.

(എന്നു വ്യസനത്തോടുകൂടി ഇരിക്കുന്നു)

§ ലക്ഷ്മണൻ—ജ്യേഷ്ഠ! ആശ്വസിക്കുക! ആശ്വസിക്കുക!

ക്ഷിതിമകളെ ഹരിച്ചു ഖലശേഖരനെങ്ങനവരതം
ദ്രുതമവനെ ജയിപ്പാൻ മാൎഗ്ഗവും നാമറിഞ്ഞു ।
അതിജവമൊടുകൂറാം മാലിനി ജൂഷ്ണനെന്നി-
ന്നിതു പൊഴുതു വിചാരപ്പെട്ടു മോഹിച്ചിടുന്നു (൩൧)

രാമൻ—(ആശ്വസിച്ച്) ഉണ്ണീ! ഋശ്യമൂകപൎവ്വതം എത്ര ദൂരത്തിലാണ്?

ലക്ഷ്മണൻ—ജ്യേഷ്ഠ! ഒരു ഭിക്ഷു ഇതാ അടുത്തുവരുന്നു, ആ ദേഹത്തിനോടു ഞാനിതു ചോദിക്കാം.

(അനന്തരം ഭിക്ഷു പ്രവേശിക്കുന്നു)

ഭിക്ഷു—ഞാൻ ഭിക്ഷുവേഷത്തോടുകൂടി ആ രാജപുത്രന്മാരുടെ സമീപത്തിൽ വന്നു ചേൎന്നു.

രാവണൻ—എന്നാൽ പ്രേരിതനായ ബാലി ഭിക്ഷുവേഷം ധരിച്ച്, ഇവരെ വധിപ്പാനായി വന്നതായിരിക്കാം.

സീതാ—അനലേ! അയ്യോ കഷ്ടം! അയ്യോ കഷ്ടം!

അനലാ—തോഴി! എന്തുകാരണമായിട്ടാണ് ഭയപ്പെടുന്നത്?

സീതാ—ആ രാക്ഷസൻ ഭിക്ഷുവേഷം ധരിച്ച്, എന്നെ എങ്ങിനെ അപഹരിച്ചുവൊ അതുപോലെ മായകൊണ്ട് ആൎയ്യപുത്രനേയും കൊല്ലുവാനിങ്ങിനെ ചെന്നതാണെന്നു ഞാനൂഹിക്കുന്നു.

അനലാ—ഇതു നാടകമല്ലേ, എന്നാൽ അങ്ങോട്ടും കാണുക. ഇപ്പോഴേ സംഭ്രമിച്ചതു മതി.

ലക്ഷ്മണൻ—ഭഗവൻ ഭിക്ഷോ! നാലു മന്ത്രികളോടുകൂടി സുഗ്രീവൻ വസിക്കുന്ന ഋശ്യമൂകപൎവ്വതത്തെ അങ്ങു അറികയില്ലേ?

ഭിക്ഷു—[ആത്മഗതം] ബാലി സുഗ്രീവനെ വധിപ്പാനായി തനിക്കു ചെല്ലുവാൻ പാടില്ലാത്ത ഋശ്യമൂകപൎവ്വതത്തിലേക്കു ഇവരെ അയച്ചിരിക്കുന്നതാണൊ, അതുകൊണ്ടായിരിക്കാം എന്റെ സ്വാമി സുഗ്രീവൻ സംശയിച്ചുകൊണ്ടു സൂക്ഷ്മം അറിവാനായിട്ടു എന്നെ പറഞ്ഞയച്ചിരിക്കുന്നത്, എന്നാൽ അത അങ്ങിനെയായിരിക്കയില്ല. എന്തുകൊണ്ടെന്നാൽ ഉള്ളിൽ ആത്മാവു പ്രസാദിക്കുന്നു. [പ്രകാശം]

മരതുവനത്താൽക്കരുകെ
മൃതജലധരമാലയാൽ തലപ്പാവും ।
അരുവിയിനാൽ വാളുമിയ-
ന്നൊരു ഗിരിവരമൃശ്യമൂകമിതാ॥ (൩൨)

നിങ്ങളാരാണ്?

(ആലോചിച്ച്) * പൊരുതുന്നവരൊക്കയും
പൊരുതുംകാലനുപോലുമൊരുകൂലൻ !
ഒരുതരമെയ്യധികമല്ലറിവാൻ
വിരതൻബാലീജയിപ്പുതാരവനൊ ? ॥ (൭൮)

സീതാ—ആ ദേശാന്തരത്തിൽ ഭാഗ്യത്താൽ ആര്യപുത്രന്ന പ്രബലനായ ബന്ധുവിനെ ലഭിച്ചു എന്നു തോന്നുന്നു.

§ രാമൻ—ഇതാ ഇവൻ എൻെറ സമീപത്തിൽ വരുന്നു.

§ (അനന്തരം മന്ത്രികളോടുകൂടി സുഗ്രീവൻ പ്രവേശിക്കുന്നു.)

§ സുഗ്രീവൻ—(ആശ്ചര്യത്തോടുകൂടി)

* എവരേബാലിയയച്ചി-
ട്ടിവിടെവരുന്നെന്നുനാംഭയപ്പെട്ടു ।
അവരെത്തന്നെഹനുമാൻ
ജവമെൻപ്രിയരാക്കിയോർവരുത്തുന്നു ॥ (൭൯)

§ ഹനുമാൻ—ദേവ! സുഗ്രീവൻ നമസ്കരിക്കുന്നു.

§ രാമൻ—സ്നേഹിതന്ന കുശലമല്ലേ?

(എന്നു ആലിംഗനം ചെയ്യുന്നു)

§ സുഗ്രീവൻ—ദേവ! ഇതിനേക്കാൾ ഇനിമേൽ എന്താണ കുശലമുണ്ടാകേണ്ടതു, എന്തെന്നാൽ അങ്ങുന്ന സ്നേഹിത! എന്നു വിളിക്കുന്നതിന്നു ഞാൻ പാത്രമായല്ലൊ.

§ രാമൻ—സ്നേഹിത! വിശ്രവസ്സിൻെറ പുത്രനായ രാവണനേയും അവൻ വസിക്കുന്ന പുരിയേയും താനറിയുമൊ?

(രാവണൻ സുഗ്രീവനെന്തുപറയുമെന്നു ശ്രദ്ധയോടുകൂടി കേൾക്കുന്നു)

§ സുഗ്രീവൻ—ദേവ! ഞാനൊന്നുമറികയില്ല.

മഹാപാർശ്വൻ—തിരുമനസ്സിലെ വാസസ്ഥലത്തെ സുഗ്രീവനുംകൂടി അറികയില്ലേ?

രാവണൻ—(ചിരിച്ചു എന്നാൽ അമാത്യൻ കേൾക്കെ.

* മൂന്നാം ഞാൻ പണ്ടെപട്ടാംശക്തിമക്കളെഹരിച്ചിങ്ങുപുഷ്പകാവിലാക്കി-
ട്ടനന്തർവാസംമഹേന്ദ്രംവരെവനമതിലുള്ളോർമറക്കേണമെല്ലാം ।
എന്നാരാധിച്ചുപോലെപ്പുരമിപ്പുവരമേകീടിനാൻ തന്നിമിത്തം
തന്നോടേവേന്ദ്രപുത്രാന്തജനവനറിവുണ്ടെങ്കിലുംമാമറന്നു ॥ (൮൦)

സീതാ—അനലേ! വാനരനാഥനായ ഇവനും ലങ്കേശൻെറ വഞ്ചനത്തെ അറിയുന്നില്ല അതിനാൽ എന്നെ അശോകവനത്തിൽ രാക്ഷസികളാൽ തടുത്തുവെക്കപ്പെട്ടിരിക്കുന്നതായിട്ട ആര്യപുത്രനോട ആരാണ പിന്നെ പറവാനുള്ളത്?

അനലാ—തോഴി! ഇനിയും നീയെന്തിനിങ്ങിനെ വ്യസനിക്ക

ന്നു? സുഗ്രീവന്റെ ഭടന്മാരിൽ ആരെങ്കിലും ഇവിടെവന്ന നിന്നെ കണ്ടിട്ട അദ്ദേഹത്തിനോട വർത്തമാനത്തെ അറിയിക്കില്ലെ?

§ സുഗ്രീവൻ—എന്നാൽ ആകാശത്തിൽകൂടി ഒരു രാക്ഷസൻ ഒരു രാജകന്യകയെ കൊണ്ടുപോകുമ്പോൾ ആ കന്യക ആഭരണങ്ങളെ പൊതിഞ്ഞിട്ടുള്ള ഈ ഉത്തരീയത്തെ എന്റെ സമീപത്തിലിട്ടു (എന്ന കൊടുക്കുന്നു)

§ രാമൻ—(നോക്കീട്ടു) അവളുടെ തന്നെ ഈ ഉത്തരീയം
(എന്ന വാങ്ങുന്നു)

രാവണൻ—(ആവേശത്തോടുകൂടി) ജാനകി ഇങ്ങിനെ ഉത്തരീയത്തെ താഴത്തിട്ടതും കൂടി ഞാൻ അന്ന ബദ്ധപ്പാടുകൊണ്ടു അറിഞ്ഞില്ല.

സീതാ—ഞാൻ താഴത്തിട്ട ഉത്തരീയം ഭാഗ്യത്താലതുതന്നെ ആര്യപുത്രന്റെ കയ്യിൽ ചെന്നു.

§ രാമൻ—(സന്തോഷത്തോടും വ്യസനത്തോടുംകൂടി)
[ആത്മഗതം] ഇതവളുടെ തന്നെ.

* ഇക്കാണുംചേലകാന്താകുചതടമകരീപത്രകസ്തൂരിയോടും
ചൊക്കക്കൊറിന്ന്യവുംചേന്നൊരുമുലയിണയെസ്പൃഷ്ടമായിട്ടുകാട്ടും ।
നോക്കുമ്പോളംഗമോടുംസുമുഖിയിതിനെഞാനഴിക്കുന്നനേരം
ചിക്കെന്നെന്നെപ്പിലപ്പൂങ്കുളിരിനൊടുതലോടാൽവിശ്രമേപോരലാംഗി ॥

രാവണൻ—രാജപുത്രന്റെ ഈ ഉൽക്കണ്ഠ ഏററവും വലുതായിരിക്കുന്നുവെല്ലൊ, (ആശ്ചര്യത്തോടുകൂടി) പ്രാണനെ പിന്നെ കളയുന്നതുമില്ല.

സീതാ—(ഉദ്വേഗത്തോടുകൂടി) എന്നെ കൂടാതെ എന്റെ ഉത്തരീയത്തെ കണ്ടിട്ട ആര്യപുത്രൻ അവസ്ഥാന്തരത്തെ പ്രാപിച്ചുവൊ,

§ രാമൻ—[പ്രകാശം] പ്രിയയുടെ ആഭരണങ്ങളെ കാണട്ടെ. (എന്ന ഉത്തരീയത്തെ അഴിച്ചു കണ്ണീരോടുകൂടി നോക്കിക്കൊണ്ടു)
[ആത്മഗതം]

* മല്ലാക്ഷികൊങ്കയിലണിഞ്ഞങ്ഗരാഗമതുചേൎന്നുള്ളഹാരമിതുതാൻ
ചൊല്ലാമിതെൻതരുണിസല്ലീലയാനമറിയിക്കുന്നനൂപുരയുഗം ।
കില്ലില്ലിതക്കനകകാഞ്ചി–

രാവണൻ—ആഭരണങ്ങളെ കണ്ടാൽ ഈ രാജപുത്രൻ പ്രാണനെ കളയും നിശ്ചയം.

സീതാ—ആര്യപുത്രൻ ഇങ്ങിനെ ചിന്താസക്തനായി എന്നു ഉള്ളതിനാൽ എന്റെ ഹൃദയം അമൃതത്തിലും അഗ്നിയിലും വീണപോലെയിരിക്കുന്നു.

§ സുഗ്രീവൻ—[ആത്മഗതം] ഇദ്ദേഹം ഇതുകളെ കണ്ടിട്ടുകൊണ്ടു ജാനകിയെ സ്മരിക്കുന്നു നിശ്ചയം. അതുകൊണ്ടുതന്നെയാണ-

* കളഭാഷിണിയെസ്മരിച്ചകണ്ണീ-
രുളവായുള്ളിതരാഘവൻെറവക്ത്രം ।
വെളിവിൽജലബിന്ദുചേൎന്നപൊങ്ങും
നളിനംതന്നമെന്നപോൽമനോജ്ഞം ॥ (൱൨)

[പ്രകാശം] സ്നേഹിത! വ്യസനിക്കേണ്ട ജാനകിയെ ലഭിക്കും.

§ രാമൻ—(അനുസ്മരണത്തോടുകൂടി) [ആത്മഗതം]

* * * ചിലപ്പോളിതുതൊണ്ടിഴിക്കുമുടനെ
കല്യാണികെട്ടുമതിനാലെയുണ്ടുഞങ്ങളുടെകൈകടാക്ഷശോഭയുമുദ്വാം

[പ്രകാശം] ലക്ഷ്മണ! എന്നെ താങ്ങിക്കൊൾക:

(എന്നു മോഹിക്കുന്നു)

രാവണൻ—ഇനി എന്താണു, ഇവൻെറ കഥ ഇതോടുകൂടി അവസാനിച്ചില്ലേ, (എന്നു സന്തോഷത്തോടുകൂടി എഴുനില്ക്കുന്നു)

മഹാപാൎശ്വൻ—ഇതു നാടകമാണു, (എന്നു തടുക്കുന്നു)

സീതാ—ആൎയ്യപുത്രൻെറ ആ മനോവ്യാപാരത്തെ അറികയാൽ ആ ആ അവസ്ഥകളെ വിചാരിച്ച് എൻെറ മനസ്സിന്നു എങ്ങിനെയോ ഒരു വികാരം ഭവിക്കുന്നു. അതിനാൽ ഞാനെന്തു ചെയ്യട്ടെ, (എന്നു മോഹിക്കുന്നു)

അനല—തോഴി! ആശ്വസിക്കു: ആശ്വസിക്കു:

§ ലക്ഷ്മണൻ— ജ്യേഷ്ഠ! ആശ്വസിക്കു: ആശ്വസിക്കു:

§ രാമൻ—(ആശ്വസിച്ച്) സുഗ്രീവ! സഖ്യത്തെ താനാഗ്രഹിക്കുന്നുണ്ടെങ്കിൽ ഞാനിതാ കൈ കാണിച്ചിരിക്കുന്നു.

§ (സുഗ്രീവൻ സന്തോഷത്തോടുകൂടി കൈകൊണ്ടു രാമകരത്തിൽ പിടിക്കുന്നു)

§ (അണിയറയിൽ)

* എന്തിപ്പൊൾരാവണൻതൻപരിജനനിധനം
ചെയ്തുദ്യുത്തിലെന്നു-
ള്ളിന്നോരാരവെരിയാമന്നുജനസഖിയായ്
തീൎന്നവനെന്നവേഗാൽ ।
കൊന്നീടാൻകയ്യിലേന്തീവലിയശിലയെന്താൻ
ഭഗ്നവനെന്നുമന്നാം
വെന്നോരിക്കുട്ടിയോടൊന്നെതിരിടുകിലിനി-
ക്കില്ലഭേദമാനാഥനി ॥ (൱൩)

§ സുഗ്രീവൻ—ബാലിതന്നെ വന്നിങ്ങിനെ പറയുന്നതാവാം,

§ ഹനുമാൻ—[ആത്മഗതം] അഹോ: സുഗ്രീവന്റെ ഉദാസീനത, എന്തെന്നാൽ ബാലിക്കു പ്രവേശിപ്പാൻ പാടില്ലാത്ത ഋശ്യമൂകശിഖരത്തെ വിട്ടു ഈ വനാന്തരത്തിൽ വന്നുവല്ലൊ. ആകട്ടെ രാമസന്നിധിയിലാകയാൽ ഇവന്നു അഭയം സിദ്ധിക്കും.

§ രാമൻ—(സന്തോഷത്തോടുകൂടി) ഇവന്റെ ശബ്ദം സിംഹദ്ധ്വനിപോലെയിരിക്കുന്നു.

§ ലക്ഷ്മണൻ—(കോപത്തോടുകൂടി) എടാ: എടാ: ദുരാത്മാവേ! മർക്കടനോടെതിരിടുന്നതുകൊണ്ടു ഞങ്ങൾക്കു ലജ്ജയുണ്ടാകുന്നു, മാനഹാനി. എന്നാൽ—

*"ദുഷ്ടന്മാർകാട്ടിലുണ്ടാസ്സലിൽകിലവരെശിക്ഷിക്കണംജ്യേഷ്ഠ"നെന്നീ-
ജ്യേഷ്ഠൻപോരുന്നനേരംക്ഷിതിപതിഭരതൻജ്യേഷ്ഠനാർത്ഥിച്ചുതന്നെ ।
ദുഷ്ടൻമന്ന്യൻഭവാനിന്നനുജദയിതയോടൊത്തുവാഴുമ്പൊഴാൽ
കഷ്ടംവിട്ടീടുമോചൊന്നഖിലതുമവനംചെയ്യില്ലുംനിന്നെയിപ്പോൾ ॥

രാവണൻ—രാമന്റെ കഥകഴിപ്പാനായി മഹാബലവാനായ ബാലി വന്നുവൊ; ഞാൻ ശ്രീപരമേശ്വരനെ ആരാധിച്ചതു ഇപ്പോൾ സഫലമായി. ഈ മൂഢനായ ലക്ഷ്മണൻ ബാലിയെ കൂടി ശിക്ഷിച്ചുകളയാമെന്നു വിചാരിക്കുന്നുവൊ,

സീതാ—ആര്യപുത്രൻ കോപിച്ചുകൊണ്ടു വാനരനാഥൻ വന്നുവൊ, അവനോടു വത്സലക്ഷ്മണൻ സ്വാഭാവികമായ ധൈര്യത്തോടും ഉറപ്പോടുംകൂടി ഗംഭീരമായും മധുരമായും സംസാരിക്കുന്നു.

§ (പിന്നെയും അണിയറയിൽ)

കഷ്ടം! കഷ്ടം! ശൂർപ്പണഖയുടെ മുഖത്തെ വിരൂപപ്പെടുത്തിയതുകൊണ്ടു മാത്രം ശൂരനാണെന്നു നടിക്കുന്ന ഈ ലക്ഷ്മണനെന്തു പറഞ്ഞു?

* ക്ഷിതിയിൽപ്പുഴുക്കൾഗതിചെയ്യിലാശ്വരാ
മതുമതൊരിക്കലൊരുവണ്ണമെന്നപോൽ ।
ഹതനായിരാധനിവനന്റെശക്തിപോ-
രതിലെങ്കിലെങ്കലതുകാട്ടണംക്ഷണം ॥ (൯൮)

അല്ലെങ്കിൽ കഥയില്ലാത്ത ഇവനിരിക്കട്ടെ.

എടൊ! എടൊ! രാഘവന്മാര!

* ധരണീതനുജാവിരഹാഗ്നിസദാ
പിരിയാതെരിയുന്നൊരുനിൻഹൃദയം ।
പെരിതാംവ്യധിമംചിതറുംപടിയെൻ
പെരുതാംശിലയേറുടനിന്നടയും ॥ (൯൯)

രാവണൻ—ബാലി ഈ പറഞ്ഞതു ശരിയാണു.

സീതാ—(വ്യസനത്തോടുകൂടി) തോഴി! അനലേ! ഇനി എങ്ങിനെയായിത്തീരുമോ എന്നു എന്റെ മനസ്സു ചലിക്കുന്നു.

അനലാ—രഘുകുമാരൻതന്നെ അവനെ ജയിക്കും.

§ രാമൻ—എന്നാൽ യുദ്ധംചെയ്യാൻ യോഗ്യമായ ആ പ്രദേശത്തിലേക്കു ഞാനിതാ വരുന്നു. (എന്നുപോയി)

§ (അണിയറയിൽ)

അയ്യോ! ഭാഗ്യഹീനയായ ഞാൻ ഹതയായി. കല്ലെറിയുന്നതിന്നു മുമ്പെതന്നെ കൈവേഗമുള്ള രഘുകുമാരൻ സർപ്പം പോലെ ഭയങ്കരമായ ഒരു ശരത്തെ പ്രയോഗിച്ചു ആര്യ എന്റെ ഭർത്താവിന്റെ പ്രാണനെ അപഹരിച്ചു കൊണ്ടുപോയി എന്നു കേൾക്കുന്നു.

§ സുഗ്രീവൻ—ബാലിയെ കൊന്നുവൊ, അതുകൊണ്ടുതന്നെയാണു ബാലിവധംകേട്ടു വ്യസനിച്ചുകൊണ്ടു താരാ ഗുഹയിൽനിന്നു വെളിക്കുവന്നു കരയുന്നതു, ലക്ഷ്മണ! എന്നാൽ ഞാൻ പരിവാരങ്ങളോടുകൂടി രാമപാദങ്ങളെ ആശ്രയിപ്പാൻ പോകുന്നു.

(എന്നു പരിവാരങ്ങളോടുകൂടി പോയി)

രാവണൻ—എന്തു, രാമൻ ബാലിയെ സംഹരിച്ചുവൊ, ഇതെങ്ങിനെ വിശ്വസിക്കാം. കല്ലിനെ വെള്ളം താങ്ങുമാറില്ലല്ലൊ.

§ (അണിയറയിൽ)

* പോരിൽദ്ദുന്ദുഭിക്രൂരശൃംഗങ്ങൾപൊട്ടിച്ചഹോ
സമ്പന്നരാജീവമാല്യംധരിച്ചും
ഘോരംസ്വകക്ഷേകിടന്നാദ്ദശാസ്യന്റെശീർഷങ്ങ-
ളാട്ടിട്ടിടിച്ചുള്ളതെല്ലാംസഹിച്ചും ।
താരാകുചാഞ്ചച്ചെഞ്ചെംകുങ്കുമംകൊണ്ടുശോഭിക്കു
മീബാലിമാറെപ്പിളർന്നക്ഷണത്തിൽ
ശ്രീരാമതൂണീഗതംബാണമേകേണമിങ്ങാശു-
ശൃംഗാരധാമാവതാംമംഗളത്തെ ॥ (സ്രഗ്വി)

മഹാപാർശ്വൻ—മഹാരാജാവെ! ബാലിവധത്താൽ സന്തോഷം നിറഞ്ഞിട്ടുള്ള സുഗ്രീവന്റെ ക്ഷേമവിചാരത്തെ സൂചിപ്പിക്കുന്ന വാക്യമാണിതു.

രാവണൻ—(കോപത്തോടുകൂടി എഴുനീറ്റ) യുദ്ധത്തിൽ ഭയമുണ്ടാതെ ദിക്പാലവൃന്ദത്തെ മർദ്ദനം ചെയ്ത രാവണനല്ലെ ഞാൻ അതിനാൽ സംഭവിക്കാത്ത കഥയെ അഭിനയിച്ചു ഈ അപ്സരസ്ത്രീകളുടെ തലമുടിയെ അറുക്കുവാനായി ഞാൻ കല്പന കൊടുക്കാതിരിക്കുമൊ.

മഹാപാർശ്വൻ—(തൊഴുതുകൊണ്ടു) പ്രസാദിക്കണെ മഹാരാജാവ പ്രസാദിക്കണെ, ഇപ്രകാരം ഈ നാടകത്തെ നിർമ്മിച്ചതു

പൂജ്യനായ ശുക്രമഹൎഷിയാണെല്ലൊ, അതിനാൽ ഇതിൽ അസത്യ കഥ ഉണ്ടായിരിക്കയില്ല.

രാവണൻ—[ആത്മഗതം] എന്നാൽ ഇത സത്യം തന്നെ. [പ്രകാശം] (വ്യസനത്തോടുകൂടി) അയ്യോ: എന്റെ പ്രിയസ്നേഹിത! അയ്യോ: ദുന്ദുഭിദാനവനോടുള്ള യുദ്ധത്തിൽ ബാഹുവിക്രമത്തെ കാണിച്ച ഹേ: വാനര സാൎവ്വഭൌമ!

* ചതുൎമ്മഹനവിരാധനംഖരനമെന്നാലുംജയിച്ചീടുവാൻ
ചിത്തത്തിങ്കലുറച്ചിതന്നവസഹായ്യത്തെഞാൻകൃത്യമായ് ।
എത്തീതാദൃശിയായവസ്ഥബലവാനാകുംനിനക്കെങ്കിലൊ
സത്യംലോകത്തിലുള്ളവൎക്കിതുമഹാനിൎഭാഗ്യതാഹേതുവാം ॥ (൯൬)

§ ലക്ഷ്മണൻ—ജ്യേഷ്ഠൻ ബാലിയെ ജയിച്ചുവന്നുവൊ,

§ (അനന്തരം രാമൻ പ്രവേശിക്കുന്നു)

§ രാമൻ—ഉണ്ണി! ലക്ഷ്മണ! രാജ്യാഭിഷേകത്തിനായിട്ടാണു ഈ സുഗ്രീവനെ പരിവാരങ്ങളോടുകൂടി കിഷ്കിന്ധയിലെക്കയക്കേണ്ടുതാണ. യുവരാജാവാക്കുവാനംഗദനേയും.

§ ലക്ഷ്മണൻ—ജ്യേഷ്ഠൻ ദീനജനങ്ങളിൽ ദയാലുവല്ലെ.

സീതാ—അതങ്ങിനെതന്നെ. എന്നാൽ ആൎയ്യപുത്രൻ എന്നെ ദീനയായിട്ട അറിയുന്നില്ല.

അനലാ—തോഴി! നീയെന്തുപറയുന്നു! അദ്ദേഹം എന്തിനായിട്ടാണ രണഭയങ്കരനായ ബാലിയെ അതിപ്രയാസപ്പെട്ട സംഹരിച്ചത?

§ (അണിയറയിൽ)

* ശ്രീരാമൻബാലിയെക്കൊന്നടലിലിനസുതന്നേകിനാൻ
രാജ്യമിപ്പോൾ
പാരാതമ്പോടയച്ചാൻകപികളെയവനാംസീതയെ
ത്തേടുവാനായ് ।

§ രാമൻ—നമുക്ക വളരെ വളരെ സന്തോഷം. ഉണ്ണിലക്ഷ്മണ! ജാനകിയുടെ വൎത്തമാനം അറിയുന്നതുവരെ നോം ഈ പ്രസ്രവണപൎവ്വതത്തിൽ വസിക്കുക. (എന്ന രണ്ടുപേരും പോയി)

❧ * അന്തൎന്നാടകം സമാപ്തം * ❧

രാവണൻ— (ആലോചിച്ച) നോമിവിടെ പ്രതിക്രിയ എന്താണ ചെയ്യേണ്ടത ?

സീതാ—(സന്തോഷത്തോടുകൂടി) അനലേ! നിന്റെ വാക്ക സത്യംതന്നെ.

(അണിയറയിൽ)

സഖേ! ശുക! താൻ കാണുന്നില്ലെ?

* വീരൻസമ്പാതിവാക്കാൽവിദിതജനകജാവാസനായ്
ലങ്കകാണ്മാൻ
പോയന്നാണെങ്കിലംഘിച്ചവധിലൊരുവനാമഞ്ജനാ
സൂനുവേഗാൽ ॥ (൧൦)

(പിന്നെയും അണിയറയിൽ)

സഖേ! ശാൎദ്ദൂല! ഈ വൎത്തമാനത്തെ നോം കണ്ടതുപോലെ ലങ്കേശമഹാരാജനോടുണൎത്തിപ്പാനായി ചെല്ലുക.

രാവണൻ—ഞാനയച്ചിട്ടുള്ള ചാരന്മാരായ ശുകശാൎദ്ദൂലന്മാരുടെ സല്ലാപമാണൊ ഇതു, അഹൊ: രാമവൃത്താന്തത്തെ അറിവാനായി ചാരന്മാരെ അയപ്പാനുംകൂടി ഞാൻ മറന്നുപോയി, (ആലോചിച്ചു)

* ചിന്തിച്ചുജാനകിയെമാരശരാൎത്തിയോടു
മന്തഃപുരത്തിലനിശംമെവവാണിടുംഞാൻ ।
മന്ത്രാദികാൎയ്യമിഹവേണ്ടതുചെയ്യുതിന്നായ്
മന്ത്രിപ്രവീരരുടെകൌശലമായിതെല്ലാം ॥ (൧൧)

മഹാപാൎശ്വൻ—(ചിരിച്ചു) മഹാരാജാവെ! ഇതിനായിട്ടുതന്നെയാണു, ഈ നാടകത്തെ തിരുമനസ്സിലെക്കു കാണിച്ചതു.

സീതാ—(സന്തോഷത്തോടുകൂടി) തോഴി അനലേ! ഹനുമാൻ സമുദ്രലംഘനംചെയ്യുന്നു എന്നു കേൾക്കുന്നു. അതിനാൽ നോം അശോകവനത്തിൽ തന്നെ ചെല്ലുക. (എന്നു രണ്ടുപേരുംപോയി)

രാവണൻ—മഹാപാൎശ്വ! എന്നാൽ ഞാൻ പരിജനങ്ങളോടിങ്ങിനെ കല്പിക്കുന്നു.

* ഹാറിക്കട്ടേജലത്തെക്കപിബലവഴിയിൽകാച്ചു
നില്ക്കുന്നവൃക്ഷം
മുററുംഛേദിച്ചിടട്ടേമതിലതിവലുതായ്
മുള്ളിനാൽതീൎത്തിടട്ടെ ।
കാററിൻപുത്രൻകടപ്പാനിഹപഴുതരുതെ-
ന്നോതണംലങ്കയോടും
ചെററാലോചിച്ചിടാംഞാൻസചിവരൊടിനി
വേണ്ടുന്നകാൎയ്യത്തെയിപ്പോൾ ॥ (൧൨)

(എന്നു മഹാപാൎശ്വനോടുകൂടി പോയി)

* ഇങ്ങിനെ ആറാമങ്കം. *

# ജാനകീപരിണയം.

## മലയാളനാടകം.

### ഏഴാമങ്കം

(അനന്തരം ശൂൎപ്പണഖാ പ്രവേശിക്കുന്നു)

ശൂൎപ്പണഖാ—(മാറത്തടിച്ചു കരഞ്ഞുകൊണ്ടു) അയ്യോ: ആൎയ്യദശഗ്രീവ! അയ്യോ: ആൎയ്യകുംഭകൎണ്ണ! ഉണ്ണി:മേഘനാദ! നിങ്ങളും ഇഹലോകത്തെ വെടിഞ്ഞുപോയൊ, അയ്യോ: അതികായ! അയ്യോ: ത്രിശിരസ്സെ! അയ്യോ: ദേവാന്തക! അയ്യോ:നരാന്തക! അയ്യോ: കുംഭ! നികുംഭ! നിങ്ങളും അൎഭകന്മാരെന്നപോലെ കഥാശേഷന്മാരായിതീൎന്നുവൊ, അയ്യോ: ഭാഗ്യഹീനയായ ഞാനെന്തുചെയ്യേണ്ടു, ഇപ്പോഴും ഈ ദുഃഖത്താൽ എന്റെ ഹൃദയം മുമ്പു ഹനുമാന്റെ വാലാഗ്രത്തിൽനിന്നു പകൎന്ന വഹ്നിയാൽ ലങ്കാപുരത്തിലുള്ള ഗൃഹസമൂഹമെന്നപോലെ ദഹിക്കുന്നു, (കോപത്തോടുകൂടി) അതിനാലിപ്പോൾ രാക്ഷസവംശത്തിന്നു കാളരാത്രികളായ ആ ക്ഷത്രിയക്കുട്ടികളെ ഞാൻ സ്ത്രീയെന്നിരിക്കിലും എന്റെ ശക്തിക്കു തക്കവണ്ണം ഉപദ്രവിക്കുവാൻ യത്നിക്കുന്നുണ്ടു. (മുൻഭാഗത്തുനോക്കീട്ടു) ഇവിടെ കുമാരവിഭീഷണന്റെ മന്ത്രിയായ സമ്പാതി പുഷ്പകവിമാനത്തെ കൊണ്ടുവന്നു സുഗ്രീവന്റെ കൂടാരത്തിന്നകത്തുചെന്നു വസിക്കുന്നുവൊ, ഇവനാണെല്ലൊ കുമാരവിഭീഷണന്നു ശത്രുപക്ഷത്തിൽ പ്രവേശിപ്പാനുത്സാഹത്തെ ഉണ്ടാക്കിത്തീൎത്തു, ലങ്കാപുരത്തെ നശിപ്പിച്ചതു, കുമാരവിഭീഷണന്നു രാജ്യം ലഭിച്ചതുകൊണ്ടു ഇനിക്കു സന്തോഷമില്ല. എന്തുകൊണ്ടെന്നാൽ അവൻ രാക്ഷസകുലത്തിന്നു വിരുദ്ധമായ കാൎയ്യത്തെയാണു നിത്യവും അനുഷ്ഠിക്കുന്നതു.

(അനന്തരം സമ്പാതി പ്രവേശിക്കുന്നു.)

സമ്പാതി—(ആശ്ചൎയ്യത്തോടുകൂടി)

* എന്തൊരത്ഭുതമെന്റെബാലധിവാരാശിയിൽസേതുവെ
ബന്ധിച്ചാവഴിവന്നുകൊന്നുതരസാപോരിൽദശഗ്രീവനെ ।
എന്താമോതണ്ടെസമാശ്രിതകൃപയാമുൻസംശ്രുതന്നാൽകിട്ടിനാ-
നന്തേവന്നവിഭീഷണന്നരുളിയാലങ്കാധിപത്യത്തെയും ॥ (൧)

(പാർശ്വഭാഗത്തിലായി ദൂരത്തിൽ നോക്കീട്ടു)

ഇതാ ശൂർപ്പണഖാ വ്യാകുലപ്പെട്ടിരിക്കുന്നവളെപ്പോലെ കാണപ്പെടുന്നു. ദുഷ്ടയായ ഇവൾക്കു ധൎമ്മാത്മാവായ വിഭീഷണന്നു രാജ്യം ലഭിച്ചതു സമ്മതമല്ല. അതുകൊണ്ടായിരിക്കാം ഇവൾ ഇങ്ങിനെയിരിക്കുന്നതു, ഇരിക്കട്ടെ ചോദിക്കാം. ഭോഃ ശൂർപ്പണഖേ! നീ എന്തുകൊണ്ടാണു വ്യാകുലപ്പെട്ടവളെപ്പോലെയിരിക്കുന്നതു?

ശൂർപ്പണഖാ—[ആത്മഗതം] സ്വജനങ്ങളെല്ലാം മരിച്ചിട്ടും നീ ജീവിച്ചിരിക്കുന്നുവെല്ലൊ അതുകൊണ്ടുതന്നെ. [പ്രകാശം] ലങ്കേശ്വരനെ ജയിച്ച ഭർത്താവിനെ ദർശിപ്പാനായി ജാനകിയെ വിളിച്ചുകൊണ്ടുപോകുമ്പോൾ അഭിമുഖമായിട്ടുചെന്നവളെന്നെ മൂക്കില്ലാത്തവൾ എന്നു പറഞ്ഞു, വെള്ളിത്തടിക്കാർ ദൂരത്തിലോടിച്ചു.

സമ്പാതി — ശരിതന്നെ നീ മുറിമൂക്കിയല്ലെ, അതുകൊണ്ടാണു ഓടിച്ചതു, നിമിത്തജ്ഞന്മാരിങ്ങിനെ പറയുന്നുണ്ടെല്ലൊ, "യാത്ര പുറപ്പെടുന്നവൻ നേരിട്ടു മൂക്കില്ലാത്ത മുഖം കാണുന്നതു, വരാനിരിക്കുന്ന ദുഃഖത്തിന്റെ സൂചകമാണു" എന്നു, അതുകൊണ്ടു ന്യായമായപ്രവൃത്തിയിങ്കൽ നീ എന്തിനിങ്ങിനെ ദുഃഖിക്കുന്നു നിന്നെ കണ്ടതിനാൽതന്നെയാണു, ചന്ദ്രനെക്കാണ്മാൻ ചകോരിയെന്നപോലെ ബഹുകാലമായി ഭർത്താവിനെ കാണ്മാൻ കൊതിച്ചിരിക്കുന്ന ആ ജാനകി ദർശനസമയത്തിങ്കൽ ആ രാമമഹാരാജാവിന്റെ പരുഷവാക്കുകേട്ടിട്ടു അഗ്നിയിൽ പ്രവേശിച്ചതു, പിന്നെ അഗ്നിഭഗവാൻ "ഇവൾ പരിശുദ്ധയാണു" എന്നുപറഞ്ഞ ആ ജാനകിയെ ശ്രീമാനായ അദ്ദേഹത്തിന്നു കൊടുക്കുകയും ചെയ്തു.

ശൂർപ്പണഖാ—ആകട്ടെ, ആ രാമദേവനിപ്പോൾ എന്തുചെയ്യാൻ വിചാരിക്കുന്നു?

സമ്പാതി—മറെറന്താണു.

* പൌലസ്ത്യന്തന്നെയുദ്ധേ കരിയെ ഹരികണക്കത്രകൊന്നിട്ടു വഹ്നി-
ജ്വാലത്താൽ സ്വച്ഛയാം ഭൂമകളെയുമഥ പൊരൻ ഭൂഷയെപ്പോൽ വ
[ഹിച്ചു ।]

ശൂർപ്പണഖാ—[ആത്മഗതം] ദൈവം അവനിപ്പോൾ ആവിധം അനുകൂലമാണു. രാവണന്നു പ്രതികൂലവുമാണു. അതുകൊണ്ടു ഞാനെന്തുചെയ്യാൻ കഴിയും. [പ്രകാശം] പിന്നെയൊ.

സമ്പാതി—

* ചാലേ സൈന്യങ്ങളോടും സ്വപുരമതിൽ വിമാനേന പോവാനൊരുങ്ങി
കാലേ സന്ദേശമോതാൻ മരുതനൊടു ഹനൂമാനെ മുമ്പേ വിടുന്നു॥ (വ)

(എന്നു പറഞ്ഞിട്ടു പോയി)

ശൂൎപ്പണഖാ—(ആലോചിച്ച്) ഹനൂമാൻ ചെന്നു ഭരതനോടു സന്ദേശത്തെ അറിയിക്കുന്നതിനുമുമ്പേതന്നെ ഞാൻ താപസിവേഷംധരിച്ചുചെന്നു ആ ഭരതനും ശത്രുഘ്നനും കേട്ടമാത്രത്തിൽ പ്രാണനെ കളയത്തക്കവണ്ണം ഒരു അനിഷ്ടവൎത്തമാനത്തെ അവരോടുപറയുന്നുണ്ട്. എന്നാൽ രാമൻ എന്റെ രണ്ടുസോദരന്മാരെകൊന്നതിനു അതു ഒരു പ്രതിക്രിയയായി ഭവിക്കും. (എന്നു പോയി.)

ഇങ്ങിനെ പൂൎവ്വാംഗം

(അനന്തരം ശത്രുഘ്നനോടുകൂടി ഭരതൻ പ്രവേശിക്കുന്നു)

ഭരതൻ— ഉണ്ണി ശത്രുഘ്ന!

* എന്നാൎയ്യൻഭാൎയ്യയെക്കട്ടൊരുനിശിചരനെസ്സംഹരിച്ചീടുവാനായ്
തന്നെസ്സൌവീരമദ്രവിദഗ്ധമഗധനാഥാദിധാത്രീശന്മാർ ।
വന്നിട്ടങ്ങിപ്പുരത്തിൽപരിചൊടു മമവാക്യത്തിനാൽസാദരംനീ
നന്നായ്സ്സൽക്കരിച്ചപോലിന്നവരെയുപചരിച്ചീടണംശ്രദ്ധയോടും ॥

ഞാനും അവർ കൊണ്ടുവന്നിട്ടുള്ള കാഴ്ചദ്രവ്യങ്ങളെ മഹാവിശിഷ്ടകളും സാകേതരാജ്യത്തെ രക്ഷിക്കുന്നവയായുമുള്ള ജ്യേഷ്ഠ പാദുകകളുടെ സന്നിധിയിൽ ബോധിപ്പിച്ചു ഭണ്ഡാഗാരത്തിൽ സ്ഥാപിക്കാം.

ശത്രുഘ്നൻ—ജ്യേഷ്ഠ! അങ്ങയുടെ കല്പനയാൽ ഞാൻ രാജാക്കന്മാരെ മുമ്പേതന്നെ ഉപചരിച്ചിരിക്കുന്നു അങ്ങും അവർ കൊണ്ടുവന്നിട്ടുള്ള കാഴ്ചദ്രവ്യങ്ങളെ ജ്യേഷ്ഠപാദുകകളുടെ സന്നിധിയിൽബോധിപ്പിച്ചു മുമ്പേതന്നെ ഭണ്ഡാഗാരത്തിൽ സ്ഥാപിച്ചുമിരിക്കുന്നു. പിന്നെയെന്താണിങ്ങിനെ രണ്ടാമതും കല്പിക്കുന്നത്?

ഭരതൻ—അതു ഞാനിപ്പോഴാ ഓൎക്കുന്നുണ്ട്, എന്നാൽ—

* എന്നഗ്രജൻ തൻപ്രിയതനയനാംജ്യേഷ്ഠനെക്കാണുമതിന്നാ
യെന്നുള്ളൊരാകാംക്ഷകഴിവിതിസദാചിന്തയാവാൎദ്ധമൂലം ।
തോന്നുന്നില്ലെൻമനമതിലഥവാചെയ്യകൃത്യങ്ങളൊന്നും
നന്നായെല്ലാക്രിയകളിലുമൊരോൎമ്മവെക്കേണമേനീ ॥ (൪)

ശത്രുഘ്നൻ—അങ്ങിനെതന്നെ ചെയ്തുകൊള്ളാം.

ഭരതൻ—(അനുസ്മരണത്തോടും വ്യസനത്തോടുംകൂടി)
ഉണ്ണി! ശത്രുഘ്ന!

* നീചംശീഘ്രംജടക്കെട്ടുരയിലപിമരത്തോൽനവീനംജപിപ്പാൻ
മാലാഹസ്തത്തിലോരോംവപുഷിചതപസാശോഷമേറുംവ്രണങ്ങൾകൊണ്ടും
ചാലേപുത്തൻപുലിത്തോലുടലതിൽവിരിച്ചങ്ങുവാണീടുമാൎയ്യൻ
കോലംകണ്ടേനൃപാഞ്ഞാൻവനമതിലതുചിത്തത്തിലുണ്ടിന്നുമെന്റെ

ന്മാരെ അവരവരുടെ രാജ്യങ്ങളിലെക്കു അയയ്ക്കുകയല്ലെ?

ഭരതൻ—(ആലോചിച്ചു) ഒരുവിധമായിട്ടാരംഭിച്ച കാൎയ്യത്തെ മറെറാരുവിധം പ്രവൃത്തിപ്പാൻ വിചാരിക്കുന്നതെന്താണ? ഞാനിപ്പോൾ ശത്രുവിനെ സംഹരിപ്പാനായി ഈ രാജാക്കന്മാരെ കൂട്ടിക്കൊണ്ട ജ്യേഷ്ഠന്റെ സന്നിധിയിൽ ചെല്ലുന്നുണ്ട.

ശത്രുഘ്നൻ—ആൎയ്യ ജ്യേഷ്ഠന്റെ വൎത്തമാനത്തെ ജ്യേഷ്ഠൻ കേട്ടില്ലേ?

ഭരതൻ—അതെന്താണ?

ശത്രുഘ്നൻ—നിഷാദാധിപതിയായ ഗുഹൻ പത്രിക അയച്ചിട്ടുണ്ട.

ഭരതൻ—ഞാൻ മുമ്പേ ഗുഹനോട പറഞ്ഞിട്ടുണ്ടായിരുന്നു വനസഞ്ചാരികളായ സ്വജനങ്ങളെ ദണ്ഡകാരണ്യത്തിലയച്ച ജ്യേഷ്ഠന്റെ വൎത്തമാനത്തെ അറിയേണമെന്ന. അതുകൊണ്ടുതന്നെയാണ മുമ്പേ ഗുഹൻ മായാമൃഗം രൂപംകൊണ്ടും വാക്കുകൊണ്ടും ജ്യേഷ്ഠനേയും ലക്ഷ്മണനേയും മോഹിപ്പിച്ച ദൂരത്തിലാക്കിയ സമയത്തിൽ രാക്ഷസൻ ഭിക്ഷുവേഷം ധരിച്ച സീതാദേവിയെ അപഹരിച്ചു, എന്ന ഇനിക്ക അറിയിച്ചത, എന്നാലിപ്പോൾ പത്രികയിൽ എഴുതിയിരിക്കുന്നതെന്താണ?

ശത്രുഘ്നൻ—ലക്ഷ്മണൻമാത്രം സഹായമുള്ള ജ്യേഷ്ഠന ഇപ്പോൾ വേറെസഹായം ആവശ്യമില്ല. എന്തുകൊണ്ടെന്നാൽ ശത്രുക്കളെക്കൊന്നു, ദേവിയെ വീണ്ടുകൊണ്ടുവരുവാൻ സൈന്യസമേതനായ സുഗ്രീവനെ സഹായമായിട്ട ലഭിച്ചു. അതുകൊണ്ടാണു, രാജാക്കന്മാരെ അവരുടെ രാജ്യങ്ങളിലെക്ക അയക്കാം എന്ന ഞാനിപ്പോൾ ഉണൎത്തിച്ചത.

ഭരതൻ—സുഗ്രീവനെന്നത ആരാണ? എങ്ങിനെ അവനെ സഹായമായിട്ട ലഭിച്ചു?

ശത്രുഘ്നൻ—കിഷ്കിന്ധാധിപനായി വാനരകുലചക്രവൎത്തിയായ ബാലിയുടെ അനുജനാണ സുഗ്രീവൻ. ജ്യേഷ്ഠൻ ബാലിയെ സംഹരിച്ചു, സുഗ്രീവനെ രാജാവാക്കിയതുകൊണ്ട അവൻ ജ്യേഷ്ഠന്റെ സഹായമായിത്തീൎന്ന ചതുരമായിട്ടുള്ള ഈ എഴുത്തിലെ വാചകംകേട്ടാലും.

ഭരതൻ—എങ്ങിനെയാണ?

ശത്രുഘ്നൻ—

* ശ്രീരാമൻബാലിയെക്കൊന്നടലിലനുജനാമൎക്കപുത്രന്നരാജ്യം
പാരാതേകിസ്സഹൎഷാമവനുടെപടയാൽജാനകീചാരവാസം ।
ആരാഞ്ഞെന്തുംധരിച്ചിട്ടതിജവമവിടെച്ചെന്നുചുറ്റുംവളഞ്ഞാൻ
വാരാശൌസേതുബന്ധിച്ചുവഴികപിസൈന്യങ്ങളോടൊത്തിദാനീം

എന്ന,

ഭരതൻ—(ആലോചിച്ച്) ഉണ്ണി! ഇത ശരിയായിരിക്കാം. എന്തുകൊണ്ടെന്നാൽ ഒരു ദിവസം ആശ്ചര്യപ്പെട്ടുകൊണ്ട അന്യോന്യം സംസാരിക്കുന്ന ദേവന്മാരുടെ വാക്കിനെ ഞാൻ കേൾക്കുകയുണ്ടായി.

ശത്രുഘ്നൻ—ആ വാക്കെന്താണ്?

ഭരതൻ— * "തന്നുടെമകനാം ബാലിയെ
മന്നവനുടെപുത്രനാൽക്കൊന്നിട്ടും।
തന്നുടെ കാര്യാപേക്ഷയാ-
ലൊന്നോർത്തിന്ദ്രന്നു ഖേദമില്ലേതും" ॥ (൧൧) എന്ന്,

ശത്രുഘ്നൻ—എന്നാൽ ഇന്ദ്രന്റെ പുത്രനായിരിക്കാം ബാലി. പിന്നെ അദ്ദേഹത്തിന്ന കാര്യസാദ്ധ്യമെന്താണെന്ന അറിയുന്നില്ല.

ഭരതൻ—ഉണ്ണി! അവർ പറഞ്ഞത വേറെ ചിലതുംകൂടി ഞാൻ കേട്ടിട്ടുണ്ട.

ശത്രുഘ്നൻ—അതിനേയും ജ്യേഷ്ഠൻ ഇനിക്ക അനുഗ്രഹിക്കണം.

ഭരതൻ— * "ചതിച്ചുകൊന്നതുമില്ലേ
കണ്ടതുമില്ലീവിധം ശൂരനെ।
കണ്ടുള്ളംബുധിയിൽചിറ
യുമാക്കുക നൂറുയോജനത്തോളം" ॥ (൧൨) എന്ന്,

ശത്രുഘ്നൻ—ജ്യേഷ്ഠ! എന്നാൽ അതിൽപിന്നെ വാനരന്മാരും രാക്ഷസന്മാരും തമ്മിൽ യുദ്ധം തുടങ്ങിയിരിക്കുമെന്നും ഞാൻ വിചാരിക്കുന്നു. എന്തുകൊണ്ടെന്നാൽ ഒരു ദിവസത്തിൽ കൊടുങ്കാറ്റുണ്ടായതിനെക്കുറിച്ച് "ഈ കാററ രാജ്യത്തിന്ന ആപൽകരമാണ" എന്ന ഞാൻ വിചാരിച്ചു, അതിന്നുള്ള പ്രതിവിധിയെ ചോദിച്ച അറിവാനായി ആര്യരാമ പ്രിയസഖനായ പിംഗളനെ ശ്രീവസിഷ്ഠ മഹർഷിയുടെ ആശ്രമത്തിലേക്ക അയച്ചപ്പോൾ അദ്ദേഹം ആ പിംഗളൻ മുഖാന്തരം മറുപടി അരുൾചെയ്കയച്ചു.

ഭരതൻ—എങ്ങിനെയാണ?

ശത്രുഘ്നൻ— * "കനിച്ചലങ്കയിൽനിശാചരരക്കുടനാ
ടിന്നൊരു ചെയ്യുമമർകാണ്മതിന്നംബരേണ।
ചെന്നാശുപോന്നഗരുഡൻചിറകിങ്കൽനിന്നു
വന്നുള്ളകാററിഹപരന്നതുർവ്വിലേവം" ॥ (൧൩)

അതിനാൽ ആപൽക്കരമായ കാററാണിത എന്നു വിചാരിച്ചു ഉണ്ണി ഭയപ്പെടേണ്ട" എന്ന

(അണിയറയിൽ)

നല്ലോരു ബന്ധുക്കളോ നശിക്കയാവൂ
ചെല്ലാൻ ശത്രുക്കളോ ജയിക്കയല്ലോ ।
വല്ലാതെ ഖേദിച്ചു തപസ്സു ചെയ്‌വാൻ
ചെല്ലുന്നതൊന്നിന്നു ഹിമാചലത്തിൽ ॥ (൩൪)

ഭരതൻ—(കേട്ടിട്ട്) യുദ്ധം ചെയ്യുന്ന ചിലരുടെ ജയത്തെയും പരാജയത്തെയും പ്രസ്താവിക്കുന്ന ഒരു വൃദ്ധതാപസിയെന്നപോലെ കാണപ്പെടുന്ന ഈ സ്ത്രീ ആരാണ്?

(അനന്തരം വൃദ്ധതാപസിവേഷം ധരിച്ച ശൂർപ്പണഖാ പ്രവേശിക്കുന്നു)

ശൂർപ്പണഖാ—"നല്ലോരു ബന്ധുക്കളോ—"

(എന്ന ശ്ലോകത്തെ പിന്നെയും പറയുന്നു)

ഭരതൻ—ഉണ്ണീ! ഈ സ്ത്രീ ആരാണ് എവിടെനിന്നു വരുന്നു എന്നു ചോദിക്കുക: ഒരു സമയം ഇവളുടെ മുഖത്തിൽനിന്നു ജ്യേഷ്ഠന്റെ വൃത്താന്തം അറിവാൻ സംഗതിവന്നേക്കാം.

ശത്രുഘ്നൻ—ജ്യേഷ്ഠ! അങ്ങിനെയാകട്ടെ. (ശൂർപ്പണഖയെ കുറിച്ച്) ഹേ താപസി! ഭവതി ആരാണ്? എവിടെനിന്നു വരുന്നു?

ശൂർപ്പണഖാ—(ശത്രുഘ്നനെ കണ്ടു ഭയത്തോടുകൂടി) [ആത്മഗതം] എന്റെ മൂക്കും കാതുകളും ഛേദിച്ച ക്ഷത്രിയക്കുട്ടി ഇവിടെയും വന്നുവോ, (നല്ലവണ്ണം നോക്കീട്ടു) ഇവൻ ലക്ഷ്മണനല്ല, ലക്ഷ്മണനോടൊത്ത രൂപമുള്ള ഇവൻ അവന്റെ അനുജനായ ശത്രുഘ്നനായിരിക്കണം (കൈകൊണ്ടു മൂക്കിനെ തപ്പീട്ടു) താപസീവേഷം ധരിച്ചിട്ടുള്ള എനിക്കിപ്പോഴും നാസികയുണ്ടായിരിക്കുന്നു.

അതിനാൽ മമ മൂക്കിൽ മുട്ടിയി-
ന്നതിയായ് ഭൂഷിതവർണ്ണമുകിയിൽ ।
ശ്രുതമാവതിനും തഥാ ഹസി-
പ്പതിനും ശങ്കയതില്ലിവന്നഹോ ॥ (൩൫)

[പ്രകാശം] അങ്ങെന്താണു ചോദിച്ചത്?

ശത്രുഘ്നൻ—ഞാൻ ചോദിച്ചില്ലേ ഭവതി ആരാണ് എവിടെനിന്നു വരുന്നു എന്ന്,

ശൂർപ്പണഖാ—[ആത്മഗതം] ഞാൻ രാവണന്റെ സോദരിയാണ്, ലങ്കാദ്വീപത്തിൽ നിന്നാണു വരുന്നത്. [പ്രകാശം] (ദീർഘശ്വാസംകൊണ്ടു വ്യസനത്തെ നടിച്ച്) എവളോ ഒരുത്തി എവിടെനിന്നോ വരുന്നു എന്നു ധരിച്ചുകൊള്ളുക.

ഭരതൻ—[ആത്മഗതം] ഈ സ്ത്രീ താപസിയായിരിക്കുന്നതുകൊണ്ടു നിശ്ചയമായിട്ടും രാക്ഷസന്മാരിൽ സ്നേഹമുള്ളവളായിരി

ക്കയില്ല. എന്നുമാത്രമല്ല ഇവൾ വ്യസനയുക്തയായിട്ടും കാണപ്പെടുന്നു അതിനാൽ ജ്യേഷ്ഠനൊ ലക്ഷ്മണനൊ ക്ഷേമം ഉല്ലമായിരിക്കുമെന്നു തോന്നുന്നു, അല്ലെങ്കിൽ ഈ സ്ത്രീ വേറെവല്ല കാരണത്താലുമായിരിക്കാം വ്യസനിക്കുന്നത [പ്രകാശം] ഹേ താപസി! ഭവതിയുടെ പേരെന്താണ?

ശൂൎപ്പണഖാ—[ആത്മഗതം] ഇവന്റെ രൂപവും എവനെകുറിച്ചു ഞാൻ കാമിച്ചതിന്നു നാസികാച്ഛേദം മാത്രം ഫലമായിട്ടു തീൎന്നുവൊ ആ ക്ഷത്രിയകുമാരന്റെ രൂപത്തോടൊത്തിരിക്കുന്നു. അതിനാൽ ഇവൻ ഭരതനായിരിക്കണം. ഇവനിൽ ശത്രുഘ്നൻ വിനയമുള്ളവനായുമിരിക്കുന്നു [പ്രകാശം] ഭദ്രേ! അങ്ങെന്താണു പറഞ്ഞത?

ശത്രുഘ്നൻ—ഭവതിയുടെ പേരെന്താണെന്നു ജ്യേഷ്ഠൻ ചോദിക്കുന്നു.

ശൂൎപ്പണഖാ—[ആത്മഗതം] ഇനിക്കു ജന്മസിദ്ധമായ പേര ശൂൎപ്പണഖയെന്നും കൎമ്മസിദ്ധമായ പേര മൂറിമൂക്കിയെന്നുമാണു, [പ്രകാശം] പുലസ്ത്യവംശത്തിൽ ജനിച്ചതുകൊണ്ടു എന്നിലേറവും വാത്സല്യമുള്ള ഋശ്യമൂകപൎവ്വതവാസികളായ മുനികൾ എന്നെ "പുണ്യാദിനി" എന്നു വിളിക്കും.

ഭരതൻ—എന്നാൽ ഈ വാക്കുകൊണ്ടു ഭവതി പുലസ്ത്യവംശത്തിൽ ജനിച്ചവളാണെന്നും ഋശ്യമൂക പൎവ്വതത്തിൽ നിന്നാണു വരുന്നത എന്നും ഞാൻ വിചാരിക്കുന്നു.

ശൂൎപ്പണഖാ—അതെ.

ശത്രുഘ്നൻ—ഭവതി രാക്ഷസിയാണൊ?

ശൂൎപ്പണഖാ—[ആത്മഗതം] ഇത ആരോടെങ്കിലും ചോദിക്കേണമൊ [പ്രകാശം] (കോപത്തോടുകൂടി) പുലസ്ത്യവംശത്തിൽ ജനിച്ചതുകൊണ്ടു മാത്രം രാക്ഷസിയായിരിക്കേണമെന്നുണ്ടൊ?

ഭരതൻ— ഉണ്ണി! താപസിക്കു കോപമുണ്ടാക്കേണ്ട; പുലസ്ത്യവംശത്തിൽജനിച്ച വിശ്രവസ്സാകട്ടെ വൈശ്രവണനാകട്ടെ രാക്ഷസജാതിയല്ലല്ലൊ.

ശൂൎപ്പണഖാ—[ആത്മഗതം] വിഭീഷണഹതകനും അങ്ങിനെ തന്നെ. [പ്രകാശം] ഭദ്രൻ പറഞ്ഞത ശരിയാണു,

ഭരതൻ—എന്തുകൊണ്ടാണു ഭവതി വ്യസനിക്കുന്നവൾ പോലെ കാണപ്പെടുന്നത?

ശൂൎപ്പണഖാ—എന്നാൽ കേൾക്കു: (നല്ലോമബന്ധുക്കൾ എന്ന ശ്ലോകത്തെ പിന്നെയും പറയുന്നു.)

ശത്രുഘ്നൻ—ഭവതിയുടെബന്ധുക്കളാരാണ? ശത്രുക്കളാരാണ?

ശൂൎപ്പണഖാ—[ആത്മഗതം] രാക്ഷസന്മാരാണ ബന്ധുക്കൾ, വാനരന്മാരാണ ശത്രുക്കൾ, [പ്രകാശം] വാനരന്മാരാണ ബന്ധുക്കൾ, രാക്ഷസന്മാരാണ ശത്രുക്കൾ,

ഭരതൻ—[ആത്മഗതം] (ശങ്കയോടുകൂടി) ജ്യേഷ്ഠന്റെ സഹായികൾക്ക ആപത്തു വന്നു എന്നുള്ളത ഭയങ്കരമായിട്ടിരിക്കുന്നു. [പ്രകാശം] ഹേ പൎണ്ണശാലിനി! ഭവതിയുടെവാസം ഋശ്യമൂകപൎവ്വതത്തിലാണെന്നല്ലെ പറഞ്ഞത, അവിടെവെച്ച അവർ തമ്മിൽ യുദ്ധം സംഭവിച്ചുവൊ?

ശൂൎപ്പണഖാ—ഇല്ല ഇല്ല ലങ്കാദ്വീപത്തിൽവെച്ചാണ യുദ്ധം സംഭവിച്ചത.

ഭരതൻ—ഇത ബോധിപ്പായിരിക്കുന്നു.

ശത്രുഘ്നൻ—ഉതത്തിനെയാണ ഭവതി അറിഞ്ഞതു?

ശൂൎപ്പണഖാ—കിഷ്കിന്ധയെന്നപേരായ ഒരു ഗുഹയില്ലെ.

ശത്രുഘ്നൻ—ഉണ്ട അതിനെയല്ലെ ബാലി പാലിക്കുന്നത,

ശൂൎപ്പണഖാ—ഇപ്പോൾ ബാലിയല്ല എന്നാൽ അവനെ കൊന്ന രഘുപുംഗവനായ രാമനാൽ രാജ്യത്തിങ്കൽ സ്ഥാപിക്കപ്പെട്ട സുഗ്രീവനാണ അതിനെ പാലിക്കുന്നത.

ശത്രുഘ്നൻ—ഇതും മനസ്സിലായിട്ടുണ്ട.

ശൂൎപ്പണഖാ—ആ ഗുഹയിൽ രുമയുടെ ധാത്രിയായും എന്റെ പ്രിയസഖിയായുമുള്ള ശംകകൎണ്ണി എന്ന വാനരസ്ത്രീ, സ്വപതിയോടുകൂടി രുമാ അഗ്നിപ്രവേശം ചെയ്തതിനൊണ്ടിട്ട ദുസ്സഹമായ വ്യസനത്തോടുകൂടി ഋശ്യമൂകപൎവ്വതത്തിൽ എന്റെ സമീപത്തിൽ വന്നിരുന്നു. അവളാണ ഈ വൎത്തമാനത്തെ എന്നോട പറഞ്ഞത.

ഭരതൻ— (ആവേഗത്തോടുകൂടി) "രുമാ" എന്നവൾ ആരാണ?

ശൂൎപ്പണഖാ—വാനരരാജാവായ സുഗ്രീവന്റെ പ്രധാന ഭാൎയ്യയാണ.

ശത്രുഘ്നൻ—(ആവേഗത്തോടുകൂടി) സുഗ്രീവനെ രാക്ഷസന്മാർ സംഹരിച്ചുവൊ?

ശൂൎപ്പണഖാ—(കണ്ണീരോടുകൂടിതൊണ്ടവിറച്ചുകൊണ്ട) അവനെ മാത്രമല്ല അവന്റെ മന്ത്രിയായ ഹനൂമാനെയും ബാലിപുത്രനും യുവരാജാവായുമിരിക്കുന്ന അംഗദനേയും മറ്റുള്ള സൈന്യങ്ങളേയും സംഹരിച്ചു.

ശത്രുഘ്നൻ—പൎണ്ണശാലിനി! അവിടെ ചെന്നിട്ടുള്ള സുഗ്രീവംശ

ജാതന്മാരായ രാജകുമാരന്മാരുടെ സ്ഥിതിയെന്താണ?

ശൂർപ്പണഖ—പോരാ എന്തുസ്ഥിതിയാണ ഭവിക്കുന്നത, മായാവികളായ രാക്ഷസന്മാരുടെ മുമ്പാകെ എളുപ്പത്തിലെന്തുസ്ഥിതി ഭവിക്കയൊ അതുതന്നെ.

ശത്രുഘ്നൻ—(കണ്ണീരോടുകൂടി) ഭയങ്കരപ്രവൃത്തിശക്തരെമ്പ ട്ടിട്ടുള്ള ആ രാക്ഷസൻ അവരിലുംകൂടി എങ്ങിനെ മായയെ പ്രയോഗിച്ചു?

ശൂർപ്പണഖ—എന്നാൽ കേൾക്കുക!

* 'ജന്യം ചെയ്യുന്നലങ്കാപുരമതിലിതി കേട്ടാശുനിന്നൊത്തുണൎപ്പാൻ
തന്നേ സൈന്യങ്ങളാം ഞങ്ങളെ ഭരതനൃപൻ നാട്ടിൽനിന്നിങ്ങയച്ചു' ।
എന്നോതിച്ചെന്നവേഗാൽ നിശയിലനുജനോടൊത്തുറങ്ങുന്ന രാമൻ
തന്നെച്ചുട്ടാർ ദശാസ്യൻ ഭടർ നരവടിവായ്—

ഭരതശത്രുഘ്നന്മാർ—(ഉദ്വേഗത്തോടുകൂടി) എങ്ങിനെ ചെയ്തു? എങ്ങിനെ ചെയ്തു?

ശൂർപ്പണഖ—(ആത്മഗതം)

* എന്നുടെ സഹജന്മാരാം
കനാദശാസ്യം ചകിംകന്നെയും ।
കൊന്നവരുടെ സോദരരാം
ഇന്നിവരെക്കൊൽകതന്നെ യോഗ്യമാകാൽ ॥ (൫൭)

[പ്രകാശം] * * * ജീവനില്ലാത്തവണ്ണം ॥ (൫൮)

ഭരതൻ—അയ്യോ! ആര്യരാമ! അയ്യോ ഉണ്ണിലക്ഷ്മണ!
(എന്നു മോഹിക്കുന്നു)

ശത്രുഘ്നൻ—അയ്യോ! ജ്യേഷ്ഠന്മാർ രണ്ടുപേരും ഈ വിധമായോ, (എന്നു മോഹിക്കുന്നു)

ശൂർപ്പണഖ—ഞാനിങ്ങിനെ പറഞ്ഞതു നിങ്ങൾക്കു അപ്രിയമായി തീൎന്നുവൊ നിങ്ങളാരാണ? ആശ്വസിപ്പിൻ ആശ്വസിപ്പിൻ.

ഭരതശത്രുഘ്നന്മാർ—(ആശ്വസിച്ചു) രണ്ടുപേരും ഇങ്ങിനെയായി തീൎന്നുവൊ?

ശൂർപ്പണഖ—ഉവ്വ, അനന്തരം ഉറങ്ങിക്കിടക്കുന്ന സുഗ്രീവാദികളായ എന്റെ ബന്ധുക്കളേയും ശസ്ത്രപാണികളായ രാക്ഷസന്മാർ— (എന്നു പകുതി പറഞ്ഞു നിൎത്തീട്ടു) ഞാൻ ചോദിക്കുന്നുവല്ലൊ നിങ്ങളാരാണ, എന്നു,

ഭരതൻ—ശേഷവും മനസ്സിലായി 'സംഹരിച്ചു' എന്നല്ലേ

ശത്രുഘ്നൻ—ഇദ്ദേഹം ജ്യേഷ്ഠനായ ഭരതനാണ, ഞാൻ ഇദ്ദേഹത്തിന്റെ അനുജനായ ശത്രുഘ്നനാണ,

പ്രവൃത്തിക്കുന്നു, (എന്നു തട്ടത്തുകൊണ്ടു) അങ്ങിപ്പോഴും കേട്ടാലും

* ഒരുത്തൻ സോദരനിലിന്ദ്ര ചാപലാഘവം പ്രാണസ്ഥ-
നതയോ, മറ്റൊരുത്തൻ സുമിത്രാസുതന്മാർ പുകൾ പൂണ്ടിന്നിരുവരിവരോ ।
ഒന്നിച്ചൊക്കെക്കണ്ടാദികളെ ദശമുഖനതനന്നായും വേഗമിപ്പോ-
ളൊന്നായിച്ചാർത്തുൻ ലഭിച്ച ക്ഷിതികളെ ജയശ്രീയെയും രാമദേവൻ ॥

അതിനാലിപ്പോഴും അങ്ങു രാമദേവനെ അനുജനോടും ഭാര്യയോടുംകൂടി ദർശിച്ചുണ്ടാകുന്ന ആനന്ദത്തെ അനുഭവിക്കും.

ഭരതൻ—മായാബലംകൊണ്ടു യുദ്ധത്തിൽ പ്രവീണന്മാരായ രാക്ഷസന്മാരുടെ ഇടയിൽനിന്നു ബാലനായ ജ്യേഷ്ഠൻ ഇവിടെ വരികയെന്നുള്ളതെങ്ങിനെ?

ഹനുമാൻ—ദൈവബലത്തെ പ്രാപിച്ചിട്ടുള്ള ശ്രീരാമദേവങ്കൽ രാക്ഷസന്മാരുടെ മായാബലം ഫലിക്കയില്ല. എന്തുകൊണ്ടെന്നാൽ കേട്ടാലും,

* ഘോരം പോരതിലിന്ദ്രജിത്തു ഭുജഗമായാവി സൗമിത്രിയോ-
ടൊന്നിച്ചങ്ങിനെ കെട്ടി രാമനെ ജവം നാഗാസ്ത്രപാശത്തിനാൽ ।

ശത്രുഘ്നൻ—ആ താപസി ഇതിനെത്തന്നെ വേറെ വിധമായി കേട്ടു നൂക്കുഴിയാതെ നമ്മെ വ്യസനിപ്പിച്ചതാണെന്നു ഞാൻ വിചാരിക്കുന്നു.

ഭരതൻ—പിന്നെയോ.

ഹനുമാൻ—

* വന്നന്നുടനെ ജവേന ഗരുഡൻ യുദ്ധത്തിലിന്ദ്രാജിതയാൽ

ഭരതൻ—ഉണ്ണി! ശത്രുഘ്ന! ഇതു നിരൂപിച്ച ശ്രീവസിഷ്ഠമഹർഷിയുടെ കല്പനയോടു യോജിച്ചിരിക്കുന്നു.

ഹനുമാൻ—

* അന്നേരത്തഴൽ തീർന്നവർക്കധികമായുണ്ടായി യുദ്ധോത്സവം ॥ (൪൩)

ശത്രുഘ്നൻ—ഭഗവാനായ ഗരുഡൻ വന്നാൽ സർപ്പമയങ്ങളായ ശരങ്ങളും എങ്ങിനെ നശിക്കാതിരിക്കും.

ഭരതൻ—(സന്തോഷത്തോടുകൂടി) ഉണ്ണി! ശത്രുഘ്ന! ഇപ്പോഴും മനസ്സിലായി ദേവേന്ദ്രൻ ജ്യേഷ്ഠനെക്കൊണ്ടുള്ള കാര്യസാദ്ധ്യം രാവണസംഹാരമാണ് എന്നു, എന്തുകൊണ്ടെന്നാൽ അദ്ദേഹം ഇങ്ങിനെ ജ്യേഷ്ഠനെ രക്ഷിപ്പാൻ ഗരുഡനെ അയച്ചില്ലേ.

ജനകൻ—(സന്തോഷിച്ചു) ഞങ്ങളുടെ പ്രാണനെ രക്ഷിച്ച ബ്രഹ്മചാരിയായ അങ്ങയുടെ നാമധേയമെന്താണെന്നു സത്യമായിട്ടിപ്പോഴും പറയണം.

ഹനൂമാൻ—* ധരണീസുതൻ മന്ത്രിയതാ-
യുള്ളവും പവനാത്മജൻ ഹനുമാൻ ഞാൻ ।
ഭൎത്രന്തികത്തിലെന്നെ
പ്പരിചോടു രാവണാന്തകനയച്ചു ॥ (൪൧)

ജനകൻ—* ഗുരുയാജ്ഞവല്ക്യമുനിയെന്നപോൽ ഭവാൻ
പരിചോടു മാന്യനിഹമേ കരുതുന്നു! ।
ഗുരുവേദമൂൎത്തിരവിയോടുനിസ്തുലൻ
ഗുരുവെന്നപോൽ വലുപഠിച്ചുവിട്ടുയെ ॥ (൪൨)

ശത്രുഘ്നൻ—(വിസ്മയത്തോടുകൂടി) പൎണ്ണശാലിനിയെന്ന താപസി, രാക്ഷസന്മാർ ലങ്കാപുരത്തിൽവെച്ചു സൈന്യങ്ങളോടും മന്ത്രികളോടുംകൂടി സുഗ്രീവനെ സംഹരിച്ചതായിട്ടല്ലെ പറഞ്ഞതു, എന്നാൽ ഹനൂമാനെങ്ങിനെ ജീവിച്ചിരിക്കുന്നു.

ഹനൂമാൻ—പൎണ്ണശാലിനിയെന്ന ആ താപസി ആരാണ?

ശത്രുഘ്നൻ—അവൾ ഋശ്യമൂകപൎവ്വതത്തിലാണത്രെ വസിക്കുന്നതു, അവളുടെബന്ധുക്കളാണത്രെ സുഗ്രീവാദികൾ,

ഹനൂമാൻ—[ആത്മഗതം] ഇങ്ങിനെ ഒരു സ്ത്രീയില്ലല്ലൊ. (ആലോചിച്ചു) എന്നാലവൾ ശൂൎപ്പണഖയായിരിക്കണം. രാവണകുംഭകൎണ്ണന്മാരെ വധിച്ചതുകൊണ്ടും വിഭീഷണനു രാജ്യം ലഭിച്ചതുകൊണ്ടും അവൾ ദുൎമ്മനസ്സായിരിക്കുന്നു എന്നു വിഭീഷണമന്ത്രിയായ സമ്പാതിപറഞ്ഞിട്ടുണ്ടു. അതിനാൽ ഭരതശത്രുഘ്നന്മാരെ കൊല്ലുവാനായിട്ടുള്ള അവളുടെ പ്രയത്നമായിരിക്കാം ഇതു. [പ്രകാശം] രാവണനെ ജയിച്ച ശ്രീരാമദേവങ്കലുള്ള കോപത്താൽ താപസീവേഷംധരിച്ചുവന്നു, നിങ്ങളോടു അപ്രിയത്തെ പറഞ്ഞ ആ സ്ത്രീ രാവണസോദരിയായ ശൂൎപ്പണഖയാണു.

ഭരതൻ—ഇതു യോജിപ്പായിരിക്കുന്നുണ്ടു, താൻ ജനിച്ചതു പുലസ്ത്യവംശത്തിലാണെന്നല്ലെ അവൾ പറഞ്ഞതു.

ഹനൂമാൻ—(തെക്കോട്ടുനോക്കീട്ടു) അതാ! നോക്കു: ലങ്കേശനെ ജയിച്ചിട്ടുള്ള അദ്ദേഹം സീതയോടും ലക്ഷ്മണനോടും പരിജനങ്ങളോടും കൂടി പുഷ്പകവിമാനത്തിലിരുന്നുകൊണ്ടു മേഘമാൎഗ്ഗത്തൂടെ ഇതാ വരുന്നു.

(എല്ലാവരും ആശ്ചൎയ്യത്തോടുകൂടി നോക്കുന്നു.)

ഹനൂമാൻ—ഇപ്പോൾ

* നന്നായീക്ഷിക്കമേ ഭരത! നെടിയവൃക്ഷങ്ങളിൽ
ചാടിവേഗം
വന്നീടുന്നപ്പോൾപ്ലവഗനിബിഡമാമഗ്രജ-
ന്തന്റെസൈന്യം !
തോന്നീടുന്നുണ്ടിവററിൻപതനകൃതികളാൽ
കൊമ്പുതാനൊത്തുചേരങ്ങളും
നന്ദിഗ്രാമസ്ഥവല്ലീവനമിതുകളുകാൽ
നൃത്തമാടുന്നപോലെ ॥ (൪൯)

ജനകൻ—വത്സയായ സീതയാൽ വാമഭാഗം അലങ്കരിക്കപ്പെട്ട വത്സനായ രാമന്റെ വത്സലക്ഷ്മണനോടും പരിജനങ്ങളോടും കൂടി പുഷ്പകവിമാനത്തിൽ നിന്നിറങ്ങിയെ,

ഭരതൻ—(നോക്കീട്ടു സന്തോഷത്തോടുകൂടി)

* എത്രകാലമതായി ഞാൻസരസിജംപോലുള്ളനേത്രങ്ങളും
കാരുണ്യംനിറവുംകലർന്നഗിരിജാകാന്തന്റെനേത്രാഗ്നിയിൽ ।
നീറിക്കായതിലുപ്പുകാമവടിവാൎന്നുള്ളൊരു മജ്ജ്യേഷ്ഠനെ-
ക്കൂറോടിങ്ങിനെകണ്ടുസമ്പ്രതിസദാതൃപ്തത്തിൽമുങ്ങീടിനോൻ ॥ (൫൦)

ശത്രുഘ്നൻ—(ആനന്ദത്തോടുകൂടി)

* ഇതിലപ്പുറമുണ്ടാകമിതില്ലയൊന്നും
മതികൊണ്ടാലുള്ളകർമ്മഫലത്തെയോർത്താം ।
കതിപ്പുണ്യമാഗ്രിയിലെത്തുവാനായ്
പതിച്ചതോഷചണിഞ്ഞുതാന്നുവതിൽ ॥ (൫൧)

(അനന്തരം മേൽപറയപ്പെട്ടപോലെ രാമാദികൾ പ്രവേശിക്കുന്നു.)

രാമൻ—പ്രിയേ! ജാനകി!

* കണ്ണായ്ക്കോജനനമുനിതൻചിറയുംസിന്ധുവുമഹേന്ദ്രാദ്രിയും
പിന്നെപ്രസ്രവണാദ്രിയുംവിപുലമാംവിന്ധ്യാടവീഭാഗവും ।
പിന്നിട്ടന്നതചിത്രകൂടഗിരിശൃംഗത്തിന്നുമേൽമാഞ്ഞുമായ്
നന്ദിഗ്രാമമിതിങ്കലാശുഗതിയാംയാനത്തിനാലെത്തിനാം ॥

എന്നുമാത്രമല്ല * കടലുംകപിരാക്ഷസയുദ്ധമതിൽ
പടയുണ്ടായത്തുമാത്രത്താൻ കടന്നും ।
മടമേർമൊഴി!നിന്നെയുംലഭിച്ചി-
ട്ടടനിപ്പോൾമമനാട്ടിൽവന്നുചേർന്നോൻ ॥ ൫൨

ലക്ഷ്മണൻ—ജ്യേഷ്ഠ! നോക്കു; നോക്കു; താതനായ ജനകരാജാവിനോടും ഉണ്ണിയായ ശത്രുഘ്നനോടുംകൂടി ജ്യേഷ്ഠനായ ഭരതൻ വരുന്നു. ഇദ്ദേഹം—

* ശിരസി ജടയനര്‍ഘമാം മരത്തോ-
ലരയിലുമേന്തി ചടച്ചു ഹാ തപസ്സാല്‍ ।
സ്മൃതിഭവദര്‍ശനാല്‍ വെളുത്തോ-
രമൃതമയൂഖനുടല്‍പ്പൂണ്ടുവന്നപോലെ ॥ (൨൪)

രാമന്‍—അതങ്ങിനെതന്നെ. എന്നാല്‍

* കട്ടാന്‍ സീതയെ രാക്ഷസേന്ദ്രനതിനാലുണ്ടായ ദുഃഖത്തിനെ
പെട്ടന്നങ്ങുകളഞ്ഞു ഞാനതിലുടന്‍ ചെയ്യേണ്ട കര്‍മ്മങ്ങളാല്‍ ।
വിട്ടും കിട്ടിയ രാജ്യമീ ഭരതനെന്‍ മൂലം മുഷിച്ചാവാഴ്ക യാ-
ലൊട്ടല്ലെന്‍ഹൃദി ദുഃഖമായതു മഹാഭാഗ്യത്തിനാല്‍ തീര്‍ത്തു ഞാന്‍

ഭരതന്‍—(അടുത്തു ചെന്നു) താതദശരഥപ്രിയസൂനുവായി ഭക്തവത്സലനായി സത്യസന്ധനായ ഹേ ജ്യേഷ്ഠ! അങ്ങയുടെ ശ്രീപാദാംബുജങ്ങളില്‍ വളരെക്കാലമായി കൊതിച്ചിരുന്ന നമസ്കാരത്തെ ഭരതനിതാ ചെയ്യുന്നു.

(എന്നു തൊണ്ട വിറച്ചുകൊണ്ടു നമസ്കരിക്കുന്നു)

(രാമന്‍ സ്നേഹത്തോടും ആനന്ദത്തോടുംകൂടി കൈകൊണ്ടെഴുനീല്പിച്ചു ആലിംഗനം ചെയ്യുന്നു)

രാമനും ഭരതനും— [ആത്മഗതം]

* മുങ്ങുന്നവന്‍പോല്‍ കര്‍പ്പൂരം
തിങ്ങും വാപികകത്തു ഞാന്‍ ।
അംഗമത്ര തണുത്തുനി-
ന്നംഗസംഗത്തിനാല്‍മമ ॥ (൨൫)

രാമന്‍—[പ്രകാശം] ഉണ്ണി! ഭരത! ഭാഗ്യത്താലിനിക്കു ഉണ്ണിയെ കാണ്മാന്‍ സംഗതിവന്നു.

ഭരതന്‍—[പ്രകാശം] അതിനാല്‍ തന്നെയാണു ജ്യേഷ്ഠന്നു എന്റെ പേരിലുള്ള കാരുണ്യത്തിന്റെയും പ്രസാദത്തിന്റെയും ഉല്‍ക്കര്‍ഷം സപ്രയോജനമായി ഭവിച്ചതു.

(രാമഭരതന്മാരെ ശത്രുഘ്നലക്ഷ്മണന്മാര്‍ നമസ്കരിച്ചു അനുഗ്രഹം വാങ്ങുന്നു)

രാമന്‍—(അടുത്തുചെന്നു) താത! ജനകരാജ! ദശരഥപുത്രനായ ഈ രാമന്‍ നമസ്കരിക്കുന്നു.

ലക്ഷ്മണന്‍—താത! ലക്ഷ്മണന്‍ നമസ്കരിക്കുന്നു.

സീതാ—അച്ഛ! അങ്ങേക്കു നമസ്കാരം.

ജനകന്‍— (ഉചിതംപോലെ അനുഗ്രഹിച്ചു രാമനെ നോക്കി സന്തോഷത്താല്‍ കണ്ണീര്‍ പൊഴിച്ചു ഗദ്ഗദത്തോടുകൂടി)

ലങ്കേശ്വരനെ ജയിച്ച ഉണ്ണി!

* ജനകകുലമതിൽനീജനിച്ചതിനും
കനിവൊടുപനയവുമനിവൃത്തിയാക്കി ।
തനയയെമമവേട്ടതിനുമൊത്താ
ലനുഗുണമായവിധത്തിലാചരിച്ചു ॥ (൩൧)

രാമൻ—(വിനയത്തോടുകൂടി തൊഴുതുകൊണ്ടു) താത! ബ്രഹ്മജ്ഞനായി അതിവിശിഷ്ടനായ അങ്ങയുടെ പ്രസാദംകൊണ്ടും, അഗസ്ത്യവസിഷ്ഠവിശ്വാമിത്രാദികളായ മഹർഷിമാരുടെ മംഗളാശീർവ്വാദങ്ങൾ കൊണ്ടും, ഇന്ദ്രാദികളായ ദേവന്മാരുടെ അനുഗ്രഹം കൊണ്ടും, ഞാൻ രാവണനെ സംഹരിച്ചതാണു.

(അനന്തരം വിശ്വാമിത്രൻ പ്രവേശിക്കുന്നു)

വിശ്വാമിത്രൻ—[ആത്മഗതം] ഞാൻ ദേവന്മാരുടെ കല്പനയെ അനുഷ്ഠിപ്പാനാരംഭിച്ചത ഇപ്പോൾ സഫലമായിത്തീൎന്നു. എന്തെന്നാൽ രാവണനെ യുദ്ധത്തിൽ രാമഭദ്രൻ സംഹരിച്ചു എന്നു ഞാൻ ജ്ഞാനദൃഷ്ടിയാൽ കണ്ടിരിക്കുന്നു. ഇങ്ങിനെയാണല്ലൊ ദേവന്മാരെന്നോടു കല്പിച്ചത.

*"വരുത്തേണംവൈരംസ്വജനമരണംകൊണ്ടധികമായ്
കരുത്തേറുംവന്ദശമുഖനുരാമങ്കലുടനെ ।
ഉരത്തോടല്ലംരക്ഷോവരനെഹതിചെയ്യാനവനെനീ
കരുത്തുണ്ടാക്കേണംശരനികളേകിസ്പായ"മിതി ॥ (൩൨)

(എന്നു ചുററിനടക്കുന്നു)

രാമൻ—(കണ്ടിട്ടു അടുത്തുചെന്നു) ഭഗവൻ! ഇക്ഷ്വാകുവംശജാതനായ ഞാൻ നമസ്കരിക്കുന്നു.

വിശ്വാമിത്രൻ—ഉണ്ണി! നിനക്കു അഭീഷ്ടം സിദ്ധിക്കട്ടെ.

(മറ്റുള്ളവരും വിശ്വാമിത്രനെ നമസ്കരിക്കുന്നു. അവരേയും ഉചിതംപോലെ വിശ്വാമിത്രൻ അനുഗ്രഹത്താലുപചരിക്കുന്നു)

വിശ്വാമിത്രൻ—(രാമനോടു)

* ത്രൈലോക്യത്തിനുമരിയാം
പൌലസ്ത്യനെനീഹനിച്ചുയുദ്ധത്തിൽ ।
ത്രൈലോക്യത്തെയുമധുനാ
പാലിച്ചുസൎവ്വദേവമുനികളെയും ॥ (൩൩)

രാമൻ—ഇതെല്ലാം നിന്തിരുവടിയുടെ പ്രസാദംകൊണ്ടുതന്നെ.

ഭരതൻ—ഭഗവൻ വിശ്വാമിത്രമഹൎഷേ! നിങ്ങൾ ഇവിടെ വെച്ചുതന്നെ ജ്യേഷ്ഠന്നു രാജ്യാഭിഷേകംചെയ്തു ജ്യേഷ്ഠനെ അയോദ്ധ്യയിലെക്കു കൂട്ടിക്കൊണ്ടുപോകേണ്ടതാണു,

ജനകൻ—എ! ഭരതന്റെ ക്ഷമയില്ലായ്മ കേമം തന്നെ.

ഹനുമാൻ—സ്വാമിയുടെ പ്രിയബന്ധുക്കളായ സുഗ്രീവൻ വിഭീഷണൻ മുതലായവരും ഇങ്ങിനെതന്നെ ആഗ്രഹിക്കുന്നു. അതിനാൽ ഞാൻ മൂന്നു വാനരന്മാരോടുകൂടിച്ചെന്നു സമുദ്രജലങ്ങളെ കൊണ്ടുവരാം (എന്നു പോയി)

ജനകൻ—ഉണ്ണിശത്രുഘ്ന! വസിഷ്ഠാദികളായ മഹർഷികളേയും പുരോഹിതന്മാരേയും മന്ത്രികളേയും വരുത്തുക.

ശത്രുഘ്നൻ—അങ്ങിനെതന്നെ. (എന്നു പോയി)

സീതാ—[ആത്മഗതം] ലങ്കേശ്വരനെ ജയിച്ച ആര്യപുത്രന്നു രാജ്യാഭിഷേകം സിദ്ധിക്കുന്നു എന്നു എന്റെ ഹൃദയം ആനന്ദിക്കുന്നു.

(അണിയറയിൽ)

൦ വെണ്മട്ടവേദിയിൽസുഗന്ധാക്ഷതങ്ങൾസുമവും
വാരിപൂർണ്ണകലശാൻ
വാദ്യൌട്ടിവെണ്മകസിതച്ഛത്രമോടവിടെവച്ചോ
രങ്ങളുമുടൻ ।
നില്പൂതെത്രചിലകന്യാജനംഹയസമീപത്തി
ലാനയുമൊട്ടോ
ചിരന്നോടിക്കുപടഹംരാമഭദ്രന്റെപട്ടാഭിഷേക
മധുനാ ॥ (൩൦)

ജനകൻ—വസിഷ്ഠമഹർഷിയുടെ കല്പനയാണിത.

ശത്രുഘ്നൻ—(പ്രവേശിച്ച്) (രാമനോട) എല്ലാവരേയും വരുത്തീട്ടുണ്ടു.

(അനന്തരം വസിഷ്ഠമഹർഷി പ്രവേശിക്കുന്നു)

വസിഷ്ഠൻ—സഖേ! വിശ്വാമിത്ര! സീതാരാമന്മാരെ ഈ സിംഹാസനത്തിലിരുത്തി നോം മറ്റുള്ള മഹർഷികളോടുകൂടി അഭിഷേകം ചെയ്യുക.

വിശ്വാമിത്രൻ—ഇവിടത്തെ അഭിപ്രായംപോലെയാകട്ടെ.

ജനകൻ—രാമഭദ്രന്നു അഭിഷേകം കഴിഞ്ഞുവൊ, രാമഭദ്രൻ സന്തോഷത്തോടുകൂടി പട്ടുകളും ആഭരണങ്ങളും പുരവാസികളായ ജനങ്ങൾക്കു സമ്മാനിച്ചുപചരിക്കുന്നു. ഏ! ആകാശത്തിൽ ദേവദുന്ദുഭിധ്വനിയും, പുഷ്പവർഷവും അപ്സരസ്ത്രീകളുടെ നൃത്തവും സംഭവിച്ചിരിക്കുന്നുവൊ,

വിശ്വാമിത്രൻ—ഉണ്ണി! രാമഭദ്ര! എന്തു മംഗളത്തെയാണു ഉണ്ണിക്കു ഇനിയും ഞാൻ സാധിപ്പിക്കേണ്ടത ?

കേരളവൎമ്മ.

വലിയകോയിത്തമ്പുരാൻ. എഫ്. എം. യു.

തിരുമനസ്സിലെ

സട്ടിഫിക്കെററ്.

---

ശ്രീ രാമഭദ്ര ദീക്ഷിതരുടെ സംസ്കൃതകൃതിയിൽനിന്നും ചമ്പത്തിൽ ചാത്തുക്കുട്ടിമന്നാടിയാർ പദ്യത്തിനു പദ്യവും, ഗദ്യത്തിനു ഗദ്യവുമായി മലയാളത്തിൽ ഭാഷാന്തരപ്പെടുത്തിയിരിക്കുന്ന ജാനകീപരിണയനാടകം ഇതേവരെ ഉണ്ടായിട്ടുള്ള കേരളീയ സാഹിത്യങ്ങളിൽവച്ചു എത്രയും ശ്രേഷ്ഠമായിരിക്കുന്നു എന്നഭിപ്രായപ്പെടുന്നതിൽ ഞാൻ ഒട്ടും സംശയിക്കുന്നില്ല. ഇപ്പോൾ പ്രായേണ കവിതക്കാരെന്നുവെച്ചു പുറപ്പെടുന്നവരിൽ പലരും വ്യുൽപത്തി രാഹിത്യമില്ലാത്തവരാകയാൽ അൎത്ഥസാമഞ്ജസ്യവും ശബ്ദസാധുതയും വൃത്തയോജനക്കൂടിയും ഇല്ലാതെയും മറ്റും ശ്ലോകങ്ങളുണ്ടാക്കി സഹൃദയഹൃദയോദ്വേജനം ചെയ്യുന്ന ഈ കാലത്ത ഇത്രയും നിൎദ്ദോഷമായും സാരസ്യാതിശയവിശിഷ്ടമായും ഈ ഗ്രന്ഥം ഉണ്ടായതിനെ കുറിച്ചു ഗീൎവ്വാണകേരളഭാഷകളിൽ വ്യുൽപന്നന്മാരായ എല്ലാവരും നിൎവ്വ്യാജമായി ആനന്ദിക്കാതിരിക്കയില്ല.

"ആകണ്ഠാംബുനിമഗ്നതാപസശിരോദൃശ്യജ്ജടാമണ്ഡല
ത്രാസോൽഭ്രാന്തമഹാഹിനാമവിധൃതാക്രന്ദൈൎവ്വിരാജന്ത്യമീ–",
"ശൈലാഗ്ര്യാഗ്രജലപ്രപാതസലിലാഭിഷേകാമൃതസ്രാവദ്ഗു–
ല്മീകന്ദളിതാശിഖാവലയിനോ യൽശൈലമൂലക്ഷമാഃ–,"
"ഉദ്യത്താരകകാന്തകാന്തികലിതൈഃ കന്ദുകൈൎന്നിൎമ്മിത
സ്വച്ഛസ്വച്ഛനിതംബകന്ദരഗുഹാ രാധാന്ധതമം,"— ഇത്യാദികളായ

വലിയ സംസ്കൃതപദങ്ങളുടെ അൎത്ഥത്തെ എത്രയും ശരിയായും ഭംഗിയായും അധികം സംസ്കൃതപദങ്ങളെ പ്രയോഗിക്കാതെയും ഭാഷാശ്ലോകങ്ങളിൽ വേണ്ടുന്ന പ്രാസത്തോടുകൂടി ഘടിപ്പിച്ചിരിക്കുന്നത എത്രയും വിസ്മയനീയമായും ഇരിക്കുന്നു. അനേക ശ്ലോകങ്ങളിൽ വൃത്തനാമങ്ങളെ ശ്ലേഷാലങ്കാരത്തിൽ പ്രയോഗിച്ചിട്ടുള്ളതും ഈ കവിയുടെ സാമൎത്ഥ്യത്തെ പ്രത്യക്ഷീകരിക്കുന്നു. ഗദ്യങ്ങളിലെ വാചകരീതിക്കും വേണ്ടുന്ന ഗുണങ്ങളെല്ലാം ഉണ്ട്. സൎവ്വപ്രകാരേണയും അഭിനന്ദനീയമായ ഈ ഭാഷാജാനകീപരിണയനാടകത്തിനു വേണ്ടുംവണ്ണം പ്രചാരം ഉണ്ടായി ഇതിനെ കേരളീയ പണ്ഡിതന്മാരെല്ലാവരും ആദരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. ഇതിന്റെ സംസ്കൃതമൂലം ഇതുവരെ അച്ചടിക്കപ്പെട്ടിട്ടുള്ളതായി അ

റിയുന്നില്ല. അതും ഈ മലയാള തൎജ്ജമയുംകൂടി ഒത്തുനോക്കിയെ ങ്കിലെ ശ്രീ ഏതൽകൎത്താവിന്റെ ശ്രമത്തെ പൂൎണ്ണമായി അറിവാൻ പാടൊള്ളു.

തിരുവനന്തപുരം } കേരളവൎമ്മാ (ഒപ്പ്)
൧൦൭൫ ധനു ൧൩-ാംനു- }

## തൃശ്ശിവപേരൂർ ഡിസ്ത്രിക്ടുകോടതി ജഡ്ജി സി. തിരുവെങ്കടാചാൎയ്യർ ബി. ഏ. ബി. എൽ. അവൎകളുടെ സൎട്ടിഫിക്കെററ.

ശ്രീ.

മണ്ണാടിയാര ഇനിക്കയച്ചുതന്ന ജാനകീപരിണയം മലയാള ഭാഷാനാടകത്തെ സംസ്കൃതത്തോട ഒത്തുനോക്കിയതിൽ, പരഭാഷ പ്പെടുത്തിയത എത്രയും ശരിയായും, ശൃംഗാരസം, ഭാവരസം, രച നാരസം, ഇതുകൾ തികഞ്ഞതായും, ശ്ലോകങ്ങൾ നേരെ കേളപാക മല്ലാതെ ദ്രാക്ഷാപാകമായും, വൃത്തങ്ങളിൽ ചിലത സാധാരണ പ്രയോഗിച്ചു കാണാത്തതായും, ഇതുകൾ എന്ന മാത്രമല്ല, സം സ്കൃതനാടകത്തിലെ വൃത്തങ്ങളിൽതന്നെ അനേക ശ്ലോകങ്ങൾ തൎജ്ജമയിൽ പ്രാസത്തോടുകൂടി രചിച്ചതായും, ചിലതിൽ വൃത്തങ്ങ ളുടെ പേരുകളെ താൽപൎയ്യവ്യത്യാസം വരാതെ ചേൎത്തതായും, സംസ്കൃതത്തിൽ എടുത്തിട്ടുള്ള ശ്ലോകങ്ങളെ തത്തുല്യമായി ഭാഷ പ്പെടുത്തിയതായും കാണുന്നു. ഈ നാടകത്തിൽ ൨൭൫ ശ്ലോക ങ്ങൾ ഉള്ളതുകൊണ്ട ഇതിന്റെ തൎജ്ജമ വളരെ ശ്രമസാദ്ധ്യമാകു ന്നു സംശയമില്ല. ഈ ശ്രമത്തിന്ന തക്ക പ്രതിഫലം കേരളീയ ന്മാർ മണ്ണാടിയാൎക്ക കൊടുക്കുമെന്നും, മദ്രാസ്സു സൎവ്വകലാശാല (MADRAS UNIVERSITY.) യിൽ പരീക്ഷാപുസ്തകമായി നിശ്ചയിക്ക ത്തക്ക യോഗ്യതയുള്ള ഈ നാടകത്തെ വേഗത്തിൽ അങ്ങിനെ സ്വീകരിക്കുമെന്നും, വിശ്വസിക്കുന്നു.

ഈ ഭാഷാനാടകത്തെക്കുറിച്ച ഞാൻ ഉണ്ടാക്കിയ മൂന്ന ശ്ലോ കങ്ങൾ താഴെ ചേൎത്തിരിക്കുന്നു.

൧ ചാരുതരംക്ഷിതിനിൎജ്ജരനാൽകൃതനാടകരത്നമതിവകൃതാ
കേരളനാടിതിലേവരുമത്ഭുതമുൾപ്പൂകമായറിയുന്നവിധം।
ഏറിയപാണ്ഡിത്യമതിനാലെസാഹിത്യമത്താരമലയാളഗിരാ-
ധാരണിയാരയഥിരാജകരേശ്വരചാതുൎയ്യവിനാൽ കൃതമായതിതാ॥

